# The Navajeevan

License No. 363, dated 14th August 1937

## ONAM SPECIAL NUMBER








**29th Chingom 1116**



# നവജീവൻ

## ഓണം വിശേഷാൽ പ്രതി

# തിരുവോണം

കഴിഞ്ഞ കൊല്ലത്തേപ്പോലെ ഈക്കൊല്ലവും „നവജീവൻ" ഒരു വിശേഷാൽപ്രതി വായനക്കാരുടെ മുമ്പിൽ ഓണക്കാഴ്ചയായി വിനയപൂർവ്വം സമർപ്പിച്ചുകൊള്ളുന്നു. സാമ്പത്തികാധഃപതനം നിമിത്തം ഈക്കൊല്ലം „മാവേലി നാട്ട്" മുഴുവൻ ആണ്ടുതോറും കൊണ്ടാടാറുള്ള ആവണിയോണം തന്നെ ഉപേക്ഷിച്ചിരിക്കയാണെന്നു ഞങ്ങൾക്കറിയാം. എല്ലാവർക്കും നേരിട്ട ഈ ധനബിംബില്ലം ഞങ്ങളെ കൂടുതൽ ബാധിച്ചിട്ടുണ്ടെന്നു കഥാവിസ്തരമൊന്നും കൂടാതെതന്നെ വായനക്കാർക്ക് ഊഹംകൊണ്ടറിയാം. കഴിഞ്ഞകൊല്ലം ഈ ആകൃതിയിലും വലിപ്പത്തിലും തന്നെയാണ് വിശേഷാൽപ്രതി പുറപ്പെട്ടതു്. അതിലുണ്ടായിരുന്നതിൽ ഒട്ടും ഘനക്കുറവില്ലാത്ത ഉള്ളടക്കങ്ങളോടുകൂടിയാണ് ഇത്തവണത്തെ പ്രതിയും പ്രസിദ്ധപ്പെടുത്തുന്നതു്. കഴിഞ്ഞകൊല്ലത്തെ പ്രതിക്കു വച്ചിരുന്ന വിലതന്നെ, കടലാസ്സ്‌വില മൂന്നിരട്ടിയായിട്ടും ഇത്തവണയും വച്ചിരിക്കുന്നു. ഇതു ആദായത്തെക്കരുതിയല്ലെന്നും മാന്യവായനക്കാരോടു ഞങ്ങൾക്കുള്ള ഓണക്കടമ വിഷമിച്ചെങ്കിലും നിർവഹിക്കണമെന്നു കരുതി മാത്രമാണെന്നും പറഞ്ഞുകൊള്ളട്ടെ. വിശേഷാൽപ്രതിക്കു ലേഖനങ്ങളും കഥകളും കവിതകളും അയച്ചുതന്നു ഞങ്ങളെ സഹായിച്ച സാഹിത്യപ്രണയികളോടു ഞങ്ങൾക്കുള്ള കൃതജ്ഞതയേയും ഈയവസരത്തിൽ പ്രസ്താവിച്ചുകൊള്ളുന്നു. സ്ഥലക്കുറവുമൂലവും താമസിച്ചു കിട്ടുകയാലും പല വിശിഷ്ട ലേഖനങ്ങളും കഥകളും കവിതകളും മാററിവയ്ക്കേണ്ടി വന്നിട്ടുണ്ട്. അതിൽ ഞങ്ങൾ നിർവ്യാജം വ്യസനിക്കുന്നു.

„കൗമുദി"യുടെ [illegible] ട്ടാണ് „നവജീവൻ" കഴിഞ്ഞുവന്നതെങ്കിലും കൗമുദിയെ ഒരു സമുദായപത്രമെന്നു പലരും കരുതിവന്നിരുന്നതുപോലെ നവജീവനെ വായനക്കാർ കരുതിയിട്ടില്ലെന്നു കാണുന്നതിനാൽ ഞങ്ങൾക്കു വലുതായ കൃതാർത്ഥതയുണ്ട്. പല കവികൾക്കും കാഥികന്മാർക്കും ലേഖകന്മാർക്കും ഞങ്ങൾ ഇമ്മാരംഗം ഉണ്ടാക്കിയിട്ടുണ്ട്.

നവജീവനിൽ പ്രസിദ്ധംചെയ്തിട്ടുള്ള ചില കഥകളെയും കവിതകളെയുംകുറിച്ചു വായനക്കാരിൽ ചിലർ പരിഭവിച്ചിട്ടുണ്ട്. റീയലിസം അഥവാ സാഹിത്യപഞ്ചാനനൻ പറയുംപോലെ ‘യഥാതഥത്വം’ പ്രമാണമാക്കി ‘കലകലയ്ക്കുവേണ്ടിയും കഥകഥയ്ക്കുവേണ്ടിയും’ എന്ന ശാഠ്യംപിടിച്ചു ഒളിവററശൃംഗാരാദിരസങ്ങൾ ചിലർ പ്രയോഗിക്കാറുണ്ടെന്നു ഞങ്ങൾക്കും തോന്നിയിരുന്നതാണ്. കലകലയ്ക്കുവേണ്ടിയും കഥകഥയ്ക്കുവേണ്ടിയും എന്നു പറയുന്നവർ കലയും കഥയും നമുക്കുവേണ്ടിയും കൂടെയാണെന്നു ഓർത്തിരിക്കുമെങ്കിൽ ആർക്കും അരോചകത്വം വരുത്താതെ കഴിയാവുന്നതാണ്. യാഥാതഥത്വം ശൃംഗാരാദിരസങ്ങൾക്കു ഒളിവുവരുത്തിയും പ്രയോഗിക്കുവാൻ മനസ്സിരുത്തിയാൽ സാധിക്കുന്ന വാസന ഈ യഥാതഥന്മാരിൽ കാണുന്നുമുണ്ട്. സാഹിത്യ പ്രസ്ഥാനങ്ങൾ മററു പ്രസ്ഥാനങ്ങളെപ്പോലെതന്നെ വളരെവേഗത്തിൽ പരിവർത്തനം ചെയ്തുകൊണ്ടിരിക്കയാണ്. പരിവർത്തനം പണ്ടും ഉണ്ടായിരുന്നതാണെങ്കിലും ഇപ്പോഴത്തെ ശീഘ്രത അതിനു ഒരു കാലത്തും ഉണ്ടായിരുന്നിട്ടില്ല. ഈ പരിവർത്തനദശയിൽ കേരളസാഹിത്യ ‘പ്രേമി’കൾ കൂടുതൽ ശ്രദ്ധാലുക്കളായിരിക്കേണ്ടതു ആവശ്യമാണ്.

„ആത്മാവിൽ ദരിദ്രരായുള്ളവർ ഭാഗ്യവാന്മാരാകുന്നു" എന്നു ബൈബിളിൽ ഒരു ചൊല്ലുണ്ട്. ഈ ചൊല്ല് യഥാർത്ഥമാണെങ്കിൽ ജീവാത്മാവിലും പരമാത്മാവിലും ഒരുപോലെ ദരിദ്രരായിത്തീർന്നിരിക്കുന്ന നമ്മൾ മഹാഭാഗ്യവാന്മാരാകുന്നു. „ഉള്ളതുകൊണ്ടും ഓണംകൊള്ളുന്നവരത്രെ ഭാഗ്യശാലികൾ" എന്നാണ് ഞങ്ങൾ പറയുന്നതിന്റെ പൊരുൾ. ഏതു കഷ്ടതയേയും ധീരതയോടുകൂടി നേരിടുന്ന ഒരു സ്വഭാവം സമ്പാദിക്കുന്നതു ഏതു സങ്കടവങ്കടലിനെയും തരണംചെയ്യുവാനുള്ള ഒരു നല്ല തോണിയാകുന്നു.

മറെറാരിടത്തു ഒരു ലേഖനത്തിൽ പറയുന്നതുപോലെ നാളികേരത്തിനു വിലകുറഞ്ഞുപോയിയെങ്കിൽ, നാളികേരം നാലുപാകത്തിലും നമ്മുടെ മുഖ്യാഹാരമാക്കിത്തീർക്കുക. നാം ഉണ്ടാക്കുന്ന ഏതുപലഹാരത്തെക്കാളും വിശിഷ്ടമായ പാലും പഞ്ചസാരയും സ്വർഗ്ഗംഗയിലെ അമൃതസമാനമായ പരിശുദ്ധപാനീയവും പ്രകൃതിതന്നെ നമുക്കായി പാകപ്പെടുത്തിയാതൊരശുദ്ധിയും പററാതെ തന്നിരിക്കുന്ന ഈ വിശേഷസാധനം വലിയ ചിലവു കൂടാതെ നമുക്കു ഉപയോഗിക്കാൻ സ്വാധീനമായിരിക്കെ അതിന്റെ ഉപയോഗം നാമമാത്രമാക്കി അധികഭാഗവും അന്യർക്കു വിററുപണം വരുത്തി ഉപയോഗംകുറഞ്ഞ മററുവസ്തുക്കൾക്കായി അന്യർക്കു തിരിയെകൊടുക്കുന്ന ഇടപാടു നാം കഴിയുന്നതു കുറയ്ക്കേണ്ടതാവശ്യമാണ്. നാളികേരത്തിന്റെ ഉപയോഗം മുഴുവനും നമുക്കറിയാമെന്നു ഭാവമുണ്ടെങ്കിലും മുഴുവനുപയോഗവും ശാസ്ത്രം ഇതുവരെ നമുക്കു വെളിപ്പെടുത്തിതന്നിട്ടില്ല. ചിരട്ടയ്ക്കു കണക്കില്ലാത്ത ആവശ്യം ഇപ്പോൾ വന്നിരിക്കുന്നതു ആരെങ്കിലും പ്രതീക്ഷിച്ചിരുന്നതാണോ? പാലുകൊണ്ടു പട്ടുനൂൽ ഉണ്ടാക്കുന്ന കാലത്തു ചകിരികൊണ്ടു കമ്പിളവും പരവതാനിയും നിർമ്മിക്കയില്ലെന്നാരറിഞ്ഞു! വിതയ്ക്കാതെ കൊയ്യാവുന്ന വലിയ വിളവു പടിഞ്ഞാറേക്കടലിൽ പ്രകൃതിതന്നെ കൃഷിചെയ്തിരിക്കുന്നതു കൊയ്യാനുള്ള മടി നമുക്കുള്ളതു തീർന്നാൽ ആഹാരവൈഷമ്യം എത്ര കുറയ്ക്കാമെന്നും ആരോഗ്യഹാനി എത്ര നികത്താമെന്നും വായനക്കാരിൽ ചിലരെങ്കിലും ആലോചിച്ചു നോക്കേണ്ടതാണ്.

„വരുമോരോദശ വന്നപോലെ പോം" എന്ന മഹാകവി വാക്യം എല്ലാവർക്കും സമാധാനം നൽകട്ടെ.

# ലോകഗതി



സീ. വി. കുഞ്ഞുരാമൻ

സാമ്പത്തികാധഃപതനം കൊണ്ട് വളരെ വൈഷമ്യം ജനങ്ങൾ ഇപ്പോൾ അനുഭവിച്ചുവരുന്നുണ്ടല്ലോ? ഈ വൈഷമ്യം നമ്മുടെനാട്ടിൽ മാത്രമല്ല, ലോകമൊട്ടുക്ക് ഉള്ളതാണ്. ഇതിന്റെ പരിഹാരത്തിന് ഗവർമ്മെൻറും ജനങ്ങളും പല ഉപായങ്ങളും ചിന്തിക്കുന്നുണ്ട്. പലതും ചെയ്തുവരുന്നുമുണ്ട്. കേരളീയരെ സംബന്ധിച്ചു പറയുകയാണെങ്കിൽ നാളികേരത്തിന്റെ വിലക്കുറവാണ് നമ്മെ മുഖ്യമായി വിഷമിപ്പിക്കുന്നതെന്ന് സംശയംകൂടാതെ പറയാം. എന്റെ ചെറുപ്പകാലത്ത് നാളികേരത്തിന് ഉണ്ടായിരുന്ന വിലയുടെ ഇരട്ടിവില ഈ അധഃപതനകാലത്തും കിട്ടുന്നുണ്ടെങ്കിലും, എട്ടുപത്തുകൊല്ലം മുൻപേ ഉണ്ടായിരുന്നതിന്റെ മൂന്നിലൊന്നുവിലപോലും ഇപ്പോൾ കിട്ടുന്നില്ലായെന്നുള്ളതാണ് നമ്മുടെ ആവലാതി.

പഴയകാലങ്ങളിൽ നാളികേരം നാലുപാകത്തിലാണ് ജനങ്ങൾ ഉപയോഗിച്ചു വന്നത്. അന്ന് ഇന്നത്തേപോലെ ആണ്ടിൽ ആറുതവണയോ എട്ടുതവണയോ മഴി ഇറക്കുന്ന പതിവു ഉണ്ടായിരുന്നില്ല. ഉണങ്ങിവീഴുന്ന തേങ്ങ തട്ടിന്റെ മുകളിലോ തേങ്ങാക്കൂട്ടിലോ പറക്കി ശേഖരിക്കും. നല്ലപോലെ ഉണങ്ങുമ്പോൾ വെള്ളം മുഴുവൻ വററിയത് കുടുക്കതേങ്ങ (കൊട്ടത്തേങ്ങ) ആവും. പണ്ടൊക്കെ എല്ലാ അമ്മമാരും, (മുത്തശ്ശിമാരും) പത്തായത്തിൽ കരുതി ഇട്ടേക്കുന്ന പറങ്കിഅണ്ടി, ചക്കക്കുരു മുതലായവയോടു ഈ കൊട്ടത്തേങ്ങയും, കരിപ്പട്ടിയും ചെത്ത് വർഷകാലത്തു തിന്നുകയും, പലഹാരങ്ങളിൽ ചേർക്കുകയും ചെയ്യും. അധികം വരുന്നതു മുളച്ചു ഞൊങ്ങാകും. അതും തിന്നാൻ നല്ല സാധനമാണല്ലോ. അതിനാലയപാകത്തിലുള്ള നല്ല പഴുത്ത തേങ്ങാ അടർത്ത് ഉണക്കി കൊപ്രാ ആക്കി വെളിച്ചെണ്ണയാക്കി ഉപയോഗിക്കുകയും, കറികളിൽ അരച്ചു ചേർക്കുകയും ചെയ്യും. മൂന്നാമത്തേ പാകത്തിലുള്ള വെടല കരുപ്പട്ടിയും ചെത്ത് പുഴുങ്ങി തിന്നുന്നത് നല്ല ഭോജനവും ആരോഗ്യവൃദ്ധികരവും ആണെന്നാണ് പരക്കെ വിശ്വസിച്ചു വന്നത്. നാലാമത്തെ പാകത്തിലുള്ള ഇളംനീര് അല്ലെങ്കിൽ കരിക്ക് ഇക്കാലത്തെ ലഘുഭക്ഷണം പോലെ ഉപയോഗപ്പെടുത്തി വന്നതാണ്. ഇങ്ങനെ നാളികേരം ഭക്ഷണത്തിന്റെ മുഖ്യാംഗം ആയിരിക്കുമ്പോൾ യൂറോപ്പുരാജ്യങ്ങളിൽ കൊപ്രായ്ക്ക് വില കൂടി. ഈ നാലുഭാഗവും (വിശേഷിച്ചും, മൂന്നാമത്തേയും നാലാമത്തേയും ഉപയോഗങ്ങൾ) ജനങ്ങൾ പാടെ മറന്ന് നാളികേരംഎല്ലാം കൊപ്രാആക്കി കയററുമതിചെയ്തു തുടങ്ങി. കൊപ്രാവ്യാപാരംകൊണ്ട് ജനങ്ങളുടെ ആരോഗ്യത്തിനുണ്ടായ ഹാനിയെ ആരും വകവച്ചില്ല. മുലപ്പാലിന് ഔൺസ് ഒന്നിന് എട്ടണാവച്ച് യൂറോപ്യന്മാർ ആവശ്യപ്പെടാമെങ്കിൽ നമ്മുടെ കുഞ്ഞുങ്ങൾക്കൊന്നിനും മുലപ്പാലു കിട്ടാതെ വരുന്നേക്കാമെന്നാണ് തോന്നുന്നത്.



കൊപ്രാ വിററുവരുന്ന പണംകൊണ്ട് നമ്മൾ എന്താണ് ചെയ്യുന്നതെന്നാലോചിച്ചാൽ സങ്കടംതോന്നും. ഇരുപത്തഞ്ചുമുപ്പതുകൊല്ലങ്ങൾക്ക് മുൻപു നമ്മളാരും കേൾക്കുകപോലും ചെയ്തിട്ടില്ലാത്ത കാപ്പിയും, ചായയും ജനങ്ങൾ ഇപ്പോൾ ഉപയോഗിച്ചുവരുന്നതിനു കണക്കുണ്ടോ? കുട്ടിക്കുറാ പൌഡർ മുഖത്ത് തേച്ചെങ്കിലല്ലാതെ സൌന്ദര്യം നേരെനിറുത്തൻ പ്രയാസമായിരിക്കുന്നു. കുറെനാൾ മുൻപ് സ്ത്രീകൾക്കു മാത്രമേ പൌഡർ തേയ്ക്കുന്ന സൌന്ദര്യഭ്രമം ഉണ്ടായിരുന്നുള്ളു. ഇയ്യിടെ പുരുഷന്മാരും അതുപയോഗിച്ചു തുടങ്ങിയിരിക്കുന്നു. സെൻറും പോമേഡും ആണിനും പെണ്ണിനും വേണം. ലിപ്സ്റ്റിക്കും വന്നുതുടങ്ങി. സിഗററും ബീഡിയും ഉപയോഗിക്കാത്തവരായി ആരെങ്കിലും ഉണ്ടോ എന്നു തന്നെ സംശയമാണ്. അനാവശ്യമായി അടുത്തകാലത്ത് ജനങ്ങൾ തുടങ്ങിയിരിക്കുന്ന സകല വേണ്ടാതനങ്ങളും ഉപേക്ഷിക്കാമെങ്കിൽ സാമ്പത്തികാധഃപതനംകൊണ്ട് വന്നുകൂടിയിട്ടുള്ള വൈഷമ്യങ്ങൾ പാതിയും നീക്കാമെന്നാണ് എനിക്കു തോന്നുന്നത്.

ഇതുപോലെതന്നെ നമ്മുടെ വസ്ത്രധാരണത്തിൽ വന്നുകൂടിയിരിക്കുന്ന വ്യത്യാസവും ആലോചിക്കേണ്ടതാണ്. എന്റെ ചെറുപ്പകാലത്തു 18-ാംനമ്പർ പവൻകച്ച നാലുമുഴവും, നാലുപക്കത്തിന്റെ കാഞ്ഞിരപ്പള്ളിത്തോർത്തും കോട്ടൂരിലെ വലിയ മൂപ്പീന്നിനുപോലും (കൊല്ലം താലൂക്കിലെ ഏററവുംവലിയ ഗൃഹസ്ഥൻ) കല്യാണത്തിനും കാഴ്ചയ്ക്കും ചമഞ്ഞുപോകാൻ ധാരാളംമതിയാകുമായിരുന്ന ഉടുപ്പായിരുന്നു. പവൻ കച്ചയും തോർത്തുമുൾപ്പെടെയുള്ള ഈ ഉടുപ്പിന് ഓണക്കാലത്ത് വില കൂടിയാൽ പോലും അരരൂപയിൽ കവിയുകയില്ല. ഒരു പക്ഷേ അമ്പലപ്പുഴ കോണകത്തിന് രണ്ടുചക്രവും കൂടി ചേർക്കണമായിരുന്നു. അടുത്തകാലത്ത് ഈ കോണകത്തിൽ ഒരു പരിഷ്കാരം ചെറുപ്പക്കാർ വരുത്തിയിട്ടുണ്ട്. അത്രയെങ്കിലും ഒരു ലാഭം അവർ വരുത്തിയതിന് അവരോടു എല്ലാവരും കൃതജ്ഞരായിരിക്കേണ്ടതാണ്. ഇപ്പോൾ ഒരു നല്ല പരിഷ്കാരിയായ യുവാവിന്റെ വസ്ത്രധാരണത്തിന് ചുരുങ്ങിയപക്ഷം എത്ര ചിലവാകുമെന്നും, എത്രവാര തുണി വേണ്ടിവരുമെന്നും വായനക്കാർ കണക്കുകൂട്ടി നോക്കിക്കൊള്ളുകയേ വേണ്ടു.

സ്ത്രീകളുടെ ഉടുപ്പിലും മാററങ്ങൾ വളരെ വന്നിരിക്കുന്നു. ഒരു ശ്രീകണ്ഠേശ്വരം പുടവയും, പുളിയിലക്കരയൻ നേരിയതുമായാൽ അന്തസ്സുള്ള തറവാട്ടിലെ യുവതികളുടെയും കാരണവത്തികളുടെയും ഒന്നാന്തരം ഉടുപ്പായിരുന്ന കാലം കഴിഞ്ഞുപോയി. മുപ്പത് നാല്പതു വർഷംമുൻപ് ഈ നാട്ടിൽ സ്ത്രീകൾ റവുക്ക ഇടുന്ന പതിവുണ്ടായിരുന്നില്ല. നഗ്നത മറയ്ക്കുവാൻ അത് ആവശ്യമെന്ന് എല്ലാവർക്കും അഭിപ്രായമുണ്ടാകയാൽ പ്രാപ്തിയായ പെൺകുട്ടികൾ റവുക്ക ധരിച്ചുതുടങ്ങി. ഇപ്പോൾ റവുക്ക മാത്രമല്ല അതിന്റെ മുകളിലും, താഴെയും, ബോഡി, ബ്ളൌസ്, ജംപർ, ജാക്കററ് അതിനു മീതെ നടമാററ് വിരിക്കാൻതക്ക നീളത്തിൽ, പലപല നിറത്തിലുള്ള സാരിയും ചുററി അററം കാററിൽ പറപ്പിച്ചുകൊണ്ട് യുവതികൾ പോകുന്നപോക്ക് എല്ലാവരും കണ്ടിട്ടുള്ളതാണല്ലോ. പ്രായമായ പെൺകുട്ടികൾ റവുക്കയും, ജാക്കററും

ധരിക്കുന്നതിന്റെ ആവശ്യം മനസ്സിലാക്കുവാൻ കഴിയും. മൂന്നും നാലും വയസ്സുള്ള പെൺകുട്ടികൾകൂടി റവുക്ക ധരിക്കുന്നതെന്തിനെന്നാണ് മനസ്സിലാകാത്തത്. ആരെയും പരിഹസിക്കാൻവേണ്ടി ഇതു പറയുകയല്ല. വസ്ത്രധാരണത്തിൽ വന്നുകൂടിയിരിക്കുന്ന അമിതവ്യയം ഓർമ്മപ്പെടുത്തുവാൻവേണ്ടി പറഞ്ഞതാണ്. കൊപ്രകൊണ്ടു വിദേശങ്ങളിൽനിന്നും വരുത്തുന്നപണം ഈ വകയ്ക്കായിട്ടുതന്നേ നാം വിദേശത്തിലേക്ക് തിരിച്ചു അയച്ചുകൊടുക്കുകയാണ് ചെയ്യുന്നത്.

യൂറോപ്പിലെ മദാമ്മമാരുടെ ഒറാലുമാതിരി ഉടുപ്പിനു എത്രയോ ഞൊറികൾ കഴിഞ്ഞ മഹായുദ്ധത്തിനു മുൻപ് ഉണ്ടായിരുന്നു. യുദ്ധകാലത്തെ ബുദ്ധിമുട്ടുകൾ ഓർത്തു അവർ അതു എങ്ങിനെ ചുരുക്കിയെന്നു നാം കണ്ടറിഞ്ഞതാണ്. അതുപോലെതന്നെ സായിപ്പന്മാരുടെ ഉടുപ്പിനും വലിയ മാററം വന്നു. കാലിന്റെ മുട്ടോളം ഉള്ള കാൽസരായും, കയ്യുടെ മുട്ടോളം നീളുന്ന ഷർട്ടും കൊണ്ടു അവർ തൃപ്തിപ്പെട്ടു തുടങ്ങിയിരിക്കുന്നു. യൂറോപ്യന്മാരുടെയും നമ്മുടെയും വസ്ത്രധാരണത്തിന്റെ പരിണാമഗതി രസകരമാണ്. അവർ ആദ്യകാലത്ത് തോലുകൊണ്ടു അടിമുടി ഒരുപോലെ പൊതിഞ്ഞ് കണ്ണിനുമാത്രം ദ്വാരമിട്ടിരുന്നു. ക്രമേണ കഴുത്തു തുറന്നു. കൈകളുടെയുംകാലുകളുടെയും അററങ്ങളും തുറന്നു. ഇപ്പോൾ അവരുടെ വേഷം മേൽപറഞ്ഞ വിധമായി. നമ്മളുടെ വേഷം നേരേമറിച്ച് കോണകത്തിൽ നിന്നും തുടങ്ങി മുട്ടുവരെ നീളുന്ന മുണ്ടായി, അവിടെ നിന്നും കീഴ്പോട്ടുനീണ്ടു കാലിന്റെ അററംവരെയായി. ചുരുക്കത്തിൽ പണ്ടത്തെ സായ്പിന്റെ തനിവേഷം തന്നെയായി വരികയാണ്. ഇങ്ങിനെ പോകുന്നു ലോകഗതി.

സാമ്പത്തികാധഃപതനം ഒരു പരമാർത്ഥംതന്നേയെങ്കിലും, അതുനിമിത്തമുള്ള വൈഷമ്യങ്ങൾ ലഘൂകരിക്കുവാൻ അനാവശ്യ ചിലവുകൾ അഥവാ അത്യാവശ്യമില്ലാത്ത ചിലവുകൾ കഴിവുള്ളിടത്തോളം, നിഷ്കൃഷ്ടയായി കുറവുചെയ്താൽ ഒരുവിധം ആശ്വാസം ലഭിക്കാതെ വരികയില്ല.

——

# പന്തടി

(മഹാകവി വള്ളത്തോൾ)

ചുരിക്കില കുസുമാദരി — ചെമ്പട.

നായിക: —

പല്ലവി.

പന്തടിക്ക നാമൊന്നിച്ചു പങ്കജാക്ഷി, സഖി;

അനുപല്ലവി.

അന്തികേ വന്നണഞ്ഞാലും
എന്തു ദൂരേ നിൽക്കുന്നു നീ?

ചരണങ്ങൾ.

1. ഉന്നമിയ്ക്കു, കീഴ്പതിയ്ക്കുകി, നരജീവിതംപോലെ;
കന്ദരുചി നിന്നെക്കാൺകയാൽത്താൻ
നന്ദിതമേ സുന്ദരമേ, കന്ദുകമേ, കണ്ണിണമേ ഹാ!

സഖി: —

2. പത്തിനെയിട്ടടിപ്പതു പന്തെതിർകുചേ, പോരാ;
ചെന്തളിരായ് കൈകൾ; ഇസ്സാഹസം
ചെയ്യരുതേ ശുഭചരിതേ, സുരവിരുതേ, പികവിരുതേ, നീ.
3. അഴകിയലും നിടിലപ്പൊട്ടലിയുന്നു വിയപ്പിനാൽ;
മഴ മുകിലിനോടു മല്ലടിച്ചു
കുഴലഴിയും; മധുവഴിയും മലർപൊഴിയും പലവഴിയുംതേ!

# സ്വാഗതം

(പൊൻകുന്നം വി. എ. വക്കി)

ഓണം അതിന്റെ മധുരസ്മരണയിൽ കരൾത്തടംവരെ കുളിർത്തുനിൽക്കുന്ന ഉത്സവാവസരം; പുത്തൻ തളിരുകളും, പുതുപുഷ്പങ്ങളുമണിഞ്ഞു പുളകംപൂണ്ടു നിൽക്കുന്ന പുണ്യമുഹൂർത്തം. ആഹ്ലാദത്തിന്റെയും, ആഘോഷത്തിന്റെയും അലതല്ലലുകളോടുകൂടി ഉദയാചലത്തിൽനിന്ന് ഇറങ്ങിവരുന്ന ആ സുദിനം. മഹാത്മാവായ മഹാബലിച്ചക്രവർത്തിയുടെ തിരുവെഴുന്നള്ളത്തിന്റെ ആ സുവർണ്ണാവസരം; തിരുവോണം!

കേരളം ഒരുങ്ങിക്കഴിഞ്ഞു. ഓണപ്പൂവും, ഓണനിലാവും വിരിഞ്ഞുകഴിഞ്ഞു. മുല്ലയും മുക്കററിയും അണിഞ്ഞുകഴിഞ്ഞു. കർഷകന്റെ കൈക്കുമ്പിൾ, ഫലമൂലാദികളാൽ അനുഗൃഹീതങ്ങളായിക്കഴിഞ്ഞു. ഋഷികളെ പ്രസവിച്ച ഭാരതത്തിന്റെ പ്രാണവായുപോലെ, ആ തിരുവോണക്കുളിർത്തെന്നലും ഇറങ്ങിക്കഴിഞ്ഞു.

മഹാത്മാവെ, അവിടുത്തെ വാർമിഴികളുടെ മുമ്പിൽ സമർപ്പിക്കുവാൻ കൂപ്പുകരങ്ങളുമായി ഞങ്ങൾ ഇതാ കാത്തുനില്ക്കുന്നു. പലതും ഞങ്ങൾ മറന്നു; ഞങ്ങളുടെ മാനസികാരോഗ്യത്തിനു കൊള്ളാത്ത പലതും ഞങ്ങൾ മറന്നു. പുതിയ യുഗത്തിൽ, പുതിയ വീക്ഷണകോണത്തിൽ, പുത്തൻ ചിന്തകളോടുകൂടി ഞങ്ങൾ പുതുമകൾ കാത്തുനിൽക്കുന്നു. എങ്കിലും അങ്ങയെ വിസ്മരിക്കുവാൻ ഞങ്ങൾക്കു സാധിക്കയില്ല. പാവനസ്മരണകളെ ചുംബിച്ചുണർത്തുന്നതിനായി, അവിടുത്തെ കാല്പടിപ്പാടുകളിലേക്കു ഞങ്ങൾ വീണ്ടും വീണ്ടും തിരിഞ്ഞുനോക്കുന്നു. ഞങ്ങളുടെ മനുഷ്യത്വം "ഇന്നലെ"കളിൽ അയവിറക്കിക്കിടക്കുമ്പോൾ, അവിടുത്തെ ധർമ്മപീഠവും, കനകക്കിരീടവും, നീതിദണ്ഡും ഞങ്ങളുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു.

ഉദാരഗംഭീരനായ അവിടുത്തേക്ക് എന്തു ഉപഹാരമാണ് ഞങ്ങൾക്കു സമർപ്പിക്കാവുന്നത്. സ്വാതന്ത്ര്യങ്ങളായ സ്വരങ്ങളും, വാതിൽ തുറന്നിട്ടിരിക്കുന്ന ഹൃദയക്ഷേത്രങ്ങളും.

പ്രഭോ, നിതാന്തവന്ദ്യനും, നീതിജ്ഞനുമായ അവിടുത്തെ പ്രജാവാത്സല്യത്തെ അവമാനിച്ച കാര്യക്ഷമത, ഞങ്ങളുടെ ചിന്തയിൽ കാട്ടുതീയായി ഇനിയും ഇതാ സഞ്ചരിക്കുന്നു. ദേവന്മാരുടെ നന്ദികെട്ട അവിടുത്തെ മൂർദ്ധാവിൽ കാലുവച്ച ആശ്രിതവാത്സല്യം ഞങ്ങൾ മാനിക്കുന്നില്ല. നെറികേടു കാണിച്ചതു് ഈശ്വരനാണെങ്കിൽത്തന്നെ എന്താണ്? ആത്മാർത്ഥതയെ സാക്ഷിനിർത്തി ഞങ്ങൾ അതിനെ പ്രതിഷേധിക്കുന്നു.

അവിടുത്തെ കുററം ഇത്രമാത്രമായിരുന്നു. വേദനയനുഭവിച്ചവരും ഭാരം ചുമന്നവരുമായ ഞങ്ങളുടെ പിതാമഹന്മാർക്കു സമാധാനവും, ആശ്വാസവും പങ്കിട്ടുകൊടുത്തു. [illegible] റന്ന് അവർക്കു തണൽ വിരിച്ചു. വയറെരിയാതെയും, ആത്മാവു വേദനിക്കാതെയും അവരെ രക്ഷിച്ചു. സമതലങ്ങളിൽക്കൂടി നെട്ടായമായി അവിടുത്തെ രഥചക്രങ്ങൾ ഉരുണ്ടു. നീതികേടിനെ അവിടുന്നു തടവിലിട്ടു. സുഖത്തെ അഴിച്ചുവിട്ടു. അവിടുന്നു നിഷ്കാസിതനുമായി!!! അവിടുത്തെ നെറുകയിൽ പദമൂന്നിയ വിവരക്കേട് എത്രയായാലും ഞങ്ങൾക്കു മനസ്സിലാകുന്നില്ല. അങ്ങയുടെ ആരോഗ്യത്തിൽ ദേവന്മാർ അസൂയാലുക്കളായി. ഹാ! ഇന്നും അസൂയാലുക്കളായ അമരന്മാർ, ഞങ്ങളുടെ സ്വർഗ്ഗങ്ങളിൽ അധിവസിക്കുന്നു, തിരുമേനി!!

പോകട്ടെ, ആ ശിഥില ചിന്തകളിൽനിന്നു ഹൃദയം മൊട്ടിട്ടു നില്ക്കുന്ന അവിടുത്തെ മധുരസ്മരണകളിലേക്കു ഞങ്ങൾ പിൻതിരിഞ്ഞുകൊള്ളട്ടെ.

മഹാത്മാവെ, ആയിരമായിരം സ്വാഗതഗാനങ്ങൾ അവിടുത്തെ തൃപ്പാദങ്ങളിൽ ഞങ്ങൾ ഇതാ കാഴ്ചവയ്ക്കുന്നു.

——

# അഹിംസയും യുദ്ധവും



എം. ആർ. മാധവവാര്യർ ബി. എ., എൽ എൽ ബി.

ലോകൈകവന്ദ്യനായ മഹാത്മാഗാന്ധി അഹിംസകൊണ്ടു യുദ്ധത്തെ തടുക്കാമെന്നും ഹിംസ ലോകത്തിലാവശ്യമില്ലെന്നും ഉച്ചൈസ്തരം ഘോഷിക്കുന്ന ഒരവസരമാണിതു്. മഹാത്മജി ഒരു പൌരസ്ത്യരാജ്യത്തിരുന്നുകൊണ്ടു ഈ സന്ദേശം പ്രഖ്യാപനം ചെയ്യുമ്പോൾ ഹിററ്ലരും മുസ്സോലിനിയും അതിഭയങ്കരമായ ആയുധ സാമഗ്രികൾകൊണ്ടു ഹിംസയുടെ നഗ്നതയെ പ്രത്യക്ഷമാക്കുകയും നിരവധി ജീവികളെ യമലോകത്തേക്കയക്കുകയും ചെയ്യുന്നു. ഇങ്ങിനെയുള്ള സന്ദർഭത്തിൽ ഹിംസയെ നിർമ്മാർജ്ജനം ചെയ്യുവാൻ കഴിയുമെന്നുള്ള മഹാത്മജിയുടെ ആശ അതിർകടന്നതാണെന്നല്ലാതെ പറയുവാൻ നിവൃത്തിയില്ല.

മനുഷ്യർ സ്വതേ നല്ലവരാണെന്നും പരിതഃസ്ഥിതികളാണു് അവരെ ഹീനന്മാരാക്കുന്നതെന്നും അഹിംസാപരമായ ഒരന്തരീക്ഷം സൃഷ്ടിച്ചാൽ എല്ലാവരേയും നന്നാക്കുവാൻ കഴിയുമെന്നും മഹാത്മജി വിശ്വസിക്കുന്നു. ഒരു കള്ളനും മദ്യപാനിയും വ്യഭിചാരത്തേയും മദ്യപാനത്തേയും പരസ്യമായി ആക്ഷേപിക്കുന്നുണ്ടു്. മദ്യപിക്കുന്നതും മോഷ്ടിക്കുന്നതും തെററാണെന്നറിയാവുന്നവർതന്നെ ആ ഹീനകൃത്യങ്ങൾ ചെയ്യുന്നു. അതുപോലെ ഹിംസയെക്കാൾ നല്ലതു് അഹിംസയാണെന്ന ബോധമുള്ള പലരും ഓരോ പരിതഃസ്ഥിതികൾക്കു് വിധേയരായി ദുഷ്കൃത്യങ്ങൾ ചെയ്യുന്നുണ്ടു്. ഈ പരിതഃസ്ഥിതികളെ പാടെ മാററി അഹിംസയെ പുനഃസ്ഥാപിക്കാമെന്നുള്ള ദൃഢവിശ്വാസത്തിനധീനനാണു് മഹാത്മജി. അദ്ദേഹത്തെപ്പോലെ ഏതാനും സാത്വികന്മാർ ലോകത്തിൽ യുദ്ധംകൂടാതെ കഴിക്കാമെന്നു് വിചാരിക്കുന്നുണ്ടു്.

അഹിംസ പരമമായ ധർമ്മമാണെന്നു് ഹിന്ദുക്കൾ ഘോഷിക്കുന്നു. എന്നാൽ ഈ ധർമ്മമനുസരിച്ചു എല്ലാവർക്കും ജീവിക്കാമെന്നു് അവർ വിശ്വസിക്കുന്നില്ല. ഈ പ്രകൃതിയിൽ ആസുരിസമ്പത്തെന്നും ദൈവിസമ്പത്തെന്നും രണ്ടു സമ്പത്തുകളുണ്ടെന്നും സത്വരജസ്തമോഗുണങ്ങൾ പ്രകൃതിയെ ഭരിക്കുന്നുവെന്നും അവർ പ്രസ്താവിക്കുന്നു. ദൈവിസമ്പത്തുള്ളവരുടെ ലക്ഷണങ്ങൾ ഭഗവദ്ഗീത പതിനാറാം അദ്ധ്യായത്തിൽ വിവരിക്കുന്നു.

1. അഭയം സത്വസംശുദ്ധിർ
   ജ്ഞാനയോഗ വ്യവസ്ഥിതിഃ
   ദാനം ദമശ്ചയജ്ഞശ്ച
   സ്വാദ്ധ്യായസ്തപ ആർജ്ജവം
2. അഹിംസാസത്യമക്രോധ
   സ്ത്യാഗഃശാന്തിരപൈശുനം
   ദയാഭൂതേഷ്വലോലുപ്ത്വം
   മാർദ്ദവം ഹ്രീരചാപലം
3. തേജഃ ക്ഷമാധൃതിഃശൌച
   മദ്രോഹോ നാതിമാനിതാ
   ഭവന്തി സമ്പദം ദൈവീ
   മഭിജാതസ്യ ഭാരത

ഇതുപോലെതന്നെ ആസുരീ സമ്പത്തിനേയും വിവരിച്ചിരിക്കുന്നു.

1. ദംഭോദർപ്പോഭിമാനശ്ച
   ക്രോധഃപാരുഷ്യമേവച
   അജ്ഞാനം ചാഭിജാതസ്യ
   പാർത്ഥ സമ്പദമാസുരീം
2. ദ്വൌഭൂതസർഗ്ഗൌ ലോകേസ്മിൻ
   ദൈവ ആസുര ഏവ ച
   ദൈവോ വിസ്തരശഃപ്രോക്ത
   ആസുരം പാർത്ഥമേശൃണു
3. പ്രവൃത്തിംചനിവൃത്തിംച
   ജനാനവിദുരാസുരാഃ
   നശൌചംനാ പിചാചാരൊ
   നസത്യംതേഷുവിദ്യതെ
4. അസത്യമപ്രതിഷ്ഠം തേ
   ജഗദാസുരനീശ്വരം
   അപരസ്പര സംഭൂതം
   കിമന്യത് കാമഹൈതുകം
5. കാമമാശ്രിത്യദുഷ്പൂരം
   ദംഭമാനമദാന്വിതാഃ
   മോഹാദ്ഗൃഹീത്വാ സദ്ഗ്രാഹാൻ
   പ്രവർത്തന്തേ ശുചിവ്രതാഃ

ഇങ്ങനെ അസുരന്മാരെന്നും ദേവന്മാരെന്നും രണ്ടു കൂട്ടർ എക്കാലത്തും ഉണ്ടായിരിക്കുമെന്നാണു് ഹിന്ദുക്കളുടെ വിശ്വാസം. ജ്യോതിഷശാസ്ത്രമനുസരിച്ചു ഓരോ ഗ്രഹനിലയിൽ ജനിച്ചവരുടെ ജീവിതഗതി പാടെ മാറുവാൻ പ്രയാസമാണെന്നും അവരഭിപ്രായപ്പെടുന്നു. ഒരാൾ ജനിക്കുമ്പോഴുള്ള ഗ്രഹനില അയാളുടെ പ്രാരബ്ധകർമ്മത്തെ സൂചിപ്പിക്കുന്നുവെന്നും അയാളുടെ ജീവിതഗതി പ്രാരബ്ധകർമ്മങ്ങളിൽ നിന്നുത്ഭവിച്ചിട്ടുള്ള വാസനയനുസരിച്ചായിരിക്കാമെന്നും വർത്തമാനജന്മത്തെ പ്രവൃത്തികൾകൊണ്ടു അതിൽ അല്പസ്വല്പമായ വ്യത്യാസങ്ങളേ ഉണ്ടാകുന്നുള്ളുവെന്നും ജ്യോതിഷശാസ്ത്രം വ്യവഹരിക്കുന്നു. ഇങ്ങിനെയിരിക്കെ ലോകത്തിലുള്ളവരെയെല്ലാം അക്രമരഹിതരും സാത്വികരും ആക്കാമെന്നുള്ള മഹാത്മജിയുടെ ആശ പ്രായോഗികമാണെന്നു ഹിന്ദുക്കൾക്കു് സമ്മതിക്കുവാൻ നിവൃത്തിയില്ല.

ഹിംസയുടെ മുമ്പിൽ അഹിംസയ്ക്കുള്ള ശക്തി എത്രമാത്രമാണെന്നു് ഭാരതത്തിൽ ഹൃദ്യം വിവരിച്ചിരിക്കുന്നു. ധർമ്മപുത്രർ അഹിംസയുടെ മൂർത്തിയും ദുര്യോധനൻ ഹിംസയുടെ മൂർത്തിയുമാകുന്നു. ദുര്യോധനൻ പാണ്ഡവന്മാരെ പലതരത്തിൽ ഉപദ്രവിച്ചുവെങ്കിലും അവരതെല്ലാം സഹിച്ചും ക്ഷമിച്ചും കാലം കഴിച്ചുവന്നു. ധർമ്മപുത്രരെ കള്ളച്ചൂതിൽ തോല്പിച്ചു് ഒരു വ്യാഴവട്ടക്കാലം വനവാസത്തിനയച്ചതും പാഞ്ചാലിയെ വസ്ത്രാക്ഷേപം ചെയ്തതും മററും ഓർക്കുമ്പോൾ ധർമ്മപുത്രരുടെ ക്ഷമ അഗാധമാണെന്നു് പറയാതെ നിവൃത്തിയില്ല. അഞ്ചുദേശങ്ങളോ അഞ്ചുഗ്രാമങ്ങളോ അല്ലാത്തപക്ഷം അഞ്ചുഭവനങ്ങളോ വിട്ടുകിട്ടണമെന്നു് ധർമ്മപുത്രർ താണുവീണപേക്ഷിച്ചിട്ടും ദുര്യോധനന്റെ മനസ്സലിയാഞ്ഞിട്ടാണു് ഭാരതയുദ്ധമാവശ്യമായിത്തീർന്നതു്. അതുപോലെ സീതയെ തിരിച്ചയക്കണമെന്നു് രാവണനോടു് പലരും ഉപദേശിക്കുകയും ശ്രീരാമന്റെ ദൂതൻ ആവശ്യപ്പെടുകയും ചെയ്തതിൽ വഴിപ്പെടാഞ്ഞിട്ടാണു് രാമരാവണയുദ്ധമുണ്ടായതു്. കനകംമൂലവും കാമിനിമൂലവുംഭൂമിയിൽ കലഹമുണ്ടാകുന്നുവെന്നുള്ളതിനുദാഹരണങ്ങളാണു് ഭാരതവും രാമായണവും. കനകത്തെയും കാമിനിയെയും ത്യജിച്ച സന്യാസികൾക്കല്ലാതെ അഹിംസ പാലിക്കുവാൻ പ്രയാസമാണെന്നു് ഹിന്ദുക്കൾക്കനുഭവബോദ്ധ്യമായിട്ടുണ്ടു്. ഗൃഹസ്ഥന്മാരും രാജാക്കന്മാരും അവരുടെ ശരീരത്തേയും സ്വത്തിനേയും ധർമ്മത്തേയും പാലിക്കുന്നതിനാവശ്യമുള്ള ഹിംസ പ്രയോഗിക്കണമെന്നു തന്നെയാണു് ഋഷിമാരുടെ ഉപദേശം.

എന്നാൽ യുദ്ധത്തിൽ ചില ധർമ്മങ്ങളനുഷ്ഠിക്കണമെന്നു് പ്രാചീനഹിന്ദുക്കൾ നിഷ്കർഷിച്ചിരുന്നു. മുന്നറിവു കൊടുക്കാതെയോ വഞ്ചിച്ചോ ചെയ്യുന്ന യുദ്ധം അധാർമ്മികമാകുന്നു. ശത്രു തോററുവെന്നു സമ്മതിച്ചു് കീഴ്പ്പെട്ടാൽ ശത്രുവിനെ അവമാനിക്കുന്നതും കൊല്ലുന്നതും ധർമ്മത്തിനു് യോജിച്ചതല്ല. യുദ്ധത്തിലേർപ്പെടാത്ത നിരപരാധികളെ ഹിംസിക്കുന്നതു് ധർമ്മവിരുദ്ധമാകുന്നു. ഇന്ത്യയിലെ പല രാജാക്കന്മാരും അവരുടെ സൈന്യബലം വർദ്ധിപ്പിച്ചശേഷം അവരുടെ പ്രതാപം പ്രകടിപ്പിക്കുന്നതിനായി അന്യരാജാക്കന്മാരെ പോരിനു് വിളിക്കുകയും അവരെ ജയിച്ചു രാജസൂയം നടത്തുകയും ചെയ്തിട്ടുണ്ടു്. ഓരോ രാജ്യത്തിലും ക്ഷത്രിയജാതിയുണ്ടായിരിക്കണമെന്നും അവർ രാജ്യത്തെ രക്ഷിക്കുന്നതിൽ ജാഗരൂകരായിരിക്കണമെന്നും യാഗവും ഭോഗവും മററും കൂടാതെ വീരയുദ്ധത്തിലുള്ള മരണംമൂലം അവർക്കു് സ്വർഗ്ഗപ്രാപ്തിയുണ്ടാകുമെന്നും സ്മൃതികാരന്മാർ ഉപന്യസിക്കുന്നു.

അഹിംസ ഉത്തമമാണെന്നുൽഘോഷിക്കുന്ന ഹിന്ദുക്കൾതന്നെ അതെല്ലാവർക്കും പ്രയോഗക്ഷമമല്ലെന്നു് കഥകളും ഉപദേശങ്ങളുംകൊണ്ടു പഠിപ്പിക്കുന്നു. അവതാരപുരുഷന്മാർ യുഗംതോറുമുണ്ടാകുന്നതു് ധർമ്മം ക്ഷയിക്കുകയും അധർമ്മം തലപൊക്കുകയും ചെയ്യുമ്പോൾ സാധുക്കളെ രക്ഷിക്കുന്നതിനും ദുഷ്കൃതികളെ നശിപ്പിക്കുന്നതിനും ആകുന്നു. ധർമ്മവും അധർമ്മവുമായി സദാ ഒരുപോരാട്ടം നടക്കുകയാണു്. അധർമ്മത്തിനു് ശക്തിവർദ്ധിക്കുമ്പോൾ ധർമ്മത്തെ പുനഃസ്ഥാപിക്കുന്നതിനു് വേണ്ടി ശ്രമിക്കേണ്ടതു് ഓരോ ഭാരതീയന്റേയും കർത്തവ്യമാകുന്നു. മഹാത്മാഗാന്ധി ഉപദേശിക്കുന്നതുപോലെ സകല കാര്യങ്ങളിലും അഹിംസ സ്വീകരിക്കുവാൻ സർവ്വസംഗപരിത്യാഗികളായ സിദ്ധന്മാർക്കല്ലാതെ സാമാന്യന്മാർക്കു സാദ്ധ്യമല്ലെന്നാണു് അനുഭവങ്ങൾ നമ്മെ പഠിപ്പിക്കുന്നതു്. പ്രാചീനകാലത്തു് അത്ഭുതശക്തികളുള്ള യോഗികളുണ്ടായിരുന്നിട്ടും അവർക്കു് സമരങ്ങളെ അവരുടെ ദിവ്യശക്തികൊണ്ടു നിറുത്തുവാൻ കഴിഞ്ഞിട്ടില്ല. നാരദനെപ്പോലെയുള്ള ബ്രഹ്മർഷികൾ സമരത്തെ ഒരു ലീലയായിമാത്രമേ വീക്ഷിച്ചിരുന്നുള്ളു. ലോകം ദ്വന്ദ്വാധീനമാണെന്നും ഈശ്വരന്റെ കളിയാണെന്നും വിചാരിക്കുന്ന വേദാന്തികൾ ഹിംസയ്ക്കും അഹിംസയ്ക്കും അപ്പുറമാണു്. ലോകത്തു നന്മമാത്രമേ ഉണ്ടായിരിക്കാവൂ എന്നു നിർബ്ബന്ധിക്കുന്ന ആദർശവാദികൾ പ്രകൃതിനിയമത്തിനെതിരായി ശാന്തിയും സമാധാനവും എല്ലായിടവും പ്രചരിപ്പിക്കുവാൻ ചെയ്തിട്ടുള്ള ശ്രമങ്ങൾ വിഫലങ്ങളായിരുന്നു. അതുകൊണ്ടു യുദ്ധം അനിവാര്യമായ ഒരു ദോഷമത്രെ എന്നാകുന്നു എന്റെ അഭിപ്രായം.

ഞാൻ ഇത്രയും പറഞ്ഞതുകൊണ്ടു അഹിംസയുടെ മാഹാത്മ്യത്തെ വിസ്മരിക്കുന്നതായി ആരും തെററിദ്ധരിക്കരുതു്. ഈശ്വരസാക്ഷാല്ക്കാരവും മനഃസംയമനവും ഉള്ളവരുടെ കയ്യിൽ അതു് മഹത്തായ ഒരായുധമാകുന്നു. സീതാപരിണയത്തിൽ പരമേശ്വരന്റെ വില്ലു കുലയ്ക്കുവാൻ ശ്രീരാമനേ സാധിച്ചുള്ളു. പാഞ്ചാലീപരിണയത്തിൽ ലക്ഷ്യം ഖണ്ഡിക്കുവാൻ അർജ്ജുനൻ മാത്രം ശക്തനായിരുന്നു. അതുപോലെ അഹിംസയെ പ്രയോഗിക്കുവാൻ മഹാത്മജിക്കു് സാധിച്ചേക്കാം. എന്നാൽ ഇന്ത്യാക്കാരോ ഏതെങ്കിലും ജനസാമാന്യമോ അഹിംസയെ ഒരായുധമായി സ്വീകരിക്കുന്നതു് വിജയകരമാകുമെന്നു് അനുഭവമോ ശാസ്ത്രമോ യുക്തിയോ തെളിയിക്കുന്നില്ല.

— —

# ശക്തൻതമ്പുരാനും കൊങ്ങിണികളും

പുത്തേഴത്തു രാമൻമേനോൻ, ബി. എ., ബി. എൽ.

കൊച്ചി രാജ്യനിവാസികളിൽ, എണ്ണംകൊണ്ട് ഒരു സമയം ന്യൂനപക്ഷക്കാരാണെങ്കിലും അന്തസ്സിലും ആഭിജാത്യത്തിലും ആകപ്പാടെയുള്ള സ്വാധീനശക്തിയിലും കൊങ്ങിണികൾ ഒട്ടും പിന്നിട്ടു നില്ക്കുന്നവരല്ലതന്നെ. റാവു, പ്രഭു, പൈ, കിണി, ഷേണായി, കമ്മത്ത് എന്നിങ്ങനെ പല ബഹുമാനപ്പേരുകളും, മേനോൻ, നായർ, കയ്മൾ, കർത്താവു, കുറുപ്പ്, പണിക്കർ എവംവിധം പലപേരുകളും നായന്മാരുടെ ഇടയിൽ നടപ്പുള്ളതുപോലെ, കൊങ്ങിണിവർഗ്ഗത്തിലും പ്രചാരപ്പെട്ടു കാണുന്നുണ്ട്. സിവിൾസർജ്ജൻ ബാപ്പുറാവുവും, അഡ്വോക്കേററ ഗുണപൈയും, ദിവാൻപേഷ്കാർ മാധവപ്രഭുവും, ഡോക്ടർ കമ്മത്തും, മററും........ കൊങ്ങിണി വർഗ്ഗത്തിൽ ഉൾപ്പെട്ടവരാണെന്നു വരുമ്പോൾ തന്നെ ആ വർഗ്ഗത്തിനു കൊച്ചിസംസ്ഥാനത്തുള്ള നിലയും വിലയും ഊഹ്യമാണല്ലോ.

ബോമ്പെ സംസ്ഥാനത്തിൽ 'കോൻകാൻ' കരയായിരുന്നു പൂർവ്വകാലത്ത് അവരുടെ സ്വദേശമെന്നും കോൻകാൻ രാജ്യത്തുനിന്നു വന്നവരായതുകൊണ്ടാണ് അവർ കൊങ്കിണികളായത് എന്നും വിശ്വസിക്കപ്പെടുന്നു. അവർ ബ്രാഹ്മണരിൽ ഗൌഡരും അതിലെ സാരസ്വതവർഗ്ഗക്കാരുമായതുകൊണ്ടു കൊങ്ങിണികളെ "ഗൌഡസാരസ്വതബ്രാഹ്മണ"രായിട്ടാണു പരിഗണിച്ചു കാണുന്നതു്. എന്നാൽ കൊങ്ങിണിമാരിൽതന്നെ ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ഉണ്ടത്രെ. കൊങ്ങിണികളുടെ "നരവംശചരിത്രാ"ന്വേഷണം എന്റെ ഉപന്യാസവിഷയത്തിൽ ഒതുങ്ങീട്ടുള്ളതല്ലാത്തതുകൊണ്ട് 'അതിന്റെ ക്ലേശകഷായമായ ഒരു പരിചിന്തനയ്ക്കു ഞാൻ ഒരുങ്ങുന്നില്ല. 'കൊങ്ങിണികൾ' എന്നുള്ള സർവ്വനാമപ്രകാരം ഏതൊരു ജനവിഭാഗത്തെ അറിയുന്നുവോ ആ വർഗ്ഗത്തിനു ഏന്റെ ചരിത്രനായകനായ കൊച്ചിയിലെ ശക്തൻതമ്പുരാന്റെ കാലത്തുണ്ടായ സ്ഥിതിഗതികളെ ആരായുകമാത്രമാണ് എന്റെ ഉദ്ദേശം. അതിനു് ആവശ്യമായിട്ടുള്ളേടത്തോളം ആ ജനതതിയുടെ പൂർവ്വചരിത്രത്തെ ഒരു "പാററിവെടി"കൊണ്ടു സ്പർശിക്കുകമാത്രമേ ഞാൻ ചെയ്യുന്നതുമുള്ളു.

കൊങ്ങിണികൾ 'ആര്യ്യ'ന്മാരാണെന്നും പൌരാണികകാലത്ത് അവർ ബീഹാറിലുള്ള "തിർഹട്ട്" എന്ന സ്ഥലത്താണ് അധിവസിച്ചിരുന്നതെന്നും, ആ സ്ഥലമാണ് ഇന്നത്തെ "ത്രിഹനപുരം" എന്നും, ശ്രീപരശുരാമൻ അവിടെനിന്നു പത്തു കുടുംബക്കാരെ കൊണ്ടുവന്നു് ഇന്നത്തെ ഗോവാപട്ടണത്തിന്നടുത്തു് "കുശസ്ഥലി, പഞ്ചക്രോശി" എന്ന പ്രദേശങ്ങളിൽ പാർപ്പിച്ചു എന്നും, പിന്നീട് അവരെ പിന്തുടൎന്നു സ്വരാജ്യത്തുനിന്നു വളരെപ്പേർ വന്നുചേൎന്നു എന്നും എല്ലാവരും ഗോവയ്ക്കു ചുററും കൂടി ആ പട്ടണത്തിന്റെ അഭിവൃദ്ധിക്ക് ഉതകുംവിധം പ്രയത്നിച്ചു വർത്തകന്മാരും വണിഗ്വരന്മാരും ആയിത്തീൎന്നു എന്നും മററുമാണു കൊങ്ങിണികളെക്കുറിച്ചുള്ള പഴയ ചരിത്രം.



ഗോവാപട്ടണം, അചിരേണ "വിസ്മരിക്കപ്പെട്ട മഹാസാമ്രാജ്യം" എന്ന അന്വർത്ഥനാമംകൊണ്ട് അറിയപ്പെടുന്ന "വിജയനഗര" സാമ്രാജ്യത്തിൽ ഉൾപ്പെട്ടപ്പോൾ, കൊങ്ങിണികൾ അവിടത്തെ ചക്രവർത്തികളുടെ സ്വന്തം പ്രജകളായി, മാനസോല്ലാസത്തോടുകൂടി മാന്യമായ നിലയിൽതന്നെ അവരുടെ ജീവിതചര്യകളെ നിർബാധം അനുഷ്ഠിച്ചുപോന്നു. പിന്നീടു ഗോവാ പോർത്തുഗീസ്സുകാരുടെ ഒരു തലസ്ഥാനനഗരിയും വലിയ കച്ചവടകേന്ദ്രവും ആയി പ്രശോഭിച്ചപ്പോൾ കൊങ്ങിണികൾ അവരുടെ പ്രവൃത്തികളിൽ പൂർവാധികം ശോഭിക്കയും പുഷ്ടിപ്പെടുകയും ചെയ്തു. യഥാർത്ഥത്തിൽ ഒരുകാലത്തു ഗോവയുടെ പ്രഭാമണ്ഡലംപോലെയായിരുന്നു അവർ പരിലസിച്ചിരുന്നതു്. നിർഭാഗ്യവശാൽ പോർത്തുഗീസ്സുകാരുടെ കച്ചവടക്കണ്ണുകളിൽ അചിരേണ മതദ്രോഹനിമിത്തം കലങ്ങലും കാളക്കൂറവും സംഭവിക്കുകയും ഹിന്ദുമതാവലംബികളുടെ കഥ നന്നേ പരുങ്ങലിൽ ആയിത്തീരുകയും, മതപരിവർത്തനത്തിനു മനസ്സില്ലാത്തവർക്കു നാടുവിട്ടോടിപ്പോകേണ്ടിവരികയും ചെയ്തു. 'എമ്മാനുവൽ' അന്തരിക്കുകയും "ഭജാൻ" പോർത്തുഗലിലെ രാജാവാകുകയും ചെയ്തതോടുകൂടിയാണു പോർത്തുഗീസ്സിന്റെ പൌരസ്ത്യരാജ്യങ്ങളിലെ ആധിപത്യത്തിന്റെ കോടാലിയായിത്തീൎന്ന മതപരിവർത്തന പ്രസക്തി ഏററെടുക്കപ്പെട്ടതു്. ഒരു കാലത്തു ക്രിസ്ത്യാനികളല്ലാത്തവരെമുഴുവൻ കൊന്നൊടുക്കുവാൻകൂടി അന്തസ്സാരവിഹീനനായ ആ രാജാവു നിശിതശാസനം പുറപ്പെടുവിക്കുകയുണ്ടായത്രെ! ആ വിവരം കാലേകൂട്ടി അറിയുവാൻ സാധിക്കയാൽ വർത്തകപ്രവരരായ ഗോവയിലെ കൊങ്ങിണികളിൽ മിക്കവരും സകുടുംബം നാടുവിട്ടു തെക്കോട്ടു പ്രയാണംചെയ്തു. ആ പര്യടനത്തിൽ അവർ കോഴിക്കോട്ടും, കൊച്ചിയിലും, തിരുവിതാംകൂറിൽ ചില സ്ഥലങ്ങളിലും അഭയം പ്രാപിച്ചു. കോഴിക്കോട്ടെ കൊങ്ങിണികൾക്കു കുറെ കാലം സമാധാനവും സൈ്വരവാസവും ലഭിച്ചു എങ്കിലും സാമൂതിരിയുടെ കച്ചവടത്തിന്റെ മുഴുവൻ അധിനായകന്മാരായിരുന്ന "മൂർ" വർഗ്ഗക്കാരുടെ അസൂയയ്ക്കും അനാദരത്തിന്നും അവർ കാലാന്തരത്തിൽ പാത്രവാന്മാരായിത്തീരുകയും ആ മുഹമ്മദന്മാരുടെ പ്രേരണവഴിക്കു സാമൂതിരിയുടെ സഹായക്കൂറ് ദ്രോഹഹസ്തമായി രൂപാന്തരപ്പെടുകയും ചെയ്തപ്പോൾ ഗോവയിൽനിന്നു കോഴിക്കോട്ടു എത്തിയ കൊങ്ങിണികളുടെ കഥ "കരണ്ടിയിൽനിന്ന് അടുപ്പിലേക്ക്" എന്ന മട്ടിലായിത്തീൎന്നു. അതോടുകൂടി കൊങ്ങിണികൾ കോഴിക്കോട്ടു നഗരത്തെ തീരെ വിട്ടു തെക്കോട്ടു പോരുകയും എന്നും ആരോടും സ്വാഗതശബ്ദം ഏററുപാടിക്കൊണ്ടിരുന്ന കൊച്ചിക്കര അവരുടെ സുഖസമൃദ്ധിക്കു ചേൎന്ന വിധത്തിലുള്ള സങ്കേതസ്ഥാനമായിത്തീരുകയുമാണുണ്ടായതു്. അവിടെ അവർ കൊച്ചീരാജാവിന്റെ പ്രജകളായും കൊച്ചിയുടെ കച്ചവടാഭിവൃദ്ധികൾക്കു കാരണഭൂതന്മാരായും, എല്ലാവിധ രാജകീയാനുകൂല്യങ്ങളെയും അനുഭവിച്ചും സമാധാനത്തോടും സംതൃപ്തിയോടുംകൂടി കാലം കഴിച്ചുപോന്നു.

പോർത്തുഗീസിന്റെ ശക്തി കൊച്ചിയിൽ വർദ്ധിച്ചു നിന്നിരുന്ന കാലത്തു അവിടെ കൊങ്ങിണികളുടെ സംഖ്യ പരിമിതമായിരുന്നതുകൊണ്ടും ഗോവയിലെ അനുഭവം നിലനിന്നുപോന്നതുകൊണ്ടും അവൎക്കുംതന്നെ പോർത്തുഗീസുകാരോടു അത്ര അധികം അനുഭാവമുണ്ടായിരുന്നില്ലെന്നുതന്നെ വേണം വിചാരിക്കുവാൻ. എന്നാൽ, ഡച്ചുകാർ പോർത്തുഗീസ്സിന്റെ സ്ഥാനം കൈവശപ്പെടുത്തിയതോടുകൂടി, നിർഭാഗ്യവശാൽ, തിരിഞ്ഞുമറിഞ്ഞു, കൊങ്ങിണികൾ ഡച്ചിന്റെ കൂറുകാരായിത്തീൎന്നു. കൊങ്ങിണികൾ ഡച്ചുകാരുടെ പക്ഷത്തിലാണെന്നുള്ള ആവലാതി പോർത്തുഗീസുകാരും കൂടി അവരുടെ അവസാനകാലങ്ങളിൽ പുറപ്പെടുവിച്ചിട്ടുള്ളതായി കാണുന്നുണ്ട്. കാരണം എന്തായാലും, ലാഭചേതങ്ങൾ എങ്ങിനെ ഇരുന്നാലും, കൊങ്ങിണികൾ ക്രമേണ ഡച്ചിന്റെ "പ്രജകളും" അവരെമാത്രം അനുസരിക്കുന്നവരും അവൎക്ക് അഭയസ്ഥാനവും ആശിസ്സുകളും അരുളിയ കൊച്ചിരാജാവിനെ പരസ്യമായിത്തന്നെ അനാദരിക്കുന്നവരും ആയിബ്ഭവിച്ചു!!

കൊല്ലവർഷം 838 മീനത്തിൽ ആണ് അന്നത്തെ കൊച്ചീരാജാവു ലന്തക്കമ്പനിയുമായി ഒന്നാമത്തെ കരാറെഴുതിയതു്. അന്നത്തെ കൊച്ചിരാജാവു് താനും തന്റെ പിൻവാഴ്ചക്കാരും നടക്കേണ്ടുംപ്രകാരത്തിനു ടി മീനം 14-നു- ചെപ്പേടിൽ ഒരു വരിയോല എഴുതി പലരെയും സാക്ഷിവെച്ചു കൊടുത്തിട്ടുള്ളതായി കാണുന്നുണ്ട്. ആ രേഖ പാലിയത്തുണ്ടാകണമെന്നാണു സൂചനയുള്ളതു്. അതിൽ കൊങ്ങിണികളെപ്പററി താഴെ പറയുംപ്രകാരം പ്രസ്താവിച്ചിരിക്കുന്നു.

“കൊങ്കിണിമഹാജനങ്ങൾ അമ്മാമന്മാരെ വന്നു കണ്ടു, അവൎക്കു ഇരിപ്പാൻ വെണ്ടുന്ന ഭൂമികളും രക്ഷ ആയിട്ടു വെണ്ടുന്നതിനെയും കൊടുത്തു, അവൎക്കു ഒരു ചെത്തിരം (ക്ഷേത്രം) ഉണ്ടാക്കണമെന്നു അപെച്ചിക്കകൊണ്ടു ആയതിന്നു വെണ്ടുന്ന സ്ഥലവും, അതിന്നു ഒക്കയും തിട്ടങ്ങളും കൊടുത്തു, ചെത്തിരത്തിൽ അടിയന്തിരത്തിന്നു അമ്മാമന്മാരായിട്ടു വെച്ചനടത്തി ഇരിക്കുന്നതിന്നു, ഒരു ഏറക്കുറവുകൂടാതെ ആ പരിഷകളെയും നടത്തിച്ചുകൊള്ളണം. നമ്മുടെ ആപത്തുകാലത്ത ഈ പരിഷകൾ തെരവിയം (ദ്രവ്യം) കൊണ്ടു ഏറിയ സഹായം ചെയ്യിരിക്കുന്നവരത്രെറെ ആകുന്നതു. ഇവരെ ബിരാമണ (ബ്രാഹ്മണ)രറിയാതപോലെ വിചാരിച്ചു അല്ലാതെ ചെയ്യപൊകയും അരുതു. ബിരാമണരെ രച്ചിക്കുന്ന പിറകാരം (പ്രകാരം) ഞങ്ങളെയും രച്ചിച്ചുകൊള്ളണമെന്നു, അവര അപെച്ചിക്കകൊണ്ടത്രെറെ, കൊങ്കിണികൾക്കു പുരുഷാന്തരംവെണ്ടാ എന്നു വെച്ചിരിക്കുന്നു. കൊങ്കിണികളിൽ ഒരുത്തൻ അറവപൊയാൽ അവന്റെ മുതര നമ്മുടെ ആളുകകളും മഹാജനങ്ങളും കൂടി ബൊധിച്ചു, ഒള്ളമുതലിൽ പാതി നമുക്കും, പാതി തിരുമലദെവരും ആയിട്ടത്രെറെ കീഴിൽ വെച്ചിരിക്കുന്നതു”

ഇതിൽനിന്നു കൊങ്കിണികളുടെ വരവ്, അവരുടെ നില, അപേക്ഷയുടെ സ്വഭാവം, അനുവദിക്കപ്പെട്ട ആനുകൂല്യങ്ങളുടെ വിസ്തൃതി, അവരോടു സ്വരൂപപാരമ്പര്യപ്രകാരമുള്ള അനുഭാവം എന്നിവയെല്ലാം ഏറക്കുറെ അനുമാനിക്കാവുന്നതാണ്. അവൎക്കു പിന്നീട് ഈ സ്വരൂപത്തോടു എന്തെങ്കിലും അവജ്ഞയൊ അനാദരമൊ സംഭവിച്ചിട്ടുണ്ടെങ്കിൽ അതിന്നുമുഴുവൻ ഉത്തരവാദികൾ അവർതന്നെ ആകുന്നു.

859 കൎക്കടകം 15-നു ഡച്ചുകാരും പെരുമ്പടപ്പിൽ മൂത്തരാജാവും കൂടി എഴുതിമാറിയ കരാറിലെ മൂന്നാംവകുപ്പുകൊണ്ടു “പെരുമാൾ ഷെണായി” എന്നൊരു കൊങ്കിണിപെരുമ്പടപ്പിലെ പ്രധാന ഖജാൻജിയായി തുടൎന്നുപോകണമെന്നുകൂടി നിശ്ചയിച്ചുകാണുന്നുണ്ട്.

കൊല്ലം 947-ാമതു മകരമാസം 29-നു കൊച്ചിയിലെ ഡച്ചു “കമുദവര” പെരുമ്പടപ്പുരാജാവിന്ന് അയച്ചതായ ഒരു ആവലാതിക്കത്തിൽ കൊങ്കികളെക്കുറിച്ച് ഇപ്രകാരം എഴുതിക്കാണുന്നു. “കൊങ്കിണികൾ അങ്ങെ കീഴിൽ ആകുന്നു എന്നല്ലൊ പറയുന്നതു. ബഹുമാനപ്പെട്ട കമ്പഞ്ഞിയുടെ നിലക്കുറിൽ പാൎക്കുന്ന കുടികൾ കമ്പഞ്ഞിയുടെ 'കീഴിലെല്ലൊ ആകുന്നു. അപ്പോൾ ഇന്നുംതന്നെ കൊങ്കിണികൾ കമ്പഞ്ഞിയുടെ കീഴിലെല്ലൊ ആകുന്നതു. 1663 ജനവരിമാസം 8-നു പറങ്കിയുമായിട്ടു എഴുതിവെച്ച കരാറിൽ ഒഴിഞ്ഞുകൊടുക്കയല്ലൊ ചെയ്തതു. അങ്ങെക്കാരണവന്മാർ എഴുതിവെച്ച ഉടമ്പടിയിൽ ഒമ്പതാം വാചകത്തിൽ കൊങ്കിണികളെ കമ്പഞ്ഞികീഴിൽ ആക്കീട്ടില്ലാ എന്നെല്ലൊ പറയുന്നതു. കൊങ്കിണികളും തൊപ്പസ്സന്മാരും (മാക്കക്കാർ) രണ്ടു മാസത്തിന്ന മുമ്പ കമ്പഞ്ഞിയുടെ കീഴിൽ ആയിരുന്നു എന്നതുകൊണ്ടു അങ്ങെപൂൎവ്വന്മാര, ആ സംഗതികൊണ്ടു ക്ലെശിപ്പാൻ സംഗതി ഇല്ലാഞ്ഞു. അവര പറങ്കികളുടെ കുടി പതികൾ ആയിരുന്നു. പെരുമ്പടപ്പിൽ രാജാവിന്റെ കീഴിൽ അല്ലാഞ്ഞു. പരദേശികളെല്ലാം, എതെരു ജാതിഎങ്കിലും, മലയാളത്തിൽ ബന്ധിക്കാത്തവര, ഒരു സംശയം കൂടാതെ കമ്പഞ്ഞിയുടെ രക്ഷ അനുഭവിച്ചെല്ലൊ ചെല്ലുന്നതു. കൊങ്കിണികൾ പരദെശികൾ അല്ലയൊ. അവരമുമ്പ് കന്നാടക രാജ്യത്തു പാൎത്തിരുന്നവരല്ലയൊ. അതുകൊണ്ടു കൊങ്കിണികളെ രക്ഷിക്കാതിരിപ്പാൻ എന്തൊരു സംഗതിആകുന്നു. മറ്റൊരുത്തരുടെ കീഴിൽ അവര നിക്കയില്ലെന്നും, കമ്പഞ്ഞിയുടെ കീഴിൽനിന്നു മരിക്കത്തക്കവണ്ണവും പാത്രമായി, അവർ കൊട്ടക്കകത്തവന്നു പാൎക്കയൊ രാജ്യംവിട്ടു പൊകയൊ എന്നു നിശ്ചയിക്കകൊണ്ടു കൊങ്കിണികളുടെ രാജസ്ഥാനം കമ്പഞ്ഞിക്കുതന്നെ ആകുന്നു........” കൊങ്കിണികളുടെയും പ്രതക്കാരുടെയുംവാദമുഖങ്ങൾ മുഴുവൻ എഴുത്തിൽനിന്നു വിശദമാകുന്നുണ്ട്. വ്യാഖ്യാനം വേണമെന്നു തോന്നുന്നില്ല.

961-കന്നി 29-ാംനു കൊച്ചിരാജാവും ഡച്ചുകമ്പനിയും തമ്മിൽ ഒരു പുതിയഉടമ്പടി ഉണ്ടായിട്ടുണ്ട്. അതാണ് ലന്തയുമായുണ്ടായ ഒടുവിലത്തെ കരാറ്. അന്നാട്ടു,—മൂത്തരാജാവല്ലെങ്കിലും — ഭരണാധികാരി, ശക്തൻതമ്പുരാൻ തിരുമനസ്സു കൊണ്ടായിട്ടുണ്ട്. അതിൽ വിവിധവിഷയങ്ങളെ വിവരിക്കുന്ന പത്തുപന്ത്രണ്ടു വകുപ്പുകൾ ഉണ്ടെങ്കിലും, അതിൽ “മാക്കക്കാരുടെ” കാൎയ്യം പ്രത്യേകം എടുത്തുപറയുന്നുണ്ടെങ്കിലും കൊങ്കിണികളെക്കുറിച്ച് ഒരക്ഷരംപോലും എഴുതിക്കാണുന്നില്ലെന്നുള്ളതു പ്രത്യേകം പ്രസ്താവ്യവും അത്യന്തം അൎത്ഥഗൎഭവും ആകുന്നു. എടക്കാലത്തു നടന്ന വാദപ്രതിവാദങ്ങളുടെ ഫലമായി, കൊങ്കിണികളുടെ മേല്ക്കോയ്മസ്ഥാനാവകാശവാദം, ഡച്ചുകാർ വിട്ടൊഴിഞ്ഞതായിരിക്കണമെല്ലൊ അതിന്നുള്ളകാരണം. ഒരു പതിറ്റാണ്ടുകാലം ശക്തൻതമ്പുരാൻ ഡച്ചുകാരുമായി “കൊങ്കിണിക്കാൎയ്യം” കയ്യൊഴിക്കാതെ പിടിച്ചുവലിച്ചുകൊണ്ടിരുന്നതായിക്കാണുന്നുണ്ട്. എന്നാൽ അക്കാലത്തെ കടലാസ്സുകൾ മുഴുവനൊന്നും നിൎഭാഗ്യവശാൽ എനിക്കു കണ്ടെത്തുവാൻ കഴിഞ്ഞില്ല. വാദകോലാഹലങ്ങൾ എന്തൊക്കെയായിരുന്നാലും ഒടുവിൽ ഡച്ചുകാർ കൊങ്കിണികളെ വെച്ചൊഴിയുവാൻ നിർബ്ബന്ധിതരായി എന്നു തീർച്ചയാണ്.

1795-ഒക്ടോബർ 19-നു ഡച്ചുകാർ അവരുടെ കൊച്ചികോട്ടയും സൎവ്വാധികാരങ്ങളും ഇംഗ്ലീഷുകാരുടെ കാല്ക്കൽസമൎപ്പിച്ച് ഒഴിഞ്ഞുപോയസമയം എഴുതിയിട്ടുള്ള “ഒഴുമുറിപത്ര”ത്തിലെ ഇരുപതുവകുപ്പുകളിൽ ഏതിലെങ്കിലുമോ, കൊല്ലം 966-മകരത്തിൽ കൊച്ചി ശക്തൻതമ്പുരാനും ഇംഗ്ലീഷുകാരും തമ്മിൽ ഇദംപ്രഥമമായുണ്ടായ ഉടമ്പടിയിലൊ കൊങ്കിണികളെക്കുറിച്ചുള്ളയാതൊരു സൂചനപോലും കാണപ്പെടുന്നതുമില്ല. വന്നുകൊണ്ടും പൊയ്ക്കൊണ്ടുംഇരിക്കുന്ന പാശ്ചാത്യകമ്പനിക്കാരുടെ “കച്ചവടക്കുട്ടി”നെക്കാൾ രാജ്യത്തെ രാജാവിന്റെ സൌഹാർദ്ദഹസ്തംതന്നെയാണു മാന്യവും, പൂവ്വചരിത്രാനുകൂല്യമുള്ളതും എന്നു കൊങ്കിണികൾ ഒരുസമയം മനസ്സിലാക്കുകയും, ശക്തന്റെ ശക്തിയെ ഭയപ്പെടുകയും ചെയ്തതിന്റെ ഫലമായിരിക്കാം അഭിലഷണീയവും ആദരണീയവുമായ ആ പരിവർത്തനം.

പോൎത്തുഗീസ്സിനെ അമ്പെ തോല്പിച്ചു ഡച്ചുകാരുടെ ശക്തി സുപ്രതിഷ്ഠിതമാകുന്നതുവരെയുള്ള “ആരോഹണാവരോഹണകാലത്ത്” ഡച്ചുകാരുടെ സഹായികൾ എന്ന നിലക്കു പോൎത്തുഗീസുകാരിൽനിന്ന് അവരുടെ എടക്കാലത്തെ വിജയഘട്ടങ്ങളിലെല്ലാം തക്കതായ ശിക്ഷയും ദ്രോഹവും കൊങ്കിണികൾ അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. ഡച്ചുകാരെ തോല്പിച്ച് ഒരിടയ്ക്കു പോൎത്തുഗീസുകാർ വീണ്ടും കൊച്ചിക്കു വന്നപ്പോൾ, അവർ ആദ്യംചെയ്തതു പ്രധാനപ്പെട്ട കൊങ്കിണികളുടെ സ്ഥലങ്ങൾ കൊള്ളിവെയ്ക്കുകയായിരുന്നു. എന്നാൽ, പോൎത്തുഗീസ്സിന്റെ ആ ആളൽ കെടാൻപോകുന്ന അഗ്നിയുടെ ഒടുവിലത്തെ ജ്വാല മാത്രമായിരുന്നു.

അധികംതാമസിയാതെ, കൊച്ചിക്കോട്ട പൂൎണ്ണമായും ഡച്ചിന്ന് അധീനമായി. അതോടുകൂടി കൊങ്കിണികൾ ഡച്ചുകാരുടെ 'സ്വന്തം' ആളുകളുമായി. ഒരു കൊങ്കിണിയെ ഡച്ചുകാർ അവരുടെ വമ്പിച്ച കച്ചവടത്തിന്റെ പ്രധാന മാനേജരാക്കി എന്നതിൽനിന്നു തന്നെ കൊങ്കിണികളോട് അവൎക്കുണ്ടായിരുന്ന വലുതായ സ്നേഹവിശ്വാസങ്ങൾ ധരിക്കപ്പെടുന്നുണ്ട്. ഡച്ചുകാരുടെ ഉദ്യോഗസ്ഥന്മാരിൽ ഒരാളായിരുന്ന “മാലപ്പ” എന്ന കൊങ്കിണിയെ പാലിയത്തച്ചൻ കൊലപ്പെടുത്തിയതുമൂലമായി കൊച്ചിയും ഡച്ചുംതമ്മിൽ ഒരിക്കൽ വലിയ ഒരു യുദ്ധംതന്നെ ഉണ്ടായി. ദിവസംചെല്ലുംതോറും കൊങ്കിണികൾ “കോട്ടയ്ക്കു ചേൎന്നവരും” “കൊച്ചിക്കു സംബന്ധമില്ലാത്ത”വരുമാണെന്ന് അവർ നടിക്കുവാനും ഡച്ചുകാർ അവരെ അതിൽ പിന്താങ്ങുവാനും തുടങ്ങി.

കൊങ്കിണികൾ ആൎക്കു ചേൎന്നവരാണെന്നതിനെക്കുറിച്ചു ഡച്ചുകാരും കൊച്ചീരാജാവും തമ്മിൽ ഉഗ്രമായ വടംവലികൾ നടന്നു എന്നു നിരാക്ഷേപമാണ്. “നിങ്ങൾക്കു കച്ചവടം എനിക്കു രാജ്യാധികാരം” എന്നായിരുന്നു കൊച്ചിയുടെ നിരന്തരവും നിശിതവും ആയ വാദം. കൂടാതെ കൊങ്കിണികൾ ഹിന്തുക്കളായതുകൊണ്ട് ഏതു നിലയ്ക്കും “കോട്ടയ്ക്കു ചേൎന്നവർ” ആവാൻ പാടില്ലെന്നു തന്നെ കൊച്ചിരാജാവു ശഠിച്ചു. വഴിപ്പെടാത്ത കൊങ്കിണികളെ ശാസിച്ചും കീഴമൎത്തി. തന്നിമിത്തം ഡച്ചും കൊച്ചിയും തമ്മിൽ ഘോരമായ ഒരു ഏറാമുട്ടൽതന്നെ ഉണ്ടായി. ഡച്ചുകാർ മട്ടാഞ്ചേരി കോവിലകത്തെ വളഞ്ഞു. 1791 ഒക്ടോബർ മാസത്തിൽ ഡച്ചിനെ തോല്പിച്ച് ഓടിക്കുവാൻകൂടി കൊച്ചിയ്ക്കു സാധിച്ചു. കൊച്ചിരാജാവ് ആ ജയത്തെ വെറുതെ കളയാതെ ക്രമമായി പിന്തുടൎന്നു ഡച്ചുകോട്ടയെപ്പോലും എതിൎത്തു. അക്കാലത്തു ഡച്ചും ഇംഗ്ലീഷും ബന്ധുക്കളുടെ നിലയിൽ ആയിരുന്നതുകൊണ്ടും, നെടുങ്കോട്ടയ്ക്കു വടക്കുള്ള രാജ്യങ്ങളെ സംബന്ധിച്ചേടത്തോളം ഇംഗ്ലീഷിന്റെ ആധിപത്യം കൊച്ചി അംഗീകരിച്ചിരുന്നതിനാലും, ഇംഗ്ലീഷിന്റെ മദ്ധ്യസ്ഥതയെ ഡച്ചു സ്വീകരിക്കുകയും മിസ്റ്റർ പൌണിസ്സിന്റെ തീർപ്പിന്നു ശക്തൻതമ്പുരാനും വഴിപ്പെടുകയും ചെയ്തതുകൊണ്ട് അക്കാലത്തെ വഴക്കുകൾ ഒരുവിധം അവസാനിച്ചു. ആ സംഗതിക്കു ഡച്ചുഗവർണർ “വാൻ ആങ്കൾ ബെക്ക്” ശക്തൻതമ്പുരാനയച്ച എഴുത്തു താഴെ ചേർക്കുന്നു:—

“ഇന്ത്യാക്കാര നിയോഗത്തിൽ ഉൾപ്പെട്ട മലയാളത്തുക്കു അധിപതിയായ ജൊഹാൺ ഗറാൎത്തുവൻ ആങ്കൾബെക്ക് പ്രലം എഴുതു. പെരുമ്പടമ്പിൽ സ്വരൂപത്തികൾ രാജാവ തിരുവുള്ളത്തിൽ ഏററെണം അവസ്ഥ എന്നാൽ. എത്രയും ബഹുമാനപ്പെട്ട ഇലന്തക്കമ്പഞ്ഞിയും അങ്ങും തമ്മിൽ ഉണ്ടായ വ്യത്യാസങ്ങൾ മെസ്റ്റർ പൌണിയുടെ മദ്ധ്യസ്ഥംകൊണ്ടു തീരുമായിട്ട നിവൃത്തിക്കെണ്ടതിന്നു ജന്നാപട്ടണത്ത ഇങ്കരെസ്സസംസ്ഥാനത്തിന്ന സ്നെഹതമായിട്ട ഇടപുറപ്പെട്ടുകകൊണ്ടു നാം സമ്മതിയും ചെയ്തു. അതിന്നു നമ്മുടെ വഹക്കു “മൎക്കമുദവരൻ സ്സാളിനെ” നിശ്ചയിക്കയും ചെയ്തു. അവരും മെസ്റ്ററപൌണിയുമായിട്ട തമ്മിൽ വിജാരിച്ചതിൽ ഇക്കാൎയ്യംകൊണ്ടു അങ്ങും അവരുമായിട്ട ഇണദോഷം കാണാത്തക്കവണ്ണം നിശ്ചയിക്കയും ചെയ്തു. ആയതുകൊണ്ടു ഇത അങ്ങെ ഉണർത്തിക്ക ആകുന്നു. എന്നതുകൊണ്ടു ഈ രണ്ടു എജമാനന്മാരും തിരുമുമ്പാകെ വരെണ്ടുന്നതിന്ന നല്ല ഒരു ദിവസം നിശ്ചയിച്ച ഇന്ന എ

(ശേഷം 48-ാം പേജിൽ)



ജന്മനാവിശ്വാസിയാണ് മനുഷ്യൻ. എന്തും എളുപ്പം വിശ്വസിച്ചുപോകുക എന്നതു് അവന്റെ സ്വഭാവത്തിൽ മുന്നിട്ടു് നിൽക്കുന്നു. ഈ വിശ്വാസശീലം ഒരു മാനസിക ദൌർബ്ബല്യമാകുന്നു. എന്തബന്ധമായാലും വേണ്ടില്ല ഒരൻപതുപ്രാവശ്യം ഉച്ചത്തിൽ വിളിച്ചുപറഞ്ഞാൽ നാം അതു വിശ്വസിച്ചുപോകുമെന്നു് ഒരു പണ്ഡിതൻ അഭിപ്രായപ്പെട്ടിട്ടുള്ളതു് ഈ ദൌർബ്ബല്യത്തിന്റെ ആധിക്യത്തെ കാണിക്കുന്നുണ്ടു്. പത്രങ്ങളിൽ കാണുന്ന പരസ്യങ്ങൾക്കും മററു പ്രചരണോപകരണങ്ങൾക്കും മനുഷ്യനെ പെട്ടെന്നു് വിശ്വസിപ്പിക്കുവാനുള്ള ശക്തിനോക്കുക! ഒന്നിനും കൊള്ളാത്ത ഒരുമരുന്നിന്റെ പേരു് ഒരു പത്തുപ്രാവശ്യം കണ്ടാൽ നാം അതിൽ വിശ്വസിക്കുവാൻ തുടങ്ങും. കച്ചവടകാര്യങ്ങളിൽ മാത്രമോ? മതം, രാജ്യതന്ത്രം തുടങ്ങിയ പ്രവർത്തനരംഗങ്ങളിൽ എത്രയെത്ര പ്രചരണകൌശലങ്ങൾ പ്രയോഗിക്കപ്പെടുന്നു! അവയെല്ലാം മനസ്സിന്റെ ഈ ദൌർബ്ബല്യത്തിനു് ഉദാഹരണങ്ങളല്ലെ? മനുഷ്യവർഗ്ഗത്തിൽ കുന്നുകൂടിക്കാണുന്ന അന്ധവിശ്വാസങ്ങൾക്കെല്ലാം കാരണം പ്രസ്തുത മനോഭാവമാകുന്നു. ശരിയോ തെററോ എന്നു് തെളിവുസഹിതം വിചാരണ ചെയ്യാതെ ഒരു സംഗതിയെപ്പററി "കണ്ണടച്ചു്" വിശ്വസിക്കുവാൻ തുടങ്ങുമ്പോളാണല്ലോ വിശ്വാസം അന്ധമായി തീരുന്നതു്. വിചാരശീലത്തിനേക്കാൾ വിശ്വാസശീലത്തിനാണു് പ്രാബല്യം. രണ്ടാമത്തേതിനു് മനുഷ്യവർഗ്ഗത്തോളം തന്നെ പഴക്കമുണ്ടെന്നു് പറയാം. വിദ്യാഭ്യാസപുരോഗമനത്തിൽ ഇടക്കാലത്തു് മനുഷ്യനിൽ തെളിഞ്ഞുവന്നതാണു് ചിന്താശീലം. അതിനു ഇനിയും വേണ്ടത്ര പരിശീലനം സിദ്ധിച്ചിട്ടില്ല. അതുകൊണ്ടു് ഇപ്പോഴും നാം വിചാരണകൂടാതെയുള്ള വിശ്വാസങ്ങൾക്കു് വിധേയരായിപ്പോകുന്നു.

മനുഷ്യൻ കേവലം വനചരജീവിതം നയിച്ചിരുന്ന കാലം മുതൽ ഇന്നുവരെ അനേകം വിശ്വാസപരമ്പരകൾ മനസ്സിൽ സംഭരിച്ചിട്ടുണ്ടു്. ഇവയെല്ലാം യാതൊരു അടിസ്ഥാനവും തെളിവും യുക്തിവിചാരവും കൂടാതെ സ്വാഭാവികമായി മനസ്സിൽ വേരൂന്നിയിട്ടുള്ളവയാണു്. ഇങ്ങനെ പരമ്പരാഗതമായി തുടർന്നുപോരുന്ന വിശ്വാസവലയങ്ങളെക്കൊണ്ടാണു് നമ്മുടെ മനസ്സു് രൂപവൽകൃതമായിരിക്കുന്നതു്. ഈ വിശ്വാസങ്ങളിൽ പലതിനും ഇപ്പോൾ പ്രാബല്യവും പ്രാമാണ്യവും സിദ്ധിച്ചിട്ടുണ്ടാകാം. അവയെല്ലാം ശരിയെന്നു കാണിപ്പാൻ നാം പല യുക്തികളും കണ്ടുപിടിച്ചിട്ടുണ്ടാകാം. എന്നാലും വെറും അന്ധതമാത്രമാണു് അവയുടെ അടിത്തട്ടെന്നു് പരിശോധനയിൽ കാണാവുന്നതാണു്. ഉദാഹരണത്തിനു് ആത്മാവിനെപ്പററിയുള്ള വിശ്വാസംതന്നെ നോക്കുക! ശരീരത്തിൽനിന്നു് ഭിന്നമായി ആത്മാവു് എന്നൊന്നുണ്ടെന്നും മരണാനന്തരവും അതു് അനശ്വരമായി സ്ഥിതിചെയ്യുന്നുണ്ടെന്നും മററും നാം വിശ്വസിക്കുന്നു. ഈ വിശ്വാസത്തിന്റെ ചരിത്രം പുറകോട്ടു് പരിശോധിച്ചുനോക്കിയാൽ അതു് ആദിമമനുഷ്യരുടെ കിരാതജീവിതഘട്ടംവരെ നീണ്ടുകിടക്കുന്നതായി കാണാം. യുക്തിവിചാരത്തിനുള്ള ബോധം തെളിഞ്ഞിട്ടില്ലാതിരുന്ന ഒരു കാലഘട്ടമാണതു്. സ്വപ്നമാണു് മനുഷ്യനെ ആദ്യമായി ആത്മാവിനെപ്പററിയുള്ള വിശ്വാസത്തിലേക്കു് തിരിച്ചുവിട്ടതു് എന്നു് ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. മരിച്ചുപോയവരെ ഉറക്കത്തിൽ കണ്ടപ്പോൾ ശരീരത്തിൽനിന്നും വേർപെട്ട എന്തോ ഒന്നു് വ്യാപരിക്കുന്നുണ്ടെന്നു് അന്നത്തെ വനചരൻ വിശ്വസിച്ചു. വെള്ളത്തിൽ പ്രതിഫലിച്ചുകണ്ട സ്വന്തം രൂപവും ഇങ്ങിനെയൊരു ഭ്രമത്തിനു് വഴികൊടുത്തിരിക്കാമെന്നും ചില ശാസ്ത്രകാരന്മാർ പറയുന്നുണ്ടു്. ഏതായാലും ഇപ്രകാരം കിരാതമനസ്സിൽ അന്ധമായി അങ്കുരിച്ച വിശ്വാസബീജമാണു് അനേക കാലഘട്ടങ്ങൾ കടന്നു് വിവിധമതമണ്ഡലങ്ങളിൽ വ്യാപിച്ചു് തത്വചിന്തകളും ആധാരമായി ഇപ്പോൾ വികസിച്ചുകാണുന്നതു്. ഈജിപ്റ്റിലെ ഒരു പ്രാചീന ദേവാലയം സന്ദർശിച്ചു് ഭഗ്നാശയനായി മടങ്ങിയ ഒരു സായ്പിന്റെ അനുഭവമാണു് ഈ ആത്മവിശ്വാസചരിത്രം പരിശോധിക്കുന്നവർക്കും ഉണ്ടാകുക. ദേവാലയത്തിലെ പുറംമോടികൾ കണ്ടു് ഭ്രമിച്ച സായ്പ് അകത്തിരിക്കുന്ന ആരാധ്യരൂപം ഇവയെക്കാൾ എത്രയോ മനോമോഹനമായിരിക്കുമെന്നു് കരുതി ഉള്ളിൽ കടന്നു് നോക്കിയപ്പോൾ കണ്ടതു് ഒരു ചീങ്കണ്ണിയുടെ വികൃതരൂപമായിരുന്നു. ഇതുപോലെ മതാചാര്യന്മാർ ആത്മചിന്തയിൽ കെട്ടിപ്പടുത്തിരിക്കുന്ന തത്വജ്ഞാനഭിത്തികൾ പൊളിച്ചുമാററിയാൽ അകത്തു് പണ്ടത്തെ കിരാതമനസ്സു് ഒളിച്ചിരിക്കുന്നതായി കാണാം. ഇന്നു് പരിഷ്കൃതരൂപം കൈക്കൊണ്ടിട്ടുള്ള പല വിശ്വാസങ്ങളും ഇതുപോലെ കിരാതപാരമ്പര്യം നേടിയിട്ടുള്ളവയാണു്. വിശ്വാസത്തെ സംബന്ധിച്ചേടത്തോളം ഈ കിരാതമനോഭാവം ഇപ്പോഴും നമ്മിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുണ്ടു്. ദൈവം, പുനർജന്മം, വേദപ്രാമാണ്യം, വീരാരാധന തുടങ്ങിയ അനേക വിഷയങ്ങളെ സംബന്ധിച്ചു് ബഹുവിധ വിശ്വാസങ്ങൾ മനുഷ്യസമുദായത്തിൽ അടിയുറച്ചുപോയിട്ടുണ്ടല്ലോ. ഇവയുടെയെല്ലാം ഉൽപ്പത്തി കിരാത മനസ്സിൽനിന്നാണു്. മനുഷ്യനിൽ യുക്തിവിചാരം തെളിഞ്ഞതോടുകൂടി ഇത്തരം വിശ്വാസങ്ങൾക്കും യുക്തിക്കും തമ്മിൽപൊരുത്തമില്ലെന്നു് അനുഭവപ്പെട്ടു. പക്ഷെ ശീലിച്ചു പഴകിയ വിശ്വാസങ്ങൾ യുക്തിവിരുദ്ധങ്ങളാണെന്നറിഞ്ഞാലും അവയിൽനിന്നു് വിട്ടുമാറുക എളുപ്പമല്ല. അതുകൊണ്ടു് ചിന്താശീലരായ മനുഷ്യർ ഈവക വിശ്വാസങ്ങളെ ന്യായീകരിക്കുവാനുള്ള ശ്രമം തുടങ്ങി. വിശ്വാസം യുക്തിക്കു് ചേർന്നതല്ലെങ്കിൽ വിശ്വാസത്തിനു് ചേരത്തക്കവണ്ണം യുക്തിവിചാരത്തെ വളയ്ക്കുക ഇതാണു് പണ്ഡിതന്മാരുടെയിടയിൽ സാധാരണ കണ്ടുവരുന്നതു്. ഇതൊരുതരം യുക്തിവാദാഭാസമാണെന്നു് പറയാം. മനശ്ശാസ്ത്രകാരന്മാർ ഇതിനു് ന്യായീകരണം (Rationalization) എന്നു് പ്രത്യേകം പേർ കൊടുത്തിട്ടുണ്ടു്. ശരിയായ യുക്തിവാദത്തെ അഥവാ ന്യായവാദത്തെ (Reasoning) മതിഭ്രാമകമായ "ന്യായീകരണ"ത്തിൽ നിന്നും വേർതിരിച്ചറിവാൻ വളരെ വിഷമമാണു്. മതപരമായും രാഷ്ട്രീയമായും മററുംനടക്കുന്ന വാദകോലാഹലങ്ങളിൽ ഇത്തരം ന്യായീകരണം ധാരാളം കാണാം. ചിന്താലോകത്തിൽ നടക്കുന്ന വലിയൊരു മാനസിക വഞ്ചനയാണിതു്. ജനതതിയെ അന്ധവിശ്വാസത്തിൽ ബന്ധിക്കുന്നതിനു് ഇതു് അത്യന്തം സഹായിക്കുന്നുണ്ടു്. മനസ്സിന്റെ ഈ വക്രവ്യാപാരം ചിലപ്പോൾ നാം അറിയാതെതന്നെ നടക്കുന്നുണ്ടായിരിക്കും. ഏതു വിഡ്ഢിത്തത്തിനും ഒരു യുക്തി കണ്ടുപിടിക്കുവാൻ വാദപടുവായ ഒരുവനു് സാധിച്ചേക്കാം. ജനതതി ഈ മിഥ്യായുക്തികൊണ്ടു് സംതൃപ്തരാകയും ചെയ്യും.

വലിയ ചിന്തകന്മാരായ പണ്ഡിതന്മാർപോലും ചില അന്ധവിശ്വാസങ്ങളുടെ ചുമട്ടുതാങ്ങികളായി കാണപ്പെടുന്നില്ലേ? ഇത്ര വലിയ ചിന്തകൻ ഇതിലെങ്ങിനെ വിശ്വസിക്കുന്നു എന്നു് നാം അത്ഭുതപ്പെടാറുണ്ടു് ഇക്കൂട്ടർ മേൽപറഞ്ഞ കപടയുക്തിവാദം കൊണ്ടാണു് സമാധാനപ്പെടുന്നതു്. പണ്ടത്തെ ഈശ്വരവിശ്വാസവും ഇന്നത്തെ ശാസ്ത്രജ്ഞാനവും തമ്മിൽ ചേർച്ചയില്ലെന്നു കണ്ടപ്പോൾ ആദ്യത്തേതു് ഉപേക്ഷിക്കുവാനല്ല ഇക്കൂട്ടരുടെ ഉദ്യമം. അതിനൊരു ശാസ്ത്രീയമായ നിറം കൊടുക്കുവാനാണു്. പുരാണകഥകൾക്കും മററും പുതിയപുതിയ വ്യാഖ്യാനങ്ങൾ വരുന്നതും ഈ വഴിക്കത്രെ. പണ്ടൊരു കവി സൃഷ്ടിച്ചുവിട്ട ശ്രീകൃഷ്ണനും ഗോപികമാർക്കും ഇന്നത്തെ ശാസ്ത്രീയമനസ്സിൽ ഇരിപ്പിടമുറപ്പിക്കുവാൻ പ്രയാസമെന്നു് കണ്ടപ്പോൾ അവരെ പരമാത്മാവും ജീവാത്മാക്കളുമാക്കി മാററിപ്രതിഷ്ഠിക്കുവാൻ തുടങ്ങുന്നു. ദശാവതാരങ്ങളിൽ ഭൌമദശയുടെ (Geological age) പ്രതിഫലനം കാണുന്നതും മനസ്സിന്റെ ഇന്നത്തെ ചെപ്പടിവിദ്യകൊണ്ടത്രെ. ഇപ്രകാരം വിശ്വാസത്തിനും യുക്തിവിചാരത്തിനും കൃത്രിമമായി പൊരുത്തമുണ്ടാക്കുവാൻ സാധിക്കാതെ വരുമ്പോൾമാത്രമാണു് ചിലർ മൂഢവിശ്വാസങ്ങളെ പരിത്യജിക്കുവാൻ യത്നിക്കുന്നതു്. എന്നാൽ ഈ മാനസികയത്നവും ശരിയായി ഫലിച്ചു എന്നു് വരുന്നതല്ല. ശാസ്ത്രജ്ഞന്മാരുടെ മനസ്സിൽപോലും അനാസ്പദങ്ങളായ ചില അന്ധവിശ്വാസങ്ങൾ ചിരകാലം കുടികൊള്ളാറുണ്ടു്. ന്യൂട്ടനും ഡാർവിനും അത്യന്തമൂഢങ്ങളായ ചില വിശ്വാസങ്ങൾക്കു് അധീനരായിരുന്നവരത്രെ. പ്രകൃതിവിജ്ഞാനീയത്തിൽ ഒരു പ്രാമാണികനായി എണ്ണപ്പെട്ടിരുന്ന ആളാണു് ഈയിടെ മരിച്ചുപോയ സർ ഒലിവർലോഡ്ജ്. കഴിഞ്ഞ ലോകമഹായുദ്ധത്തിൽ അദ്ദേഹത്തിന്റെ പ്രിയപുത്രൻ കൊല്ലപ്പെട്ടു. അതിനു ശേഷം ആ മരിച്ച പുത്രനുമായി സംഭാഷണം ചെയ്യാൻ തനിക്കു കഴിവുണ്ടായിരുന്നു എന്നു് ഈ ശാസ്ത്രജ്ഞൻ വിശ്വസിച്ചിരുന്നു! അദ്ദേഹം പ്രത്യേകവൈദഗ്ദ്ധ്യം നേടിയ ശാസ്ത്രവിഷയത്തിൽ പ്രത്യക്ഷതെളിവുകളും

പരിക്ഷണവും കൂടാതെ ഇതുപോലെ ഒരഭിപ്രായം സ്വീകരിക്കുമോ? ഒരിക്കലുമില്ല. എന്നാൽ ഈ മൃതപുത്രദർശനത്തിൽ മനസ്സിന്റെ ഒരു തോന്നൽ മാത്രം അടിസ്ഥാനമാക്കി അദ്ദേഹം ഒരു വിശ്വാസിയുടെ നില കൈക്കൊണ്ടു. പ്രസ്തുത വിശ്വാസത്തെ മുമ്പ് പറഞ്ഞതുപോലെ ന്യായീകരണം കൊണ്ട് ശരിയെന്ന് സമർത്ഥിക്കുവാൻ ഇദ്ദേഹം കുറെനാൾ പണിപ്പെടുകയും ചെയ്തു. ഇങ്ങിനെ നവീനശാസ്ത്രജ്ഞന്മാൎക്കു പോലും ചിന്താവൈകല്യം നേരിടുന്ന സ്ഥിതിക്ക് സാമാന്യജനത്തിന്റെ കഥ പറയേണ്ടതുണ്ടോ?

വിചാരണചെയ്തു നോക്കിയിട്ടല്ല നാം വിശ്വസിക്കുന്നത്. നേരെ മറിച്ചാണ് നമ്മുടെ മാനസികവ്യാപാരം. മതവിശ്വാസങ്ങളിലാണ് ഇതു ഏററവും സ്പഷ്ടമായിക്കാണുന്നത്. നാം ആദ്യമായി യാതൊരാലോചനയും കൂടാതെയല്ലേ ഒരു മതത്തിൽ വിശ്വസിക്കുവാൻ തുടങ്ങുന്നത്? കാരണം നമ്മുടെ മാതാപിതാക്കന്മാരും ആ മതം വിശ്വസിച്ചിരുന്നു എന്നുള്ളതു മാത്രമാണ്. മാതാപിതാക്കന്മാൎക്കും പറയാനുള്ള കാരണം ഇതുതന്നെയത്രെ. അവരുടെ പൂൎവ്വികന്മാരും ഈ മതം വിശ്വസിച്ചിരുന്നു എന്നു തന്നെ. അല്ലാതെ അതു യുക്തിവിചാരത്തിനു വിഷയമാക്കി ശരിയാണെന്നു കണ്ടതുകൊണ്ടല്ല. ഒരു രാജ്യത്തിലൊ സമുദായത്തിലൊ നിലവിലിരിക്കുന്ന വിശ്വാസങ്ങൾ അതിലെ സന്താനങ്ങളിൽ അവരറിയാതെതന്നെ പകരുന്നുണ്ടാകും. സാമൂഹ്യചുററുപാടുകളിൽ പററിപ്പിടിച്ചു കിടക്കുന്ന വിശ്വാസങ്ങളേയും അഭിപ്രായങ്ങളേയും ഒരൊപ്പുകടലാസിന്റെ മട്ടിൽ ഒപ്പിയെടുക്കുന്നതിനുള്ള വാസന മനസ്സിനുണ്ട്. ഇങ്ങിനെ ആലോചന കൂടാതെ മനസ്സിനകത്ത് കടന്നുകൂടുന്ന വിശ്വാസങ്ങളാണ് മനുഷ്യനെ ഭരിക്കുന്നത്. ഇന്നത്തെ ശാസ്ത്രീയബോധത്തിനനുസരിച്ച് നമ്മുടെ ജീവിതം ക്രമപ്പെടുത്തുന്നതിന് ഒന്നാമതായി വേണ്ടതു ഈ വിശ്വാസഭരണത്തിൽനിന്നുള്ള മോചനമാകുന്നു. ശാസ്ത്രീയമനോഭാവത്തോടുകൂടിയ യുക്തിവിചാരംകൊണ്ടു മാത്രമേ അതു സാദ്ധ്യമാകുകയുള്ളൂ.

——

# സിലോണിലെ ഹനുമാൻതീർത്ഥം

പി. എം. രാമൻ

ആടിമാസത്തിലെ അമാവാസി തീർത്ഥസ്നാനംചെയ്യുന്നതിനുള്ള ഒരു പുണ്യദിനമാണ്. ഇതു നമ്മുടെ രാജ്യത്തു മാത്രമല്ല സിലോണിലും പ്രധാനമാണ്.

"അമൃതഗാലി" സിലോണിന്റെ പൂർവ്വഭാഗത്തുള്ള ഒരു കുഗ്രാമമാകുന്നു. അവിടെ ഒരു പുണ്യക്ഷേത്രവും അതിന് സമീപം ഒരു തീർത്ഥക്കുളവും ഉണ്ട്. ഈ ക്ഷേത്രത്തിലെ ഉത്സവം അമാവാസിക്കാണ്. ക്ഷേത്രം നിൽക്കുന്നതു ഒരു വൻകാട്ടിനകത്താകുന്നു. ആ പ്രദേശം ആൾപാർപ്പില്ലാത്ത നിർജ്ജീവസ്ഥലമാണ്. എന്നാൽ ആടി അമാവാസിക്ക് സിലോണിന്റെ നാനാഭാഗങ്ങളിൽ നിന്നു അനേകായിരം ജനങ്ങൾ വന്നുചേരുന്നു. ഈ ആളുകൾ കൂടുന്നതു ക്ഷേത്രദർശനത്തിനും തീർത്ഥസ്നാനംചെയ്തു പാപമോചനം പ്രാപിക്കുന്നതിനുമാണ്. വളരെ ദിവസത്തെ വ്രതാനുഷ്ഠാനത്തോടുകൂടിയാണ് തീർത്ഥാടകർ അവിടെ പോകുന്നതു. ആ ദിവസങ്ങളിൽ അവിടം ഒരു മനോഹരമായ പട്ടണമായിരിക്കുമെങ്കിലും പിറേറദിവസം മുതൽ അതു പഴയ കാടായിതന്നെതീരും.

ഉത്സവദിവസം തീർത്ഥാടകർ നാളികേരം കൈയിൽ പിടിച്ചുകൊണ്ടു ക്ഷേത്രത്തിനു ചുററും ഉരുളുകയും കവിൾത്തടം കുത്തിപ്പൊത്തു ശൂലം ധരിച്ചു തോളിൽ കാവടിയും വഹിച്ചു പ്രദക്ഷിണം ചെയ്യുകയും പതിവാണ്. ഈ കൂട്ടത്തിൽ അനേകായിരം കുട്ടികളും സ്ത്രീകളും ഉണ്ടായിരിക്കും. ഈ കാഴ്ച അവിടെ കൂടുന്നവരെയും ഭക്തിപാരവശ്യത്തിൽ നിമഗ്നരാക്കിത്തീർക്കാതിരിക്കയില്ല



ഈ ക്ഷേത്രത്തിനും കുളത്തിനും രാമായണകഥയോടു വലിയ ബന്ധമുള്ളതായിട്ടാണ് ഐതിഹ്യം ഘോഷിക്കുന്നതു. സീതാദേവിയെ മോഷ്ടിച്ച രാക്ഷസരാജാവായ രാവണനോടു യുദ്ധംചെയ്തു ദേവിയെ മോചിപ്പിക്കുന്നതിനായി ഭഗവാൻ ശ്രീരാമൻ വാനരപ്പടയുമായി ലങ്കയിലേക്കുപോയിരുന്നല്ലോ. യാത്രയിൽ വിശ്രമിക്കുന്ന സ്ഥലത്തെല്ലാം ഒരു ശിവലിംഗം പ്രതിഷ്ഠിച്ചു ആരാധന നടത്തുകയും പോകുന്ന സമയം ലിംഗം ഇളക്കി എടുത്തു കൊണ്ടുപോകുകയും പതിവായിരുന്നു. ഒരു ദിവസം ഒരു വനാന്തരത്തിൽക്കൂടി സഞ്ചരിക്കുമ്പോൾ ഒരു മനോഹരമായ കുളം കാണുകയും വിശ്രമാർത്ഥം ഭഗവാൻ അവിടെ താമസിച്ച് പതിവുപോലെ ലിംഗം പ്രതിഷ്ഠിച്ച് ആരാധനനടത്തുകയും ചെയ്തു. എന്നാൽ പോകാൻ സമയത്തു ലിംഗം ഇളക്കാൻ ശ്രമിച്ചതിൽ സാധിച്ചില്ല. അതുകൊണ്ടു ആ ലിംഗം അവിടെ തന്നെ നിറുത്തിയിട്ടുപോയി. പിന്നീടു ജനങ്ങൾ കൂടി അവിടെ ഒരു ക്ഷേത്രം പണികഴിപ്പിച്ചു. അതാണത്രെ ഈ പുണ്യക്ഷേത്രം.

കുളത്തിനെ സംബന്ധിച്ചും ഒരു ഐതിഹ്യമുണ്ട്. സീതാദേവിയെ അന്വേഷിക്കുന്നതിനായി ശ്രീഹനുമാൻ മുതൽപേരെയാണല്ലോ ദക്ഷിണദിക്കിലേക്കു നിയോഗിച്ചതു. ഹനുമാൻ സമുദ്രം ചാടിക്കടന്ന് ലങ്കയിൽ പ്രവേശിച്ചു ദേവിയെ കണ്ടെത്തി സമാശ്വസിപ്പിച്ച വസ്തുത അറിഞ്ഞു ഹനുമാനെ പിടിച്ചുകെട്ടാൻ ചെന്ന രാക്ഷസപ്പടയേയും രാവണന്റെ ഇളയപുത്രനെയും കൊന്നൊടുക്കി എങ്കിലും മൂത്തപുത്രൻ ഇന്ദ്രജിത്തു ഹനുമാനെ ബന്ധനസ്ഥനാക്കി അച്ഛന്റെ മുൻപിൽ ഹാജരാക്കുകയുണ്ടായി. ഹനുമാന്റെ ധിക്കാരംകണ്ടു രാവണൻ കോപാന്ധനായി വധിക്കാൻ ഒരുമ്പെട്ടെങ്കിലും ദൂതനെ വധിക്കുന്നതു ന്യായമല്ലെന്നുള്ള മന്ത്രിസഭയുടെ ഉപദേശപ്രകാരം വാലിൽ തുണിചുററി തീ കത്തിക്കയും അതുതന്നെ തരമെന്നു കരുതി ഹനുമാൻ ലങ്കാപുരിക്കു തീ കൊളുത്തി ചുട്ടുപൊടിച്ച കഥ രാമായണംവായനക്കാരായ നമുക്ക് അറിയാവുന്നതാണല്ലൊ. ഹനുമാന്റെ വാലിലെ തീ അണച്ചതു ഈ കുളത്തിലെ ജലത്തിൽ മുക്കിയാണെന്നു ഐതിഹ്യം പറയുന്നു. ഈ വിശ്വാസംകൊണ്ടാണ് ഇത്ര അധികം ജനങ്ങൾ ഈ ക്ഷേത്രദർശനത്തിനും തീർത്ഥാടനത്തിനുമായി ആടി അമാവാസിദിനം അവിടെ കൂടുന്നതു.

കർക്കടകമാസത്തിലെ അമാവാസിദിനം അവിടെ എത്തുന്ന തീർത്ഥാടകർ ക്ഷേത്രത്തിൽ വഴിപാടുകളും ആരാധനയും നടത്തിയശേഷം ഉച്ചക്കു ആ കുളത്തിൽ സ്നാനംചെയ്യുന്നു. ആ സമയം ദേവനെ കുളപ്പുറത്തു എഴുന്നള്ളിച്ചു അവിടെകൊണ്ടു നിറുത്തുക പതിവാണ്. അപ്പോൾ ആളുകൾ "ഹരോഹര" എന്നു വിളിക്കയും സ്ത്രീകൾ കുരവയിടുകയും ചെയ്യുന്നു.

സ്നാനാനന്തരമെ ആളുകൾ ഭക്ഷണംകഴിക്കയുള്ളൂ. ധനാഢ്യന്മാർ അനേകായിരം സാധുക്കൾക്ക് മൃഷ്ടാന്നഭോജനവും കൊടുക്കാറുണ്ടു.

——

# വിവാഹദിവസം

എൻ. ലളിതാംബിക അന്തർജ്ജനം

മണി ഒന്നടിച്ചു് ഒൻപതു മിനിട്ടായി. ഒന്നരയ്ക്കാണു മുഹൂർത്തം. അതിനിടയ്ക്കു് അഞ്ചു് മണിക്കൂർ ഇരുപത്തൊന്നു് മിനിട്ടു് തികച്ചു താമസമുണ്ടു്. വിജയത്തിനു് വല്ലാത്ത നീരസം തോന്നി. നാഴികമണിയുടെ സൂചി കറങ്ങാൻ ഇന്നെന്താണിത്ര താമസം. ആ പെൻഡുലം എത്ര സാവധാനത്തിൽ ആടുന്നു. തീർച്ചയായും അതു തെററി കിടക്കുകയാണു്. കയ്യിലിരുന്ന പുസ്തകം മേശമേൽ വലിച്ചെറിഞ്ഞു് അക്ഷമയോടു് അവൾ ചുവരരികിലേക്കു് ചെന്നു് ഒന്നുകൂടിനോക്കി. ഒട്ടും സംശയമില്ല. ഒരുമണി എട്ടുമിനിട്ടു്. അവളുടെ മനോരാജ്യങ്ങൾ—മോഹനസ്വപ്നങ്ങൾ—ഫലപ്രാപ്തിയിലെത്താൻ അത്രനേരംകൂടി കാത്തിരിക്കണം.

പതിവുപോലെ പുസ്തകംവായിക്കാനവൾക്കു രസം തോന്നിയില്ല. ഒരു പാട്ടുപാടാമെന്നു വച്ചാൽ അയ്യോ—അതെന്തു കുറച്ചിൽ! കല്യാണദിവസം വധു പാടികേൾക്കയോ? ആളുകൾ എന്തുപറയും. പകുതി തുന്നി മേശപ്പുറത്തു് ഇട്ടിരുന്ന പട്ടുകൈലേസെടുത്തു അവൾ തുന്നലാടിക്കാൻ തുടങ്ങി. അതേതോ രസികയുവാവിന്റെ ഉപയോഗത്തെ ഉദ്ദേശിച്ചുള്ളതാണെന്നു തോന്നും. ആ തിളക്കമേറിയ കസവുനൂലുകളിലൂടെ തന്റെ കലാവൈഭവം മുഴുവൻ അതിൽ പ്രകടിപ്പിക്കണമെന്നവൾ ആശിച്ചിരുന്നു. പക്ഷെ എന്തുചെയ്യാം. വിരലുകൾ വിറച്ചിട്ടു് സൂചി കയ്യിലുറയ്ക്കില്ലെന്നായി. അടക്കവയ്യാത്ത ആത്മോദ്വേഗത്തെ ഒന്നമർത്താനായി വിജയം അവിടെനിന്നെഴുന്നേററു. അന്നു രാവിലെമുതൽ അവൾ അങ്ങിനെ അകത്തടച്ചിരിക്കയാണു്. വെളിയിലിറങ്ങിയാൽ എല്ലാവരും തന്നെനോക്കി പുഞ്ചിരിയിടുകയും പരിഹസിക്കയും ചെയ്യുന്നതുപോലെ തോന്നി. എന്തുകൊണ്ടെന്നറിവില്ല. ആളുകളുടെ മുഖത്തു നോക്കാൻ അവൾക്കൊരു ലജ്ജ.

ജനാല പകുതി തുറന്നു് ഒളികണ്ണിട്ടു് അവൾ വെളിയിലേക്കു നോക്കി. എന്തൊരു കോലാഹലമാണു്. എത്ര ആൾക്കൂട്ടം. അടുക്കളപ്പന്തലിൽ വെപ്പുകാർ വിളികൂട്ടുന്നു. സദിർപുരയിൽ സംഗീതമേളം. കല്യാണമഹോത്സവത്തിന്റെ കീർത്തി—ഇടവിട്ടിടവിട്ടു കതിനാവെടികൾ ദിഗന്തങ്ങളിൽ മാറെറാലിക്കൊള്ളിക്കുന്നു. ഇതെല്ലാം ആർക്കുവേണ്ടി, അവൾക്കൊരുവൾക്കു്. അവളുടെ ഭാവിസൌഭാഗ്യത്തിനുവേണ്ടി അതിനിടയാക്കിയ അച്ഛനമ്മമാരോടും ബന്ധുജനങ്ങളോടും ആ മംഗളകർമ്മങ്ങളുടെയെല്ലാം മണിദീപമായ ഏതോ മഹാനുഭാവനോടും അവൾക്കതിയായ കൃതജ്ഞത തോന്നി. അദ്ദേഹത്തെ അവൾ അതിനു മുൻപു് ഒരു പ്രാവശ്യം മാത്രമേ കണ്ടിട്ടുള്ളു. അക്കാര്യം ഓർക്കുമ്പോൾ ഇന്നും ലജ്ജിച്ചു് തലതാഴ്ത്തിപ്പോവുന്നു.

അന്നൊരുദിവസം അവൾ കാളേജിൽനിന്നു വന്നപ്പോൾ അമ്മ നിർബ്ബന്ധമായി മകളുടെ വസ്ത്രധാരണരീതി പരിശോധിച്ചു തലമുടിപിന്നി ഭംഗിയായികെട്ടി. സിന്ദൂരപ്പൊട്ടു തൊടുവിച്ചു. ആ വിലയേറിയ പട്ടുസാരിയെടുത്തുടുക്കാൻ പറഞ്ഞു. ഇതെല്ലാം വല്ല ബന്ധുഗൃഹത്തിലേയ്ക്കുമുള്ള യാത്രാരംഭമായിരിക്കുമെന്നു അവൾ കരുതിയുള്ളു.

പെട്ടെന്നു് അമ്മപറഞ്ഞു

"വിജയം. അപ്പുറത്തു് ആരോ വന്നുവെന്നു തോന്നുന്നു. ആരെന്നു നോക്കിയിട്ടുവാ."

ഒരു കൂസലില്ലായ്മയോടെ അവൾ പുറത്തേക്കു കടന്നുചെന്നു. അവിടെ ആ സൽക്കാരമുറിയിൽ അപരിചിതനായ ഒരു യുവാവു് സ്വല്പം പരുങ്ങിയനിലയിൽ ഇരുന്നിരുന്നു. ആ കാളേജ് വിദ്യാർത്ഥിനി പരിഭ്രമിച്ചില്ല. അച്ഛനെ കാണാൻ വന്ന ആരോ ആയിരിക്കാം. ഒരു നിസ്സാരസ്വരത്തിൽ അവൾ ചോദിച്ചു.

"ആരാണു്—എന്തുവേണം? അച്ഛൻ വൈകിട്ടേ വരൂ—"

യുവാവു് ഒന്നും പറഞ്ഞില്ല. എന്നാൽ അയാൾ എഴുന്നേററുനിന്നു. മര്യാദയോടുകൂടി മുഗ്ദ്ധമായ ഒരു മന്ദസ്മിതം. വേലക്കാരിപ്പെണ്ണുങ്ങൾ അങ്ങുമിങ്ങും ഒളിഞ്ഞുനോക്കിച്ചിരിക്കുന്നു. അമ്മ അകത്തെമുറിയിൽ തന്നെയുണ്ടു്. ആഗതനാകട്ടെ ഒന്നും മിണ്ടുന്നുമില്ല. വിജയത്തിനു എന്തോ സംശയം തോന്നി. ഇതു് തന്നെ കളിപ്പിക്കയായിരുന്നോ—കോപത്തോടെ അവൾ അകത്തേക്കോടിപ്പോയി. പട്ടുസാരിയും ആഭരണങ്ങളുമെല്ലാം ഊരി ദൂരത്തെറിഞ്ഞു. "ആങ്—നല്ലകാര്യം. ഇതിനായിരുന്നു ഈ വേഷമെല്ലാം കെട്ടിച്ചതു്."

മൂത്തജ്യേഷ്ഠത്തി ചിരിച്ചു.

"എന്താവിജയം. എന്തുപററി"? നാണവും ദേഷ്യവും സഹിക്കവയ്യാതെ അവൾ അടുത്തിരുന്ന പാത്രം എടുത്തു് ഒരേറുകൊടുത്തു—"മിണ്ടരുതു്. എല്ലാരുംകൂടെ വന്നിരിക്കുന്നു, എന്നെ കുരങ്ങുകളിപ്പിക്കാൻ—"

അവളുടെ കോപം അവൾക്കൊക്കെ ഒരു നേരമ്പോക്കായിരുന്നു. ഗൌരവക്കാരിയായ അമ്മപോലും അതുകണ്ടു ചിരിച്ചുപോയി.

വിജയം അന്നത്താഴം ഉണ്ടില്ല. ആരോടും ഉരിയാടിയുമില്ല. ഉഗ്രമായ പരിഭവത്തോടെ അവൾ മുറിയിൽകയറി വാതലടച്ചു. എന്നാൽ ആ കോപഭാവനയുടെ അടിത്തട്ടിലായി ആന്തരികമായ എന്തോ മഹാനന്ദവും ഒളിച്ചിരുന്നില്ലേ. ആ യുവാവിന്റെ പരുങ്ങലറിയ നില്പു്, ആ കടാക്ഷങ്ങൾ, രാഗമുഗ്ദ്ധമായ ലജ്ജാസ്മേരം. അന്നുരാത്രിയിലും അതുപോലെ എത്രയോ ദിനരാത്രങ്ങളിലും അവൾ അതെല്ലാം സ്വപ്നം കണ്ടിട്ടുണ്ടു്. അഞ്ചുമണിക്കൂർ—അഞ്ചുമണിക്കൂർ മാത്രം കഴിഞ്ഞാൽമതി, അദ്ദേഹം അവളുടെ സ്വന്തമാകാൻ പോകയാണു്.

വാതലിന്റെ കറകറ ശബ്ദം കേട്ടു് വിജയം തലതിരിച്ചു് നോക്കി. ആരാണു്. എതധികപ്രസംഗിയാണു് തന്നെ ഈ അവസരത്തിൽ ഉപദ്രവിക്കുന്നതു്.

ഇങ്ങനെ ഉണ്ണുകയും തിന്നുകയുമൊന്നും "ചെയ്യാതിരുന്നാൽ ചത്തുപോകില്ലെ വിജയക്കുഞ്ഞേ?" മനോരാജ്യംകൊണ്ടുമാത്രം വയറുനിറയുമോ?

അർത്ഥംവച്ച ചിരിയോടെ വേലക്കാരി അമ്മു പാത്രം അവളുടെനേർക്കു നീട്ടി "വരണം ഈ കാപ്പികുടിക്കണം."

വിജയത്തിനു വല്ലാതെ ദേഷ്യംവന്നു. ഈ നിസ്സാരദാസി കളിയാക്കുന്നു. താൻ ഉണ്ടില്ലെന്നു്. മനോരാജ്യമാണെന്നു്. എന്തൊരഹങ്കാരം.

"പോടി—പാട്ടിനു്. എന്റെകാര്യം എനിക്കറിയാം."

അവൾ അമ്മുവിന്റെ കയ്യിൽ ബലമായി ഒരു തട്ടുകൊടുത്തു. പാത്രത്തിലിരുന്ന കാപ്പി കളയാതെ സൂക്ഷിച്ചുകൊണ്ടു് ആ ദാസി കുലുങ്ങികുലുങ്ങി ചിരിക്കാൻ തുടങ്ങി.

"ഇങ്ങനെ കോപിച്ചാലോ വിജയക്കുഞ്ഞേ. അദ്ദേഹം വല്യ ദേഷ്യക്കാരനാണു് കേട്ടിട്ടുണ്ടു്."

വേലക്കാർക്കുമുണ്ടു് ചില സന്ദർഭങ്ങൾ. സന്തോഷകരമോ സന്താപപ്രദമോ ആയ അപൂർവം ചില അവസരങ്ങളിൽ അവർ യജമാനന്മാരോടൊപ്പം ഉയരുന്നു. അവരുടെ സുഖദുഃഖങ്ങളിൽ ഇടകലരുന്നു. ശാസിക്കയും കളിപറകയും കൂടിചെയ്യുന്നു. ആ സ്വാതന്ത്ര്യത്തെപ്പററി ആരും ചോദ്യം ചെയ്യാറില്ല

എന്നാൽ വിജയമ്മയ്ക്കു അരിശം തോന്നി. ആ അരിശത്തിനു വേണ്ടിയാണു് സ്വന്തം വേലക്കാരി അങ്ങനെപറഞ്ഞതെന്നവൾക്കറിയാം. കോപകലുഷിതമായമുഖഭാവത്തോടെ അമ്മുവിനെപ്പിടിച്ചു് വെളിയിൽ തള്ളി അവൾ വാതലടച്ചു—"പൊയ്ക്കോ വേഗം. നീയും നിന്റെഅഹങ്കാരം—ഇനി ഇങ്ങോട്ടു വന്നാലറിയാം."

മണി രണ്ടടിക്കുന്ന ശബ്ദം മുഴങ്ങി കേട്ടു. വിജയം ഒരു ആശ്വാസനിശ്വാസത്തോടെ വീണ്ടും കസേരയിൽ ചെന്നിരുന്നു. എന്നാൽ അവൾ പുസ്തകം കയ്യിലെടുത്തില്ല. അശ്രദ്ധമായി പുറകോട്ടു ചാരികിടന്നു് ഭിത്തിയിലുള്ള പടങ്ങൾ നോക്കാൻതുടങ്ങി. അവയോരോന്നും അവൾ പല പ്രാവശ്യം കണ്ടിട്ടുള്ളതാണു്. എന്നാൽ നിരന്തര ദർശനത്തിൽ പഴകി നിത്യജീവിതത്തിൽ അവയുടെ വ്യക്തിത്വം വിസ്മൃതമായികിടന്നു.

തനിക്കഭിമുഖമായി എണ്ണച്ചായത്തിലെഴുതിയ ആ വലിയ ഛായാപടം. അതു് അപ്പൂപ്പന്റെയാണു്. അദ്ദേഹത്തെ അവൾ ചെറുപ്പത്തിലെന്നോ കണ്ടതായി ഒരവ്യക്തസ്മരണയുണ്ടു്. നരച്ച തലയും താടിയും ചുളുക്കവീണ മാറിടവും. അമ്മ പറഞ്ഞു കേട്ടിട്ടുണ്ടു് ആ ചുളുങ്ങിയ മെത്തയിലാണു് താൻ അഞ്ചുവയസ്സുവരെ കിടന്നുറങ്ങിയതെന്നു്. ജീവിതത്തിന്റെ വിധിഎഴുതുന്ന പരിവർത്തനപരമായ ഈ സുപ്രധാന ദിനത്തിൽ സ്വന്തം പിതാമഹനെ

അവരം ഭക്തിപൂർവ്വം താണുതൊഴുതു. അദ്ദേഹവുംകൂടി യുതുകാണ്മാൻ ജീവിച്ചിരുന്നെങ്കിൽ—ഒട്ടുത്തതായി അമ്മുമ്മ—അവരെ വിജയത്തിനു ധാരാളമറിയാം. വെററില തെറുക്കുന്നതും പാക്ക് ഇടിക്കുന്നതും അമ്മയുമായി വഴക്കു കൂടുമ്പോൾ അച്ഛൻ സമാധാനിപ്പിക്കുന്നതുംകൂടി—പക്ഷെ അമ്മുമ്മയ്ക്കു് അനുജനോടായിരുന്നു കൂടുതൽ ഇഷ്ടം. അവനു മാത്രമേ അച്ഛന്റെ ഛായയും സ്വഭാവവുമുള്ളെന്നും തനിക്ക് അമ്മയുടെ കുശുമ്പുണ്ടെന്നും മററും അവർ കൂടെക്കൂടെ പറയാറുണ്ട്. എന്നാൽ രണ്ടു വർഷംമുമ്പ് ആ വൃദ്ധ പിതാമഹി മരിക്കാറായപ്പോൾ വിജയത്തിന്റെ തലയിൽ കൈവച്ച് കണ്ണുനീരോടെ അനുഗ്രഹിച്ചു. "എന്റെ മകൾക്ക് നല്ല ഭർത്താവുണ്ടാകട്ടെ" എന്ന്—കഷ്ടം. അതിന്റെ സാഫല്യം സ്വയം കാണാൻ അവർക്കിടവന്നില്ലല്ലോ. ചുമരരുകിലായി അശ്രദ്ധയോടെ തൂക്കിയിരുന്ന ഒരു ഫോട്ടോ വിജയത്തിന്റെ ദൃഷ്ടിയിൽ പെട്ടു. അതു് അവളുടെ അമ്മ പഠിച്ചുകൊണ്ടിരുന്നപ്പോൾ എടുത്തതാണ്. കുസൃതിയും കൌതുകവും കളിയാടുന്ന ആ കൊച്ചുമുഖം. തന്റെ ഛായയോടേററവും മുട്ടുത്തതാണെന്ന് അവൾക്കുതോന്നി. അടുത്ത ചിത്രം അവരുടെ വിവാഹദിവസത്തേതാണ്. എത്ര അനുരൂപമായ നവദമ്പതികൾ. അച്ഛന്റെ ഗംഭീരമുഖത്ത് ഇന്നു കാണുന്ന പരുഷതയുടേയോ ഗൌരവത്തിന്റേയോ ലക്ഷണംപോലും ആ യുവസുഭഗനിൽ കാണുന്നുണ്ടോ? കയ്യിലിരുന്ന ബൊക്കായിൽ കണ്ണോടിച്ച് പകുതിനാണവും പകുതി പ്രേമവും കലർന്ന മന്ദാക്ഷമധുരമായ ആ ഇരുപ്പ്—തന്റെ അമ്മ നിശ്ചയമായും ഒരു മോഹിനിതന്നെയായിരുന്നു. താമസിയാതെ എടുപ്പിക്കുന്ന തങ്ങളുടെ ഫോട്ടോയിൽ തന്റെ ഛായ ഇത്രയും നന്നാവുമോ. കണ്ണുകൾ താഴോട്ടുകുനിച്ച് തലയല്പം ചരിച്ച് മുഗ്ദ്ധമധുരമായ ഒരു പുഞ്ചിരിയോടെ വിജയം ആ ഇരുപ്പു തന്നത്താനൊന്നഭിനയിച്ചു നോക്കി—

പ്രായവും പ്രയാസങ്ങളും വളർന്ന ഇക്കാലത്ത് അമ്മമാരുടെ ആ സൌന്ദര്യവും സ്വഭാവവും എത്ര മാറിപ്പോയിരിക്കുന്നു. തങ്ങൾക്കും ഇങ്ങനെതന്നെയായേക്കാമോ വന്നുചേരുക....

വാതുക്കൽ അപ്രതീക്ഷിതമായൊരു മുട്ട്. വിജയത്തിന്റെ ചിന്താഗതി പ്രതിബന്ധിതമായി. അവൾ അസ്വാസ്ഥ്യത്തോടെ എണീററു കതകുതുറന്നു—"ആരാണതു്"—?

ആ ഉപദ്രവകാരി വിവാഹമഹോത്സവത്തിനു വന്ന ഒരു ബന്ധുസ്നേഹിതയായിരുന്നു—ഒരുമിച്ച് കളിച്ച് ഒരുമിച്ചുതന്നെ വളർന്ന അമ്മാവന്റെ മകൾ—പതിമൂന്നാമത്തെ വയസ്സിൽ ഭർത്തൃഭാഗ്യം സിദ്ധിച്ച് വിദേശത്തേക്കുപോയ അവളെ അഞ്ചുവർഷത്തിനു ശേഷം നാലു കുട്ടികളുടെ അമ്മയായിട്ടാണ് വിജയം ഇന്നാദ്യം കാണുന്നതു്—

ഹോ. ആൾ എന്തു മാറിപ്പോയിരിക്കുന്നു. കവിൾത്തടത്തിലെ തുടുതുടുപ്പില്ല. ഒതുക്കാൻ വയ്യാത്ത തലമുടിയില്ല. സദാ ലസിച്ചിരുന്ന മന്ദഹാസംപോലുമില്ല. കുഴിഞ്ഞ കണ്ണുകളിലെ ഏതോ അവ്യക്തമായ കൊണ്ടുമാത്രം അവൾ ആൾ തിരിച്ചറിഞ്ഞു.

"ആരു്—ശാരദയോ?"—

വിജയം വിസ്മയത്തോടെ ചോദിച്ചു. "എത്ര മെലിഞ്ഞിരിക്കുന്നു. വല്ല ദീനവുമായിരുന്നോ നിങ്ങൾക്ക്."

ഒരു പ്രാരാബ്ധക്കാരിയുടെ ക്ഷീണവും ശാന്തവുമായ സ്വരത്തിൽ ശാരദ മറുപടി പറഞ്ഞു.

ദീനമൊന്നുമില്ല വിജയം. പിന്നെ ഒരു വീട്ടുകാരിയായി താമസമാക്കിയാൽ ഇങ്ങനെയൊക്കെ ഇരിക്കും. പഴയപോലെ കളിക്കാനോ ഉണ്ണാനോ ഉല്ലസിക്കാനോ സാധിക്കുമോ. (അവൾ ഒന്നു ചിരിച്ചു.) താമസിയാതെ നിനക്കും എല്ലാം അറിയാമല്ലോ.

വിജയം വല്ലാതായി. അവൾ വിവാഹത്തെ പ്രതീക്ഷിച്ചിരുന്നതു് കളിക്കാനോ ഉല്ലസിക്കാനോ വിഘാതമായ ഒരു വിഷമഘട്ടമായിട്ടല്ലായിരുന്നു. യൌവനത്തിന്റെ—ജീവിതത്തിന്റെതന്നെ സകല മാധുര്യങ്ങളും നിറഞ്ഞ ഒരു മംഗളകർമ്മം. അതു് ഈ വിരസതയിലേക്കും കഷ്ടതകളിലേക്കുമാണ് മനുഷ്യനെ നയിക്കുന്നതെന്നാണോ അനുഭവമുള്ളവർ പറയുന്നതു്?

"ഞാനിന്നലെതന്നെ വരണമെന്നായിരുന്നു വിജയം വിചാരിച്ചതു്. പക്ഷെ എന്തു ചെയ്യാം. നമുക്കൊക്കെ വിചാരിക്കുന്നതുപോലെ ഒന്നും സാധിക്കുന്നതല്ല—അദ്ദേഹത്തിന്റെ അമ്മയ്ക്കു പക്ഷപാതമായി ഒന്നരവർഷത്തെ കിടപ്പ്. ഞാനില്ലെങ്കിൽ ഒരുകാര്യവും നടപ്പില്ല. ചന്ദ്രന് പനിയായി ഇന്നലെയാണ് കുളിപ്പിച്ചതു്. ബേബിയ്ക്കോ എപ്പോഴും വയറുവേദന. മരുന്നു മാറാതെവേണം. ഈ കൊച്ചുകുഞ്ഞിനെ നോക്കു. പിറന്നപ്പോഴേ കരപ്പനാണ്. പോരെങ്കിൽ ഇപ്പോൾ കുറേശ്ശെ നീരും ഉണ്ട്. ഇതൊക്കെ സഹിക്കാം. അദ്ദേഹത്തിനാണെങ്കിൽ ഒരുനേരത്തെ കാപ്പി അമാന്തിച്ചാൽ മതി അരിശമായി.........

ഒരു പഴക്കംചെന്ന മുത്തശ്ശിയെപ്പോലെ ശാരദ കുടുംബക്ലേശങ്ങൾ വിവരിക്കാൻ തുടങ്ങി. വിജയം അത്ഭുതത്തോടെ കേട്ടുകൊണ്ടിരുന്നു. ഇതാണോ വിവാഹജീവിതം. പ്രായംചെന്ന യുവതീയുവാക്കൾ പ്രതിനിമിഷം പ്രതീക്ഷിക്കുന്നതും അമ്മമാർ കാത്തിരിക്കുന്നതും. പിതാക്കളെ അനേകം ക്ലേശങ്ങളിലേക്കു വലിച്ചിഴക്കുന്നതുമായ ആ വിവാഹം ഈ വിഷമങ്ങളിലേക്കുള്ള വാതിൽ തുറപ്പാനോ? എന്നാൽപിന്നെ താനെന്തിനിത്ര തിടുക്കപ്പെടുന്നു. ഈ ശാരദ അന്നത്തെ കൌതുകമേറിയ കൊച്ചു ബാലിക. ഇവൾ തങ്ങൾക്കാൾ ഒരു വയസ്സിനിളപ്പമാണ്. എന്നാൽ അനുഭവങ്ങളുടെ എത്ര നീളംകൂടിയ ചരിത്രമുണ്ട്. അവൾ ഒരു ഭാര്യയാണ്. അമ്മയാണ്. ഒരു പഴക്കമേറിയ കുടുംബത്തിലെ ഗൃഹനായിക.

അവർക്ക് അഞ്ചുവർഷത്തെ കാര്യങ്ങൾ പരസ്പരം കൈമാററം ചെയ്യാനുണ്ടായിരുന്നു. എന്നാലും വിജയം ഒന്നും മിണ്ടിയില്ല. തങ്ങൾ തമ്മിൽ എന്തോ വലിയ അന്തരമുണ്ടെന്നും ശാരദ ഒരു മുത്തശ്ശിയുമാണെന്നുംകൂടി അവൾക്കു തോന്നിപ്പോയി.

തുണിക്കൂട്ടത്തിൽ പൊതിഞ്ഞ ആ രൂപം ഒരു മനുഷ്യശിശുവിന്റേതാണെന്ന് ആർക്കും തോന്നുകയില്ല. എന്നാലും ഭംഗിക്കുവേണ്ടി വിജയം അതിനെ ഞൊടിച്ചുവിളിച്ചു. പക്ഷെ ആ കുഞ്ഞു ചിരിച്ചില്ല. ചിരിയെന്നാലെന്തെന്ന് അതിന് അറിഞ്ഞുകൂടായിരുന്നു. പകരം സൌഭാഗ്യത്താലുണ്ടായ അതിയായ ഈർഷ്യയോടെ ഉച്ചത്തിലൊരു കരച്ചിൽ. നീരുപോലെ പിടയുന്ന ആ കുഞ്ഞിനെ മാറോടമർത്തി പിടിച്ചുകൊണ്ടു മാതാവു പറഞ്ഞു. "കണ്ടോ വിജയം ഇതാണ് എപ്പോഴുമുള്ള പതിവു്. ഞാൻ നേരെയൊന്നുറങ്ങിയിട്ട് ആറുകൊല്ലങ്ങൾ കഴിഞ്ഞിരിക്കുന്നു." കുട്ടിയുടെ കരച്ചിൽ മററാനായി അവൾ പുറത്തേക്കിറങ്ങിപ്പോയി. വിജയം വിചാരിച്ചു. "ദൈവമേ ഒരമ്മയുടെ വിഷമങ്ങൾ. ഞാനും ഒരമ്മയാവുമോ—?"

അവൾ മണിയിൽ നോക്കിയില്ല. എന്നാൽ മുന്നടിക്കുന്ന ശബ്ദം മുറിയിൽ ഗംഭീരമായി പ്രതിധ്വനിച്ചു!

കല്യാണഗൃഹത്തിലെ കോലാഹലത്തെയും സംഗീതഘോഷങ്ങളേയും, അതിശയിച്ച് അയൽ വീട്ടിൽനിന്നും പുറപ്പെടുന്ന ആ ദയനീയശബ്ദമെന്താണ്. വിജയം വാതുക്കൽചെന്നു ശ്രദ്ധിച്ചു. അതൊരു നിലവിളിയാണ്. പൊട്ടിത്തകരുന്ന അഞ്ചാറു ഹൃദയങ്ങളുടെ കൂട്ടമുറവിളി. അവിടെ ഒരു യുവാവ് സുഖക്കേടായി കിടന്നകാര്യം അവൾ ഓർത്തു. അയാൾക്കു വല്ലതും വന്നുപോയിരിക്കുമോ? ഭയാശങ്കകളോടെ അവൾ ഞെട്ടി. ആ നിലവിളിയാൽ സൂചിതമായ സംഭവമെന്താണ്!!

വെളിയിൽ ആരൊക്കെയോ പിറുപിറുക്കുന്നു. "കഷ്ടമായിപ്പോയി. എത്രനല്ല ചെറുപ്പക്കാരൻ മുപ്പതുവയസ്സിൽ കൂടുകയില്ല" "ആ അമ്മ ആററുനോററു വളർത്തിയതായിരുന്നു. അയാളാണ് അവരുടെ ആലംബം. പാവം എങ്ങിനെ സഹിക്കുമോ."

"അതെന്തിനു പറയുന്നു. ആ പെണ്ണിന്റെ കാര്യമോ. ആറുമാസം തികഞ്ഞില്ല. വിവാഹംതന്നെ എത്ര കുഴപ്പത്തിലാണു നടന്നതെന്നു ഓർക്കുന്നുണ്ടോ?"

വിജയമ്മ കേട്ടിട്ടുണ്ട്. അതൊരു പ്രേമവിവാഹമായിരുന്നു മാമൂൽത്തിരക്കുകളെ ഒട്ടും വകവയ്ക്കാതെ അച്ഛനമ്മമാരേയും സമുദായത്തെപ്പോലും അവഗണിച്ച് യുവഹൃദയങ്ങളുടെ ഇച്ഛാശക്തിക്കുള്ള വിജയം. ഹാ. അതിന്റെ പരിണാമം. ഇത്ര വേഗം ഇങ്ങനെയാകുമെന്നാരറിഞ്ഞു. ജന്നൽകമ്പിയിൽ പിടിച്ച് അവൾ നിശ്ചലയായി നിവർന്നുനിന്നു. ഇതേസ്ഥാനത്തു ഇങ്ങനെ നിന്നുതന്നെയാണ് അവൾ അവരുടെ ഗൃഹപ്രവേശനഘോഷം കണ്ടതു്. പൂമുററത്തെ പ്രേമനാടകങ്ങൾ. ആളൊഴിഞ്ഞ അർദ്ധരാത്രിയിൽ—ആരാഗരംഗം കണ്ടു രസിക്കുവാൻ യൌവനസഹജമായ ഉൽക്കണ്ഠയോടെ അവൾ എത്രനേരം ഉറങ്ങാതെ കാത്തിരുന്നിട്ടുണ്ട്. അന്നെല്ലാം അവൾ അതുപോലെ ഒരു ദാമ്പത്യത്തെ കൊതിച്ചു. തനിക്കൊരു പ്രിയതമനുണ്ടായാൽ തങ്ങളും ഇതുപോലെ പ്രേമപൂർണ്ണരായി പരമാനന്ദത്തോടെ ജീവിതം നയിക്കുമെന്നുറച്ചു........അങ്ങിനെ എന്തെല്ലാം............

ഇപ്പോഴോ........വിജയം ഒരു ദീർഘനിശ്വാസംചെയ്തു. അവൾ തൊഴുകൈയോടെ പ്രാർത്ഥിച്ചു. എന്റെ ദൈവമേ എനിക്കിങ്ങനെ വരുത്താതിരിക്കണേ—! ആ നിലയിൽ എത്ര നേരം നിന്നുവെന്നോർമ്മയില്ല. നാഴികമണി നാലടിക്കുന്ന ശബ്ദം കേട്ടാണവൾ ഞെട്ടിയുണർന്നതു്.

വിജയം വീണ്ടും മേശയ്ക്കരികിൽ വന്നുനിന്നു. വല്ലാത്ത ഒരസ്വാസ്ഥ്യതയോടെ അവിടെകിടന്ന ഒരിംഗ്ലീഷ് പുസ്തകം എടുത്തു പേജുകൾ മറിക്കാൻ തുടങ്ങി. എന്നാൽ ഒന്നും ഒരക്ഷരവും കണ്ണിൽ പതിഞ്ഞില്ല. അങ്ങേ വീട്ടിലെ മുറവിളി. ശാരുവിന്റെമുഖം. വേലക്കാരിയുടെ നേരമ്പോക്ക്. അന്നെന്തൊരു വിരസമായ അനുഭവങ്ങളാണവൾക്ക്.

"കുഞ്ഞേ ശകാരിക്കല്ലേ."

മുന്നറിയിപ്പോടെ വാതൽ വീണ്ടും തുറക്കപ്പെട്ടു. വേലക്കാരി അമ്മു ഒരു കെട്ടുകടലാസ്സും പെട്ടികളും മേശപ്പുറത്തുകൊണ്ടുവച്ചു.

വിവാഹസമ്മാനങ്ങളും മംഗളാശംസകളും." വിജയം അവയിലൊന്നുംതന്നെ പൊട്ടിച്ചില്ല. അവളുടെ ഉത്സാഹം ക്ഷയിച്ചിരുന്നു. പ്രത്യേകമായി വന്നതും അത്യന്തം പ്രിയപ്പെട്ട ഒരു സ്നേഹിതയുടെ കയ്യക്ഷരം കണ്ടതുമായ കവർ അവൾ കയ്യിലെടുത്തു—

"ശാരി ഇന്നുകാലത്തേതന്നെ വ

രുമെന്ന് സത്യം ചെയ്തിരുന്നതാണല്ലൊ. പിന്നെ എന്തുകൊണ്ടുവന്നില്ല—ആകട്ടെ. അവൾക്കുമുണ്ടല്ലൊ ഇങ്ങനെയൊരു ദിവസം." വിജയം മുറുമുറുപ്പോടെ കത്തുപൊട്ടിച്ച് ഉൽക്കണ്ഠാപൂർവം വായിക്കാൻ തുടങ്ങി.

പ്രിയപ്പെട്ട വിജയം. ക്ഷമിക്കണേ!

ഈ മംഗളാവസരത്തിൽ ഇങ്ങനെയൊരു കത്തയച്ച് നിന്നെ വിഷാദിപ്പിക്കരുതാത്തതാണ്. എന്നാൽ വാഗ്ദത്തലംഘനമെന്ന തെററുവരുത്താതിരിപ്പാനായി ഈ ഭയങ്കരവാർത്ത ഇപ്പോൾതന്നെ അറിയിക്കേണ്ടിവന്നിരിക്കുന്നു. നിങ്ങളുടെ ശാന്തതയിലും സമാധാനബുദ്ധിയിലും വിശ്വസിച്ച് ഞാനിതെഴുതട്ടെ—

ഞാനും മാലതിയുംകൂടി അന്നു രാവിലെതന്നെ വരുമെന്നാണല്ലൊ ഏററിരുന്നത്. മാലതി, നമ്മുടെ സുഹൃൽസംഘത്തിൻെറ നായികയായിരുന്ന മാലുക്കുട്ടി. നിങ്ങൾ അവളെ എന്നെക്കാൾ ഒരുമടങ്ങു കൂടുതൽ സ്നേഹിച്ചിരുന്നു എന്നെനിക്കറിയാം. അവളുടെ വിവാഹത്തിന് നാം എന്തു കളിയാക്കി. അതിനുപകരം പറയാനെങ്കിലും വരണം എന്നവൾ ഉറച്ചിരുന്നതാണ്.

എന്നാൽ—എന്നാൽ—എൻെറ വിജയം ഖേദിക്കരുതേ. നാമാശിക്കുന്നതുപോലെയൊന്നുമല്ല കാര്യങ്ങൾ വന്നുചേരുന്നത്. അവൾക്ക് ഗർഭമുണ്ടായിരുന്നു എന്ന് നിനക്കറിയാം. അഞ്ചുമാസംകൂടി കഴിഞ്ഞ് ആ അരുമപൈതലിനെ താലോലിക്കാനും നവമാതാവിനെ വീണ്ടും കളിയാക്കാനുള്ള വാക്കുകൾപോലും നാം കരുതിവച്ചിരുന്നതാണല്ലൊ. പക്ഷെ വിധിമതം ആർക്കു തടുക്കാം. ഇന്നലെ രാവിലെ പെട്ടെന്ന് അവൾക്കൊരു വയറുവേദന തുടങ്ങി. അധികം താമസിയാതെ ഗർഭം ഛിദ്രിച്ച് സന്നിയായി പരിണമിച്ചു. ഡാക്ടരും മരുന്നുകളുമെല്ലാം വേണ്ടപോലെയുണ്ടെങ്കിലും എന്തുഫലം. അർദ്ധരാത്രിയോടെ ആസ്പത്രിയിൽവെച്ച് - അയ്യോ പിന്നെ. പി – ന്നെയൊന്നും എഴുതുവാൻ എനിക്ക് ശക്തിയില്ല. ആ നിർഭാഗ്യവാനായ യുവാവിന്റെ വ്യസനംകൊണ്ടു ഭ്രാന്തു പിടിക്കുമെന്നു തോന്നിപ്പോവുന്നു. ഞാൻ എല്ലാം ധൈര്യമായി അടുത്തു നിന്നുതന്നെ കണ്ടു സഹിക്കേണ്ടിവന്നു.

ആ പാവനാത്മാവ് വാഗ്ദത്തം പാലിക്കാനായി വിവാഹവേദിയിൽ നിന്നോടൊന്നിച്ചുതന്നെ ഉണ്ടാവും. കൈകൂപ്പി തൊഴുതുകൊള്ളൂ. എനിക്കാണെങ്കിൽ ഹൃദയം വല്ലാതെ ഇളകിപ്പോയിരിക്കുന്ന ഈ അവസരത്തിൽ ഒരു വിവാഹാഘോഷത്തിൽ പങ്കുകൊള്ളുവാൻ—അതു് ആത്മസഖിയായ നിന്റേതായിരുന്നാൽകൂടി—ഒട്ടും ധൈര്യമില്ല. ഇതൊക്കെ കാണുമ്പോൾ വിവാഹംതന്നെ വേണ്ടെന്നു തോന്നിപ്പോകുന്നു. സഹോദരീ ക്ഷമിക്കണെ. നിങ്ങൾക്കും പ്രിയതമനും സർവ്വ മംഗളങ്ങളും ആശംസിക്കുന്നു."..........

മംഗളാശംസ അവൾ വായിച്ചില്ല. ആ കടലാസ്സുതുണ്ട് കയ്യിൽനിന്ന് പറന്ന് അകലത്തെവിടെയോ വീണു. വിജയത്തിനു തലചുററിവരുന്നെന്നുതോന്നി. വൈദ്യുതദീപങ്ങൾക്കിടയിലും ഘോരമായ മഹാന്ധകാരം. കസേരപ്പടിയിലേക്ക് തലചായ്ച്ച് ഒരു ജീവച്ഛവംപോലെ അവൾ സ്തബ്ധയായിരുന്നു.

അവൾ മരിച്ചുപോയെന്നോ?! അവൾ? അന്നുരാവിലേമുതൽ ആരുടെ വരവ് താൻ അനുനിമിഷം അക്ഷമയോടെ പ്രതീക്ഷിച്ചിരുന്നോ—ഏതു പ്രിയതോഴിയുടെ കയ്യിൽപിടിച്ച് വിവാഹവേദിയിലേക്കു പോകാമെന്നുറച്ചിരുന്നുവോ—ആത്മാവിന്റെ അന്തരാളംവരെ തുറന്നു കാണിച്ചിരുന്ന ആ ആത്മസഖി അന്തരിച്ചുപോയെന്നോ?. പ്രേമത്തിന്റെ—വിവാഹത്തിന്റെ പരിണതമായ അവസ്ഥാവിശേഷത്താലുള്ള അപകടംമൂലം.

വിജയത്തിനു വിഷാദത്തിൽ കൂടുതൽ ഭയംതോന്നി. താനും വിവാഹിതയാവാൻ പോകയാണ്. അധികം താമസിയാതെ തന്നെ—അതവൾക്ക് വിചാരിക്കാൻപോലും പേടിയായിരുന്നു.

മാലതിയുടെ സ്നിഗ്ദ്ധകോമളമായ മുഖം കൺമുന്നിൽ തിളങ്ങി. പ്രഥമഗർഭത്തിലെ പാണ്ഡുരമായ മുഖകാന്തിയും ഉയർന്ന മാറിടവും പകുതിവീർത്ത വയറും—താൻ ഇതിനുമുമ്പ് കണ്ടിട്ടില്ലാത്തവിധത്തിൽ ആ രൂപം തെളിഞ്ഞു. അവൾ വേദന സഹിക്കവയ്യാതെ പിടയുന്നത്—ഉരുളുന്നത് അവസാനം ക്ഷീണിതയായി ഭർത്താവിൻെറ മടിയിൽതല




എ. പി. അപ്പൻ, എം. എ. എൽ. ടി.

അഹഹ! നിസർഗ്ഗജമധുരിമയെഴുമ-
ന്നകമലർ പൊട്ടിവിടർന്നു തുളുമ്പും
സുഖദസുധാമയരാഗം നുകരാൻ
സുകൃതമെഴും യുവകോമളനാരോ.



ലളിതവികാരവിലോലമരീചികൾ
തെളിയും മമമൃദു സുഭഗമുഖത്തിൽ
പ്രതിനിമിഷം പ്രതിനവസുഷമാവലി
ചിതറിയുതിർപ്പൊരു കവിതകൾപോലെ
വസുധയിലെവിടുണ്ടത്ഭുതകരസമാ-
ന്നസുലഭമായൊരു സുന്ദരഭാവം?
പ്രമദോത്സവപരിലോലുപമായി-
സ്സുമധികരതിരസപരവശമായി
മാമകമിഴികളിലൊഴുകും സ്നിഗ്ദ്ധ-
ശ്യാമളകോമളകാന്തികൾ കാൺകിൽ
അലകടൽപോലെ തരംഗിതമായി-
ട്ടലിവിയലാത്തൊരു ഹൃത്തടമുണ്ടോ?
അതുലിതമാകിയൊരാദിവസന്തം
മുതലിതുവരെയും വിവിധാകൃതിയിൽ
ഒരുപതിനായിരമലർവാടികയിൽ
വിരവൊടുവിരിയും പനിനീർമലരുകൾ
അറിയാതുള്ളൊരനുപമഭാസ്സാൽ
സുരുചിരമായെഴുമെൻ പൂങ്കവിൾപോൽ
യുവനയനോത്സവമായിധരണിയി-
ലവികലമായൊരു സൗഭഗമുണ്ടോ?

ചൊകചൊകെമസൃണിതകാന്തിയിണങ്ങി-
പ്രകടരസാപ്ലുതമാധുരിതിങ്ങി
പരമമനോഹരമായിടുമെന്നുടെ
അധരാസ്വാദനസലഹരികയിൽ
സ്വർഗ്ഗവുമവനിയുമാർദ്രീകൃതമായ്
സ്വച്ഛന്ദം നടമാടുകയില്ലേ?
അഹഹ! നിസർഗ്ഗജമധുരിമയെഴുമ-
ന്നകമലർപൊട്ടിവിടർന്നുതുളുമ്പും
സുഖദസുധാമയരാഗം നുകരാൻ
സുകൃതമെഴും യുവകോമളനാരോ.
പുളകോദ്ഗമമിയലുന്നിതു ഞാനാ-
പ്രഥമരസാനുഭവത്തെനിനക്കേ.
വിറകലരുന്നൊരു കുളിർമേനിയൊടും
പരവശമാകിയ മനതളിരോടും
ത്രപയാലൊട്ടു കുനിഞ്ഞമുഖത്തോടു-
മരികിൽതങ്ങിടുമെൻകാതുകളിൽ
സ്നിഗ്ദ്ധവചസ്സുചൊരിഞ്ഞലിവാർന്നോൻ
മുഗ്ദ്ധതമാററുന്നിതുമമരമണൻ
കരിമുകിൽനീങ്ങിയ ശശികലപോലെ
നിരഘനിസർഗ്ഗജ സുഭഗതയാലെ
അഹഹ! ദിഗംബരമായ് വിലസുന്നു
സുലളിതസുരഭിലമെൻ പൂന്തളിർമെയ്.
കോമളകുഡ്മളയുഗളമെഴുന്നൊരു
ഹേമശ്രീമയകല്ലകലശംപോൽ
ഹാ! മൽപ്രേമികനയനാമൃതമെൻ
പൂമെയ്പുളകാംബരമണിയുന്നു.
അഴകിയലുംനവപുലരൊളിമുററവായ്
തഴകുംതരളിത മുകുളംപോലെ
അനുകനണച്ചുമുകർന്നിടുമളവെൻ
ഹൃദയംനടമാടുന്നിതുമേന്മേൽ.
സുമനിരതെരുതെരെയുതിരുംമാതിരി
സുമധുരമോഹന ചുംബനമരുളും
ലോലാശയനുടെ ലാളനമേൽക്കേ
ലീലോത്സുകയായ് വിലസുന്നിതു ഞാൻ
ശിശിരിതരീകരധാരയിൽനിന്നി-
നവരസമാർന്നു കുളിച്ചുമുടിക്കും
ശിശുവായുള്ളൊരു മീൻപോൽ ഞാനെൻ
ധവനുടെമെയ്സുഖമായ് പുണരുന്നു.
പൈമ്പാൽക്കുളിർ ചന്ദ്രികയെപ്പുൽകി-
ക്കുജ്ജൃംഭിതരസമൊട്ടുയർന്നുപാറും
വെൺപുമുകിൽപോൽ പ്രിയപരിരംഭണ-
സംഫുല്ലോത്സവ പരിപാടികളിൽ
ഞാനെന്നുള്ളൊരു നിനവുമകന്നുപ-
രാനന്ദോർമ്മിയിൽ മുഴുകുന്നിതു ഞാൻ.



# തൃക്കാക്കര

എ. ബാലകൃഷ്ണപിള്ള

ഇന്ന് ഒരു കുഗ്രാമമായി ഭവിച്ചിട്ടുള്ള വടക്കൻ തിരുവിതാംകൂറിലെ തൃക്കാക്കര പണ്ടത്തെ കേരളത്തിലെ ഒരു പ്രധാന നഗരമായിരുന്നു എന്നു വിചാരിക്കുവാൻ കാരണമുണ്ട്. 36—ാമത്തെ ചേരമാൻ പെരുമാളായ ഭാസ്കരരവിവർമ്മ തന്റെ സകല പ്രജകളോടും സാമന്തന്മാരോടും മഹാബലി ഭൂമി സന്ദർശിക്കുന്ന ദിവസമായ തിരുവോണദിവസം സംബന്ധിച്ചുള്ള 28 ദിവസത്തെ ആഘോഷങ്ങൾ താൻ പണികഴിപ്പിച്ച തൃക്കാക്കരയിലെ വാമനമൂർത്തി ക്ഷേത്രത്തിൽവച്ചു കൊണ്ടാടുവാൻ അവിടെ വന്നുചേരണമെന്ന് ആജ്ഞാപിച്ചു എന്നും, അപ്രകാരം അവർ ചെയ്തുവന്നു എന്നും കേരളീയ ഐതിഹ്യം പ്രസ്താവിക്കുന്നുണ്ട്. തൃക്കാക്കരയിലേക്കുള്ള പ്രസ്തുത സാമന്തരുടേയും ജനങ്ങളുടേയും ഘോഷയാത്രയുടെ ഒരു അവശിഷ്ടമാണ് ഇന്നും കൊച്ചീമഹാരാജാക്കന്മാർ ഓണം സംബന്ധിച്ചു നടത്തിവരുന്ന അത്തച്ചമയം ഘോഷയാത്ര എന്നും പറയപ്പെടുന്നു.



ഈ ഭാസ്കര രവിവർമ്മനെയാണു കേരളോല്പത്തിയിൽ, വാർദ്ധക്യകാലത്ത് ഭാര്യയുടെ പാതിവ്രത്യഭംഗം നിമിത്തം തന്റെ രാജ്യം ബന്ധുക്കൾക്കു മറവമായി പകുത്തുകൊടുത്തതിനു ശേഷം മക്കത്തുപോയി ബൌദ്ധമതം, അതായതു, ഇസ്ലാം, സ്വീകരിച്ച പള്ളിബാണപ്പെരുമാൾ എന്നു വർണ്ണിച്ചിരിക്കുന്നതു്.

“വൻചൊൽയവനർ വളനാടാണ്ടു
പൊൻപടനെട്ടവരെ പുകന്തോനം-
[യിനം”

എന്ന് ചിലപ്പതികാരത്തിൽ ഇദ്ദേഹം അറേബ്യയിലേക്കുപോയ ഐതിഹ്യം സൂചിപ്പിക്കുന്നു. ഇതിന്റെ അർത്ഥം വമ്പുപറയുന്ന യവനരുടെ നാടിനെ ഭരിച്ച്, അതായതു്, അറേബ്യയിലെ ഒരുഭാഗം ഭരിച്ചു പൊന്നുണ്ടാകുന്ന മലയിലേക്കുപായവനാകിലും എന്നാകുന്നു. അറേബ്യയിൽചെന്നു അവിടത്തെ ഒരു അറബി രാജകുമാരിയെ കല്യാണം കഴിച്ച് അവിടെ അഞ്ചുവർഷം പാർത്തിരുന്നതായും ഇതിൽ സൂചിപ്പിച്ചിരിക്കുന്നതു്. ഈ പെരുമാളിനു “ബൌദ്ധനായ നാസംഗൻ” എന്നു പേരു കേരളമാഹാത്മ്യം നൽകിയിരിക്കുന്നു. ഇദ്ദേഹം പണികഴിപ്പിച്ചതായി കേരളമാഹാത്മ്യം പ്രസ്താവിക്കുന്ന അംഗവൃദ്ധിപുരം തൃക്കാക്കരയാണെന്നു വിശ്വസിക്കാം. പള്ളിബാണൻ എന്ന ഇദ്ദേഹത്തിന്റെ ബിരുദം ഇദ്ദേഹം പണ്ടു ഉത്തരഇൻഡ്യയിലും ദക്ഷിണഇൻഡ്യയിലെ മൈസൂർമുതലായ സ്ഥലങ്ങളിലും നാടുവാണിരുന്ന ബൃഹദ്ബാണ വംശത്തിൽപെട്ടവനായിരുന്നു എന്നു സൂചിപ്പിക്കുന്നു. മഹാബലിയുടെ സ്മരണയെ നിലനിർത്തുന്ന ഓണആഘോഷങ്ങൾ ഇദ്ദേഹം തൃക്കാക്കരയിൽ സ്ഥാപിച്ചതും ഇദ്ദേഹം ബലിവംശത്തിൽപെട്ടവനായിരുന്നതു കൊണ്ടായിരുന്നിരിക്കണം. പൌരാണികഐതിഹ്യം ബാണനെ ബലിപുത്രനാക്കിയിരിക്കുന്നതിനാൽ ചരിത്രകാലത്തെ ബാണവംശത്തിനു ബലിവംശമെന്നും പേരിടാം. ഏഴു ചിരഞ്ജീവികളിൽ ഒരുത്തനായ മഹാബലിക്കു പല അവതാരങ്ങളുണ്ടായിരുന്നു എന്നു പുരാണങ്ങളിൽനിന്നു മനസ്സിലാക്കാം. ഉദാഹരണമായി, വാമനാവതാരകാലത്തുള്ള മഹാബലി, കാശിരാജാവായ പ്രതർദ്ദനന്റെ സമകാലീനനും, യയാതിപുത്രനായ അനുവിന്റെ വംശത്തിൽപിറന്നവനുമായ ബലി, ശ്രീകൃഷ്ണപുത്രനായ അനിരുദ്ധനെ സംബന്ധിച്ചു കൃഷ്ണനുമായി പൊരുത ബലി, എന്നിവർ പലകാലങ്ങളിലായി ബലിവംശത്തിൽ ജനിച്ചവരും, തന്മൂലം മഹാബലിയുടെ അവതാരങ്ങളായി പരിഗണിക്കപ്പെട്ടു വന്നിരുന്നവരും ആണെന്നു വിശ്വസിക്കാം. അനുവിന്റെ കുലത്തിൽ പിറന്ന പ്രസ്തുത ബലിയുടെ ഒരു പുത്രനായ അംഗൻ ഉത്തരഇൻഡ്യയിലെ ബിഹാറിലെ ഭഗൽപൂരിനു സമീപം അംഗരാജ്യം പണ്ടു സ്ഥാപിക്കുകയുണ്ടായി. ഈ അംഗരാജവംശത്തിലെ അംഗങ്ങളിൽ ചിലർ പിൽക്കാലത്തു ദക്ഷിണഭാരതത്തിൽ വന്നു മൈസൂർമു

---

വെച്ച്.........അയ്യോ.........അവിചാരിതമായി ആറടിക്കുന്ന ശബ്ദംകേട്ടവൾ ഞെട്ടി എഴുന്നേററു. ഇത്രപെട്ടെന്ന് രണ്ടുമണിക്കൂർ കഴിഞ്ഞെന്നോ? സമയം ഓടുന്നതു് എന്തു വേഗമാണ്.

അങ്ങകലെനിന്ന് നാഗസ്വരത്തിന്റെയും വെടിയുടേയും ശബ്ദംകേൾക്കായി. കല്യാണപ്പന്തലിൽ ആർപ്പും കുരവയും കർണ്ണകഠോരമായി മുഴങ്ങുന്നു. വരന്റെ വരവായിരിക്കാം. തന്നെ ഇപ്പോൾ വിവാഹവേദിയിലേക്കു വിളിക്കും.

പാറിപ്പറന്ന മുടിയോടും മുഷിഞ്ഞ മുണ്ടുകളോടും വിജയം നിശ്ചിന്തയായി അവിടെത്തന്നെ ഇരുന്നു. അവളെത്ര കാത്തുകാത്തു കൊതിച്ച മുഹൂർത്തമാണ്. തന്റെ വെള്ളനിറത്തിനേററവുമിണങ്ങുന്ന — തങ്കരേഖകൾ പതിച്ചനീലപ്പട്ടുസാരി അയക്കോലിൽ കിടക്കുന്നു. അതിനുയോജിച്ച വയലററ് ബ്ലൌസ്സ് പെട്ടിയിൽ നിന്നെടുത്തിട്ടില്ല. ആ വേഷം—വിവാഹ വേദിയിലേക്കു പോകുന്ന ആ വധൂവേഷം — പച്ചയോ നീലയോ ആയ ഏതുസാരിയാണ് തനിക്കുചേരുന്നതെന്ന് . അതവൾ ഇന്നലെ രാത്രിയിൽ അൻപതുപ്രാവശ്യം നിലക്കണ്ണാടിയുടെ മുൻപിൽ പരീക്ഷിച്ചുനോക്കിയതാണ്. എന്നിട്ടും ഇന്നേവരെ സംശയം തീർന്നിട്ടില്ല. ഏതാണ് മെച്ചമായതെന്ന്. രസികരായ അനേകം ജനങ്ങൾ നിറഞ്ഞിരിക്കുന്ന ആ രംഗത്തിൽ ഒരു ദേവകന്യകയെപ്പോലെ അലംകരിച്ച് തനിക്ക് പ്രത്യക്ഷപ്പെടണം. ആ സൌന്ദര്യധോരണി കണ്ടു സദസ്യരെല്ലാം അമ്പരന്നു നിന്നുപോകണം. അഭിമാനനിധിയായ വരൻ ആ മംഗല്യമാല്യം ഉയർത്തുന്നതു് തീർച്ചയായും പരിപൂർണ്ണമായ ചാരിതാർത്ഥ്യത്തോടെ തന്നെയായിരിക്കും. ഈ കാഴ്ചകളെല്ലാം കണ്ട് അകലെ നിന്ന് ആനന്ദാശ്രു വാർക്കുന്ന അച്ഛനമ്മമാരെ അവൾ സ്വപ്നംകണ്ടു. അവരുടെ ഭാഗ്യം അവളുടെ സൌഭാഗ്യത്തെ ആശ്രയിച്ചല്ലേ നിലനിൽക്കുന്നതു്.

പക്ഷേ ഇപ്പോൾ വിജയമ്മയ്ക്ക് വേഷത്തിലൊന്നും കൌതുകം തോന്നിയില്ല. അഞ്ചുമണിക്കൂർകൊണ്ട് അൻപതുവർഷത്തെ പരിചയക്കൂടുതൽ കിട്ടിയെന്നുതോന്നി. ക്ലേശസഹിഷ്ണുവായ ഒരു മുത്തശ്ശിയമ്മയുടെ ഘനത്തോടും ശാന്തതയോടും അവൾ അവിടെ അനങ്ങാതെ ഇരുന്നു —

ഘോഷയാത്ര അടുത്തുവരാറായി. എല്ലാവരും വധുവിനെ അന്വേഷിക്കുന്നു. അവളുടെ അമ്മ ഓടിവന്ന് അത്ഭുതത്തോടെ മകളെനോക്കി പറഞ്ഞു —

അല്ലാ നീ ഇതുവരെ ഉടുത്തൊരുങ്ങീല്ലേ? — ഇതെന്തിരിപ്പാണു മകളേ! എണീയ്ക്കൂ. മുഹൂർത്തമായല്ലോ.”

വിജയം ഇപ്പോൾ ചഞ്ചലിച്ചില്ല. വിളറിയില്ല. ഒരു നിർവ്വികാരസ്വരത്തിൽ അവൾ മറുപടിപറഞ്ഞു.

“ഞാൻ ഒരുങ്ങിയിരിക്കയാണമ്മേ ഇതുപോലെയുള്ള ഒരു അവസരത്തിൽ സ്ത്രീ ഹൃദയത്തിന് എത്രത്തോളമാകാമോ അത്രത്തോളം ശരിയായിത്തന്നെ—”

— —

# വിഷുക്കണി

[കോട്ടൂർ നാരായണപിള്ള ബി. ഏ.]

തങ്കക്കതിരണിഞ്ഞാഗമിച്ചു വിഷു!
തങ്കമേ! ഞാനെന്തു നൽകിടട്ടെ?
മൺതരിപോലും കനകമായ്മാറുമി-
സ്സുന്ദരദിവ്യോദയോത്സവത്തിൽ,
പൊൻനാണയങ്ങളോ! ശ്രേഷ്ഠം! പുറംപൂച്ചിൽ
മിന്നിത്തെളിയുന്ന ലോഹലേശം!,
ഏകുകയോ!, അതെന്നാമനസ്സായിന്നീ-
രാഗവിവശൻ, 'വിഷുക്കണി'യായ്.
നൈമിഷികങ്ങളാമായതിൻ കൗതുകം
വാർമഴവില്ലുപോൽ മാഞ്ഞുപോകാം.
ആരാലനന്തമാം വിസ്മൃതിയിങ്കലീ
ചാരുചരിതം മറഞ്ഞുമായാം.
വാടാമലരിൻ പരിമളപൂരത്താൽ
പാവനമാകുമാ ദിവ്യരംഗം
ഹാ! വെറുംനിശ്ശൂന്യനിർഗ്ഗന്ധപുഷ്പത്താ-
ലാവിലമാക്കയോ? ഹാ! വിചിത്രം!

നിസ്തുലമാകുമെൻ ചിത്തവിശുദ്ധിയി-
ലുജ്ജ്വലിച്ചീടും പ്രണയവായ്പിൽ
പാറിപ്പിടിച്ചു ഹൃദയരക്തത്തിനാൽ
മുറവരച്ചിച്ചൊരീ പ്രേമലേഖം.
തള്ളിയലച്ചീടു മാത്മാർത്ഥതനിന്നു
തുള്ളിത്തുളുമ്പുന്ന പാവനത്വം,
ഉത്തമേ! പോരു, മിതാണീവിഷുവിനെൻ
നിസ്തുലദിവ്യാനന്ദോപഹാരം
മിന്നിത്തെളിഞ്ഞിടുമെന്നു മിതിലെൻെറ
നിർമ്മലപ്രേമ മയൂഖകങ്ങൾ.

വീണവായിച്ചിടുമെന്നു മിതിലെൻെറ
പ്രാണനാളത്തിൻ പ്രണയതന്ത്രി
തത്തിക്കളിച്ചിടുമെന്നു മതിലെൻെറ
ചിത്തവിശുദ്ധിതൻ കന്ദളങ്ങൾ
മൊട്ടിട്ടുനില്ക്കുമിതിൽ മമജീവനി
ലൊട്ടിപ്പിടിക്കും പ്രതീക്ഷയെല്ലാം.
മാമകാനന്ദമേ! സ്വീകരിച്ചാലുമീ
പ്രേമാർച്ചന! പ്രണയോപഹാരം!
തുള്ളിത്തുളുമ്പിടുമെന്നുമിതിൽരസ
ത്തുള്ളിപോലെൻെറ പ്രണയശുദ്ധി.

ഹാ! വിരഹാതപതപ്ത മഥിതമാം
താവകമാനസ വല്ലരിയിൽ
ഉല്ലസൽ പൂമൊട്ടുയർത്തിടുമിച്ചിത്ത
മംഗളാശംസതൻ പ്രേമവർഷം.
കെട്ടിപ്പുണർന്നു പുളകമണിയിക്കു
മില്ലൊൻകിനാവിൻെറ ചുംബനങ്ങൾ.
നിത്യവിശുദ്ധിതന്നോമൽ പരിവേഷ-
മുത്തമേ! നിന്നിലൊളിവിതറും
മാമകജീവനതോർത്തൊത്തു നിത്യവും
പ്രേമവിലോല പുളകമേലും.
പോരു, മിതാണെൻെറ സർവ്വസർവ്വസ്വമേ!
പാരിലെൻ ദിവ്യദിവ്യോപഹാരം.

മാമകാനന്ദമേ! സ്വീകരിച്ചാലുമീ-
പ്രേമാർച്ചന! പ്രണയോപഹാരം!
കർത്തവ്യബദ്ധവിദൂരസ്ഥരല്ലോമി-
ച്ചിത്തമൊരൊത്തു സമാശ്വസിക്കാം.

---

തലായ അതിൻെറ ചില ഭാഗങ്ങളിൽ നാടുവാഴുതുടങ്ങി. ഇപ്രകാരം സ്ഥാപിതമായവയിലൊന്നായ പശ്ചിമമൈസൂറിലെ ബാണപുരത്തെ ഒരു ബാണവംശത്തിലെ അംഗമായിരുന്ന പള്ളിബാണൻ എന്നു കേരളോല്പത്തിയിൽ നിന്നു മനസ്സിലാക്കാം. പള്ളിബാണൻെറ പൂർവീകരുടെ രാജ്യമായ ബീഹാറിലെ അംഗരാജ്യത്തിൻെറ നാമത്തെ അനുസ്മരിച്ചായിരിക്കാം കേരളമാഹാത്മ്യം തൃക്കാക്കരയ്ക്കു് അംഗവൃദ്ധിപുരം എന്ന പേരിട്ടിട്ടുള്ളതു്. തൃക്കാക്കരക്ഷേത്രത്തിൻെറ പണി പൂർത്തിയായതു് എ. ഡി. 603-ൽ ആണെന്നു് അതിലെ ഒരു ശിലാലേഖനത്തിൽ നിന്നു മനസ്സിലാക്കാം. ഇതോടുകൂടിത്തന്നെ തൃക്കാക്കര കേരളത്തിലെ ഒരു പ്രധാന നഗരമായി ഭവിച്ചുവെന്നും അനുമാനിക്കാം.

തൃക്കാക്കര എന്ന പേരിൻെറ പൂർവ്വരൂപം തിരുകാരിക്കര, അഥവാ, തിരുക്കാരിയൂർ എന്നായിരുന്നു എന്നു വിചാരിക്കുവാൻ കാരണമുണ്ടു്. തൃക്കാക്കരയെയാണു് തൃക്കാരിയൂർ എന്ന രൂപത്തിൽ കേരളോല്പത്തിയുടെ പല ഭാഗങ്ങളിലും പ്രസ്താവിച്ചിരിക്കുന്നതും. തൃക്കാക്കരക്ഷേത്രം നില്ക്കുന്ന ചെറുകുന്നിൻെറ വടക്കായി നടുക്ക് ഒരു മണ്ഡപത്തോടുകൂടിയ ഒരു വലിയ ചിറ പണ്ടു് ഉണ്ടായിരുന്നു. ഈ ചിറയെ ഇന്നു നിലമാക്കിട്ടുണ്ടെങ്കിലും, അതിൻെറ മദ്ധ്യഭാഗത്തുള്ള മണ്ഡപത്തിൻെറ അവശിഷ്ടങ്ങൾ ഇന്നും കാണാവുന്നതാണു്. ഈ ചിറയുടെ സൃഷ്ടിക്കു ശേഷമായിരുന്നിരിക്കണം തൃക്കാരിയൂർ എന്ന പഴയപേരു് തൃക്കാക്കര എന്നു മാറിയതു്. മൈസൂറിലെ ബാണപുരത്തുനിന്നുവന്ന കർണ്ണാടക ഭാഷക്കാരനായ പള്ളിബാണപ്പെരുമാൾ "ചിറ" എന്നതിനെ "കെരെ" എന്നേ ഉച്ചരിക്കുകയുള്ളു. ഈ ചിറയിൽ അഥവാ, കെരെയിൽ നിന്നു് തൃക്കാരിയൂർ തൃക്കാക്കെരെ, അഥവാ, തൃക്കാക്കരയായി ഭവിച്ചിരുന്നിരിക്കണം. ഈ തൃക്കാക്കരയിലേയ്ക്കാണു്, അഥവാ, തൃക്കാരിയൂരിലേയ്ക്കാണു ബൗദ്ധമതം (ഇസ്ലാം) സ്വീകരിക്കണമെന്നു പള്ളിബാണൻ നിർബ്ബന്ധിച്ചപ്പോൾ നമ്പൂതിരിമാർ പിൻവാങ്ങിയതെന്നു കേരളോല്പത്തി പറയുന്നു.

ഇന്നത്തെ തൃക്കാരിയൂരിൽ യാതൊരു പ്രാചീന അവശിഷ്ടങ്ങളും കാണാതെയിരിക്കുന്നതും, തൃക്കാക്കരയിൽ ഇന്നത്തെ അവശിഷ്ടങ്ങൾ ധാരാളമായി തിരുവിതാംകൂർ ആർക്കിയോളജി വകുപ്പുകാർ കുഴിച്ചുനോക്കി കണ്ടുപിടിച്ചിരിക്കുന്നതും തൃക്കാക്കരയ്ക്കാണു കേരളോല്പത്തിയിൽ തൃക്കാരിയൂർ എന്നു പേരിട്ടിരിക്കുന്നതെന്നു കാണിക്കുന്നു. തൃക്കാക്കര മലബാറിലെ തിരുനാവായിയോടൊപ്പം പണ്ടത്തെ കേരളത്തിൻെറ ഒരു മത തലസ്ഥാനമായിരുന്ന എന്നു വിചാരിക്കുവാൻ കാരണമുണ്ടു്. കേരളീയരുടെ ദേശീയ മഹാഘോഷമായ തിരുവോണാഘോഷങ്ങൾ ഇവിടെവച്ചു നടത്തുകയും, മഹാബലി അന്നു ഭൂമി സന്ദർശിച്ചു എന്നുള്ളതിനു തൃക്കാക്കരയപ്പൻ സാക്ഷ്യം വഹിക്കുകയും ചെയ്തിരുന്നു. കൂടാതെ, തൃക്കാക്കരക്ഷേത്രത്തിൽ വച്ചാണു് പ്രാചീനകേരളത്തിലെ രക്ഷാപുരുഷന്മാരായ നമ്പൂതിരിമാർ തങ്ങളുടെ അധികാരചിഹ്നമായ വാൾ എടുത്തിരുന്നതെന്നും കേരളോല്പത്തിയിൽ നിന്നു മനസ്സിലാക്കാം. ഇവിടെ വച്ചുതന്നെ പള്ളിബാണൻെറ കാലം മുതൽക്കു് ചേരരാജാക്കന്മാരുടെ കിരീടധാരണ മഹോത്സവം നടത്തപ്പെട്ടിരുന്നു എന്നും പ്രസ്തുത രക്ഷാപുരുഷന്മാരുടെ വാളെടുപ്പിൽ നിന്നും അനുമാനിക്കാം. തൃക്കാക്കരയിലെ പണ്ടത്തെ ചിറയ്ക്കു സമീപിച്ചു ഭൂമി കുഴിച്ചുനോക്കിയാൽ ഇന്നും വമ്പിച്ച ഉത്തരങ്ങളും തടികളും അവിടെ കാണാമെന്നു് അവിടത്തുകാർ പറയുന്നുണ്ടു്. ഇതു വാസ്തവമാണെങ്കിൽ ഈ അവശിഷ്ടങ്ങൾ അവിടെ ഉണ്ടായിരുന്നതായി കേരളോല്പത്തി പ്രസ്താവിക്കുന്ന ചിത്രകൂടം കൊട്ടാരത്തിൻെറ അവശിഷ്ടങ്ങളാണെന്നു വരാവുന്നതാണു്. ഈ ചിത്രകൂടംകൊട്ടാരത്തിൽവച്ചായിരിക്കും ചേരരാജാക്കന്മാർ കിരീടം ധരിച്ചിരുന്നതു്. ഇങ്ങിനെ കർക്കടകം, ചിങ്ങം എന്നീ മാസങ്ങളിലെ 28 ദിവസത്തെ ഉത്സവം നടത്താൻവരുന്ന ജനങ്ങളുടേയും സാമന്തന്മാരുടേയും ആരവാരം, ചിത്രകൂടം കൊട്ടാരത്തിലെ ബഹളം, അവിടെ വേദാദ്ധ്യയനം ചെയ്യുന്നതിനു വരുന്ന നമ്പൂതിരിമാരുടെ തിരക്കു്, സുപ്രസിദ്ധ വൈഷ്ണവക്ഷേത്രമായ തൃക്കാക്കരക്ഷേത്രം സന്ദർശിക്കുവാനായി ഇന്നത്തെപ്പോലെ അന്നും ഇൻഡ്യയുടെ നാനാഭാഗങ്ങളിൽ നിന്നും വന്നിരുന്ന തീർത്ഥയാത്രക്കാരായ ശ്രീവൈഷ്ണവരുടെ ഒച്ചപ്പാടു് — ഇവയെല്ലാം നിമിത്തം പണ്ടത്തെ തൃക്കാക്കര സജീവമായ ഒരു മഹാനഗരമായി പരിലസിച്ചിരുന്നു എന്നു വിശ്വസിക്കാം.

---

# മലയാളസാഹിത്യത്തിലെ അഭിഭാഷകന്മാർ



ഇ. എ. വറുഗീസ് എം. എ. (ഓണേഴ്സ്) ബി. എൽ.

ഡിക്കൻസ് എന്ന ആംഗ്ലേയനോവലെഴുത്തുകാരന്റെ പിക്‌വിക് പേപ്പേഴ്സിൽ ഏററവും രസമായ ഒരു ഭാഗം അസരക്തനായ കഥാനായകൻ തന്നെ പാണിഗ്രഹണം ചെയ്യാത്തതിൽ ഉണ്ടായ നഷ്ടനിവൃത്തിക്കു മിസ്സസ് ബാർഡ്വെൽ എന്ന വിധവ വ്യവഹാരംകൊടുത്തു കേസുവിസ്തരിക്കുന്നതാണല്ലോ. സാർജൻറ് (വക്കീൽ) ബസ്ഫസ്സിന്റെ വാഗ്ധോരണിയും, നായികയുടെ മോഹാലസ്യവും എത്ര സരസമായി കവി വർണ്ണിച്ചിരിക്കുന്നു! ഒരു കാലത്തു് ഡിക്കൻസ് വക്കീൽഗുമസ്തനായിരുന്നതുകൊണ്ടു വേണ്ട തന്മയത്വം തന്റെ കൃതിയിൽ പ്രകടിപ്പിക്കാൻ സാധിച്ചിട്ടുണ്ടു്.

ആംഗ്ലേയഭാഷയിലെ സ്ഥിതി ഈ പ്രകാരമായിരിക്കെ മലയാളസാഹിത്യത്തിൽ അഭിഭാഷകപാത്രങ്ങൾക്കു എന്തു സ്ഥാനമാണുള്ളതു് എന്നു ആലോചിക്കുന്നതു് രസാവഹമായിരിക്കുമല്ലോ. ഏതായാലും പൂർവ്വകാലങ്ങളിൽ ഇവതമ്മിലുള്ള ബന്ധം തുലോം തുച്ഛമായിരുന്നു എന്നു അനുമാനിക്കാം. "വ്യവഹാരമാല" എന്ന പ്രാചീന ഗ്രന്ഥത്തിൽ ഇൻഡ്യൻ പീനൽ കോഡിൽ അടങ്ങിയിട്ടുള്ള പല കുററകൃത്യങ്ങളും അവയ്ക്കുള്ള ശിക്ഷകളും വിവരിച്ചിട്ടുണ്ടു്. അഷ്ടാംഗഹൃദയത്തിലെന്നപോലെ പ്രസ്തുതഗ്രന്ഥത്തിലും നിയമതത്വങ്ങൾ പദ്യശകലങ്ങളായിട്ടാണു കൊടുത്തിട്ടുള്ളതു്. പദ്യരൂപത്തിൽ നിയമം ഞങ്ങൾ പഠിച്ചിരുന്നുവെങ്കിൽ പഠിച്ചതൊന്നുംതന്നെ ഇന്നും മറക്കാതെയിരിക്കുമായിരുന്നു.

ഹാസ്യസാമ്രാട്ടായ കുഞ്ചൻനമ്പ്യാർ പല ജോലിക്കാരെയും പല ജാതിക്കാരെയും "മീശക്കൊമ്പന്മാരെയും ഊശാന്താടിക്കാരെയും" പററി ഫലിതത്തോടുകൂടി വർണ്ണിച്ചിട്ടുണ്ടെങ്കിലും വക്കീൽവർഗ്ഗത്തെക്കുറിച്ചു മൌനം ദീക്ഷിച്ചിരുന്നതു് ഇങ്ങനെ ഒരു കൂട്ടർ അക്കാലത്തു് ഇല്ലാതിരുന്നതുകൊണ്ടോ അല്ലെങ്കിൽ യോദ്ധാക്കൾ, ബ്രാഹ്മണർ മുതലായവരെ അപേക്ഷിച്ചു അഭിഭാഷകന്മാർ കൂടുതൽ പൂജ്യന്മാരായിരുന്നതുകൊണ്ടോ ആയിരിക്കാം.

ആധുനികകാലങ്ങളിൽ മാത്രമേ അഭിഭാഷകന്മാരും കോടതിയും സാഹിത്യത്തിൽ പ്രവേശിച്ചിട്ടുള്ള എന്നു തോന്നുന്നു. ചന്തുമേനോന്റെ ശാരദയിലാണു ആദ്യമായി ഒരു ആഖ്യായികയിൽ "എല്ലാവക്കീലന്മാരും, വ്യവഹാരകാര്യസ്ഥന്മാരും സാക്ഷാൽ വക്കീലന്മാരും" പാത്രങ്ങളായി കടന്നുകൂടിയിട്ടുള്ളതു്. പൂഞ്ചോലക്കരഎടവും ഉദയന്തളിമനയും തമ്മിൽ ആരംഭിച്ച പ്രമാദമായ വ്യവഹാരത്തെ ചുററിയാണല്ലോ ആ കഥ രചിച്ചിരിക്കുന്നതു്. ആ വ്യവഹാരത്തിന്റെ അവസാനം കാണുന്നതിനുള്ള ഭാഗ്യം കേരളീയർക്കു ഈശ്വരൻ അനുവദിച്ചില്ല.



കർപ്പൂരയ്യൻ വക്കീലിന്റെ ഭാഷയിൽ ഇതു് അന്നത്തെ "ടിച്ചുബോറൻ" (ഇംഗ്ലണ്ടിലെ ഒരു പ്രസിദ്ധ അവകാശത്തർക്കവ്യവഹാരം) കേസായിരുന്നു. താശ്ശുനമ്മാവൻ, ശാമുമേനോൻ വക്കീലിനെ "കുളമ്പിൽ" (ക്ളബ്ബിൽ) അന്വേഷിച്ചുപോയതിന്റെയും അവിടെ അയാൾ ചെന്നപ്പോൾ കണ്ട കാലില്ലാത്ത മേശയുടെയും കയ്യില്ലാത്ത ചാരുകസേരയുടെയും വർണ്ണനകൾ വായിച്ചാൽ ആർക്കാണു ആ ഭാഗങ്ങൾ മറക്കാൻ സാധിക്കുന്നതു്.

ഒരു മറുപടിനോട്ടീസു അയക്കാൻ താമസിച്ചതുകൊണ്ടു രോഷാകുലനായ എടത്തിലെ അച്ഛൻ ഇപ്രകാരം പറയുകയുണ്ടായി.

"പണം വാങ്ങാനും നിലം ചാർത്തി വാങ്ങാനും പഠിച്ചാൽ പോരാ. നമുക്കു ആവശ്യമുള്ള പ്രവൃത്തികൾകൂടി ചെയ്യണമെന്നു കർപ്പൂരവും ശാമുവും ഓർക്കാത്തതാശ്ചര്യം. കർപ്പൂരത്തിനു പക്ഷെ തിരക്കുണ്ടായിരിക്കാം. അയാൾക്കു വളരെ നമ്പ്രുകൾ ഉണ്ടു. ഈ പൊട്ട ശാമുവിനുകൂടി ഇത്ര ധാർഷ്ട്യമായിപ്പോയോ? ഇവിടത്തെ നമ്പരല്ലാതെ അവനൊന്നുമില്ല." ഈ ഭാഗം വായിക്കുമ്പോൾ നമുക്കു അനുഭവസിദ്ധമുള്ള ഇപ്പോഴത്തെ സ്ഥിതിഗതികൾതന്നെയല്ലെ ഓർമ്മയിൽ വന്നുകൂടുന്നതു്.

വ്യവഹാര കാര്യസ്ഥനായ കുണ്ടൻമേനോൻ ഇംഗ്ലീഷിലുള്ള ലത്തീൻ നിയമവാക്യങ്ങൾ ഉപയോഗിക്കുന്നതു കേട്ടാൽ ആരാണു് പൊട്ടിച്ചിരിക്കാത്തതു്? "റെസ്ജൂഡിക്കേററാ" രസപൂടിക്കെട്ടും, "ചാമ്പർട്ടി" ചെമ്പരത്തിയും, "കോൺട്രാ ബോണിസ് മോറീസ്" കോന്ത്രാട്ടവംമാരിയും "കോർപ്പസ് ഡെലിക്റ്റി" കർപ്പാസദലിഷ്ടവും, "അലിബൈ" ആലുപ്പിയും, "ബോണഫൈഡിസ്" ബോണാപ്പിട്ടും, "മാലാഫൈഡിസ്" മാലാപ്പിട്ടും ആയികണ്ടാലും കേട്ടാലും തിരിച്ചറിയാൻപാടില്ലാത്ത വിധം രൂപാന്തരപ്പെടുന്നു.

ശാരദയിലെ ജില്ലാക്കോടതിസ്ഥാപിച്ചിരുന്ന പട്ടണത്തെ നമ്മുടെ ഗ്രന്ഥകാരൻ ഇപ്രകാരമാണു വർണ്ണിച്ചിരിക്കുന്നതു്.

"ഉയർന്നതരം പരീക്ഷകൾ കൊടുത്തു ജയംപ്രാപിച്ച ആ അവസ്ഥയെ കാണിക്കുന്നതായ വാചകത്തോടുകൂടി ഉണ്ടാക്കപ്പെട്ടിട്ടുള്ള ഓട, ചെമ്പു, മരം, കാൻവസ്സ് മുതലായ സാധനങ്ങളിൽ പേരെഴുതിച്ചിട്ടുള്ള വക്കീലന്മാരുടെ വീടുകൾ അസംഖ്യം. ബാരിസ്റ്റർ അററ്-ലാ; എം. എ, ബി. എൽ.............എന്നിങ്ങനെ പരീക്ഷകൾകൊടുത്തു വിശ്രുതന്മാരെന്ന ഭാവത്തോടെയിരിക്കുന്ന കൂട്ടരാണിവർ."

പിന്നെ ആ പട്ടണത്തിൽ വ്യവഹാരകാര്യസംബന്ധമായി ഉള്ള തിരക്കു അതികലശൽതന്നെ. "ഒരിടത്തു് വക്കീലന്മാരും കക്ഷികളുംകൂടി ഒരു തിരക്കു, മറെറാരിടത്തു വക്കീലന്മാരും വക്കീലന്മാരും കൂടി ഒരു തിരക്കു, മറെറാരിടത്തു് കക്ഷികളും കക്ഷികളുംകൂടി ഒരു തിരക്കു, മറെറാരിടത്തു കക്ഷികളും ചോറുവില്ക്കുന്ന പോററിമാരുംകൂടി ഒരു തിരക്ക്." ഈ വർണ്ണന ആധുനികകേരളത്തിലെ ഏതൊരു വലിയ പട്ടണത്തിനും യോജിക്കുന്നതാണു്. നിയമജ്ഞനായ ചന്തുമേനോൻ ഇങ്ങനെ പലതും അനുഭവയോഗ്യമായി വർണ്ണിച്ചിരിക്കുന്നു.

ഒരു അഭിഭാഷകൻ പാത്രമായി വീണ്ടും ആവിർഭവിക്കുന്നതു് സി. വി. യുടെ പ്രേമാമൃതത്തിലാണു്. സുമുഖനും സരസനുമായ കരിങ്ങമ്പള്ളിൽ രാഘവൻകർത്താവാണല്ലോ അദ്ദേഹം. കർത്താവുവക്കീൽ ഗൌരവപുരുഷൻതന്നെ. അദ്ദേഹത്തിന്റെ വ്യാപാരവും "ഗവർണ്ണർക്കു താമസിക്കാൻ" എന്നപോലെയുള്ള മേനാഹരസൌധവും അനന്തപുരവാസികൾ പ്രത്യേകിച്ചും വൈവാഹികപ്രായമുള്ള വനിതകളുടെ മാതാപിതാക്കന്മാർ, ഏററവും കൌതുകത്തോടെ വീക്ഷിച്ചിരുന്നല്ലോ. ഇപ്പോഴുള്ള വക്കീൽപ്രഭൃതികളെ അപേക്ഷിച്ചു് അദ്ദേഹത്തിനു് ലീഗൽമാക്സിംസ്" പാരായണം ചെയ്യുന്നതിൽ കൂടുതൽ താല്പര്യമുണ്ടായിരുന്നു എന്നു് അമ്മിണിഅമ്മയുടെ സംഭാഷണത്തിൽനിന്നു വ്യക്തമാകുന്നുണ്ടു്.

കല്ലാലക്കടവിലെ കെട്ടിടത്തിൽ മൂഷികന്മാർ, മരപ്പട്ടികൾ, നാഗത്താന്മാർ, നരച്ചീറുകൾ ഇവയോടുചേർന്നു വാടകകൂടാതെയുള്ള സുഖവാസം ചെയ്തിരുന്ന ഭാസ്കരമേനോനെ ഈ സന്ദർഭത്തിൽ വായനക്കാർ ഓർക്കേണ്ടതാണു്. നമ്പൂരി, വാര്യർ കർത്താവു മുതലായ വടക്കൻ വക്കീലന്മാർ ധർമ്മവിതരണമായി എല്പിക്കപ്പെട്ട ഹർജികളും ഇപ്പിശൽ (സ്പെഷ്യൽ) അപ്പീലുകളുംകൊണ്ടു് അദ്ദേഹം പത്തമ്പതു രൂപാ പ്രതിമാസം ആർജ്ജിച്ചെങ്കിലും, അദ്ദേഹത്തിനു് ഒരു കൂട്ടം ഉടുപ്പു് തുന്നിച്ചുകൊടുപ്പാൻ വരിയിടണമെന്നു യുവഅഭിഭാഷകന്മാരടങ്ങിയ പല രസികസംഘങ്ങളും നിശ്ചയിച്ചെങ്കിലും ഒന്നും നടപ്പിൽ വന്നില്ല.

പങ്കിപ്പണിക്കർ എന്ന അപരനാമധേയം സ്വീകരിച്ചു് "ആംക്രോത്തു കൃഷ്ണമേനോൻ ബാരിസ്റ്ററായി ഭാരതവർഷം ഒന്നു കിഴുമേൽ മറിപ്പാൻ" സന്നദ്ധനായിരുന്നല്ലോ. സർ സി. ശങ്കരൻനായരെ ഹൃദയത്തിൽ വച്ചുകൊണ്ടാണു് ആംക്രോത്തു കൃഷ്ണമേനോന്റെ ഛായ ചിത്രീകരിച്ചിരിക്കുന്നതു എന്നു കേട്ടിട്ടുണ്ടു്.

സീ. വി. നിയമജ്ഞനല്ലായിരുന്നല്ലോ. അതുകൊണ്ടു അഭിഭാഷകനായ ഒരു ഗ്രന്ഥകാരൻ സ്വവർഗ്ഗത്തെപ്പററി പറയുന്നതു് എന്തെന്നു അറിയാൻ രസാവഹമായിരിക്കും. സദസ്യതിലകൻ ടി. കെ. വേലുപ്പിള്ള അവർകളുടെ ഹേമലതയിൽ വക്കീലന്മാരേയും താസീൽദാർ, മുൻസിപ്പ്, സുബേദാർ, ഡഫേദാർ മുതലായ സർക്കാർ ഉദ്യോഗസ്ഥന്മാരെയും വിവരിച്ചിട്ടുണ്ടു്. ഇന്നത്തെ സമുദായ ജീവിതരീതി പ്രതിബിംബിക്കുന്ന ഒരു നോവലായതുകൊണ്ടു ഈ കൂട്ടരെല്ലാം കഥാപാത്രങ്ങളായിരിക്കേണ്ടതു അത്യാവശ്യമാണല്ലോ. കുടുംബവസ്തുക്കൾ വല്ലവരും തട്ടിക്കൊണ്ടു് പോകാതിരിക്കാനാണു് ലക്ഷ്മിഅമ്മ മകനെ ബി. എൽ. ബിരുദത്തിനു് പഠിപ്പിക്കണമെന്നു ആഗ്രഹിച്ചതു്! അ

മ്പതും നൂറും നൂററിയമ്പതും രൂപാ ശമ്പളത്തിൽ ആഫീസുകളിൽ കാത്തിരിക്കുന്നതിനേക്കാൾ കോടതിയിൽ വ്യവഹരിക്കുന്നതാണത്രെ നല്ലതു്! ജഡ്ജിഉദ്യോഗവും ലഭിക്കാൻ വഴിയുണ്ട്!

പ്രഭാകരവാഴ്യർവക്കീലിന്റെ ആഫീസ് വായനക്കാർ ഓർമ്മിക്കുമല്ലൊ. അദ്ദേഹം കാലത്തു് ലാക്കോളേജിൽ പഠിപ്പിക്കാൻ പോയിരുന്നു എന്നു വിവരിച്ചിരിക്കുന്നതുകൊണ്ടും മററു കാരണങ്ങൾകൊണ്ടും പരേതനായ പി. കെ. കേശവപിള്ള അവർകളെ മനോദൃക്കിൽ വച്ചുകൊണ്ടായിരിക്കാം ഈ ഭാഗം രചിച്ചിരിക്കുന്നതു എന്നു ചിലർ വിശ്വസിച്ചുവരുന്നു. വാഴ്യർ വക്കീലിനു കക്ഷികൾ അനവധി ഉണ്ടായിരുന്നു. എന്നു തന്നെയല്ല, ക്രിമിനൽ കേസ്സുകൾക്കും സിവിൽ കേസുകൾക്കും ഓരോ ഗുമസ്ഥൻവീതവും അവക്ക് അനേകം അസിസ്റ്റൻറന്മാരും ഉണ്ടായിരുന്നു. ജോലിത്തിരക്കുകൊണ്ടു അവക്കു കണ്ണുകാണാനും ചെവി കേൾക്കാനുംകൂടി പാടില്ലായിരുന്നു!

വക്കീലന്മാരെയും ഗുമസ്ഥന്മാരെയും മാത്രമല്ല ഹേമലതയിൽ വർണ്ണിച്ചിരിക്കുന്നതു്. ടൌട്ടുകളും ഉണ്ട്. ഒററക്കണ്ണൻ ദല്ലാളി പപ്പുവിന്റെ വക്രതകൾ അനേകം. ധർമ്മദേവയ്യൻസ്വാമി ജഡ്ജി ആയിട്ടുപോയി! നന്ദഗോപൻപിള്ള നരകത്തിലും സ്വർഗ്ഗത്തിലുമാണു വക്കാലത്തു പിടിക്കുന്നതു്! സ്വർഗ്ഗത്തിൽ തോററാൽ അപ്പീൽ കേസിനു നരകത്തിൽ പോകും! ദല്ലാളി പപ്പുവിന്റെ അഭിപ്രായത്തിൽ ജഡ്ജിയേക്കൂടി വിറപ്പിക്കുന്ന കുഞ്ഞിക്കോമൻ വക്കീലാണു സർവ്വദാ സമർത്ഥൻ. പച്ചപെൻസിൽ കൈവെടിയാത്ത നന്ദഗോപൻപിള്ള എം. എ. ബാർ അററ് ലാ. പച്ച, ചെമപ്പ്, നീലപെൻസുകളോടു ചില വക്കീലന്മാർക്കുള്ള പ്രതിപത്തി നിസ്സീമമാണു്.

അഭിഭാഷകവൃത്തിയെ മാത്രം ലാക്കാക്കി സൃഷ്ടിച്ച ഒരു സരസകാവ്യമാണല്ലൊ ഈ. വി.യുടെ കവിതക്കേസ്സ്. ഈ സരസഗ്രന്ഥത്തിൽ അദ്ദേഹത്തിന്റെ ജന്മസിദ്ധമായ ഫലിതവും രസികത്വവും ശോഭിച്ചു വിലസുന്നു "ഉടുമ്പ്" (ഒടുവിൽ "ഉറുമ്പു") വക്കീൽ കറുകണ്ണരായരുടെ ഇംഗ്ലീഷിലും, മലയാളത്തിലും തമിഴിലും ഉള്ള പാടവവും വാഗ്വിലാസവും ഒന്നു പ്രത്യേകംതന്നെ! മജിസ്ട്രേട്ട—മുൻസിപ്പ് ആവണിമുത്തു, മഹാകവി തുംഗൻ, വള്ളക്കാരൻ (വള്ളത്തോൾ) നാരായണമേനോൻ, പൊടിപൊടിച്ച ക്രാസ്സ്, ആവണിമുത്തുവിന്റെ നിയമവിശദീകരണം, കോടതിയും വക്കീലും തമ്മിലുള്ള വാദപ്രതിവാദം. അവസാനം സിവിലും ക്രിമിനലും ആയി മുൻസിപ്പ്—മജിസ്ട്രേട്ടിന്റെ അവിയൽ കണക്കെയുള്ള കുഴഞ്ഞവിധി.

"സ്കാപ്പനിന്റെ സാഹസങ്ങൾ" എന്ന ഫാഴ്സിൽ മോളിയർ വക്കീലന്മാരേയും ജഡ്ജിമാരേയും വളരെ അധികം പരിഹസിച്ചിട്ടുണ്ട്. ആ കഠിനരസം ഈ. വി. യുടെ കൃതിയിൽ കാണാത്തതു് ഭാഗ്യംതന്നെ. കവിതക്കേസ്സിൽ ഫലിതരസം ഉല്പാദിപ്പിക്കുന്നതു് വക്കീലിന്റെ അബദ്ധങ്ങളായ ഇംഗ്ലീഷു പദപ്രയോഗം കൊണ്ടാണല്ലൊ. ഷെരിഡൻ എന്ന ആംഗ്ലേയ നാടക കർത്താവു "റൈവൽസ്" എന്ന പ്രഹസനത്തിൽ ഒരു പാത്രമായി മിസ്സസ് മാലപ്രോപ്പ് എന്ന സ്ത്രീയെ സൃഷ്ടിക്കയും അവരുടെ വായിൽനിന്നു ഇത്തരം വികൃതമായ പവിഴമൊഴികൾ പൊഴിയുകയും ചെയ്യുന്നുണ്ട്. അതിൽനിന്നു ഈ വികൃത പദപ്രയോഗത്തിനു "മാലപ്രാപ്പിസം" എന്നു പറഞ്ഞുവരുന്നു. ആൻസ്റ്റിയുടെ "ബാബു ജാബ്ബർജിയും, പിച്ചുലാലും സംസാരിക്കുന്ന ഇംഗ്ലീഷും മിക്കവാറും ഇതുപോലെതന്നെ. എന്നാൽ ഇംഗ്ലീഷ് ഭാഷ അറിയാൻ പാടില്ലാത്തവർക്കു "ഉറുമ്പു" വക്കീലിൻ പ്രയോഗങ്ങളുടെ രസം മനസ്സിലാകയില്ല. സംസ്കൃത പദങ്ങൾ ദുരുപയോഗിക്കുന്നതിനെ ആസ്പദമാക്കി ഒരു കഥയെഴുതിയാൽ സകല മലയാളികൾക്കും അതിലെ സംഗതികൾ ഗ്രഹിക്കാൻ സാധിക്കുന്നതാണു.

കവിതക്കേസ്സ് വായിച്ചപ്പോൾ, ഏ പി. ഹെർബെർട്ടിന്റെ "മിസ്‌ലീഡിങ്ങ് കേസുകൾ" എന്റെ ഓർമ്മയിൽ വന്നു. ഈ. വി. യെ ഹെർബെർട്ടിനോടു താരതമ്യപ്പെടുത്തുന്നതുകൊണ്ടു് നമ്മുടെ മലയാള ഗ്രന്ഥകാരനു യാതൊരു കുറവും വരാനില്ല. മണികണ്ണരായരെപ്പോലെ ഒരു ശാശ്വത അഭിഭാഷകോദാഹരണ മകുടമായി വിലസുന്ന ഒരു വക്കീലിനെ "മിസ്‌ലീഡിങ്ങ് കേസുകൾ" എന്ന കൃതിയിൽ കണ്ടെത്തുന്നില്ല.

കർപ്പൂരായ്യർ, കണ്ടൻമേനോൻ, കരിങ്ങമ്പള്ളിരാഘവൻകർത്താവു, ആക്രോത്തു് കൃഷ്ണമേനോൻ, പ്രഭാകരവാഴ്യർ, ദല്ലാൾ പപ്പു, മണികണ്ണരായർ എന്നീ അഭിഭാഷകന്മാർ മലയാളസാഹിത്യത്തിൽശാശ്വതമായിവിലസിക്കട്ടെ.

# സ്വപ്നാടനം!

**പാലാ നാരായണൻ നായർ**

കാണ്മയക്കീട്ടും കിനാവൊന്നുകണ്ടു ഹാ,
കണ്മണി! ഞാനിക്കഴിഞ്ഞുള്ള രാത്രിയിൽ
അവ്യക്തമെങ്കിലുമായതിൻ ഛായക-
ളവ്യാഹതങ്ങളായെത്തുന്നിതോർമ്മയിൽ;—
സുന്ദരമൊട്ടിടയ്ക്കപ്പുറം ബീഭത്സ-
തുന്ദിലം രക്തരണോത്സാഹസങ്കുലം!
വെള്ളിപ്രകാശം തുളിക്കുന്നിതേകത്ര
തുള്ളിക്കളിക്കുന്ന ധൂമികാധൂളികൾ.

ശയ്യയിൽനിന്നു ഞാൻ മെല്ലോട്ടുയർന്നുയ-
ന്നയ്യോ, നിരാലംബമേഖലയ്ക്കുള്ളിലായ്.
ചുററും വെളിച്ചം പൊതിഞ്ഞൊരാശൂന്യത-
യ്ക്കുററസാമ്രാട്ടായിരുന്നു ഞാൻ മാത്രയിൽ.
കീഴെത്രയോകോടി നാഴികയ്ക്കപ്പുറ-
ത്തൂഴിവട്ടം കറങ്ങീടുന്നു ശാന്തമായ്!
മർത്ത്യരും മററുള്ളതൊക്കെയുമീവെറും-
വൃത്താകൃതിക്കുള്ളിലുൾത്തിങ്ങിനില്പൂയോ?....

അല്ലല്ല,മെല്ലെപ്പുരക്കുന്നു ഭൂതല-
മല്ലികനല്ലസൽ പൂമൊട്ടുപോലവെ.
ചക്രവാളങ്ങളിൽ കിന്നരിതുന്നിച്ചു
ചക്രവർത്തിത്വം പുലർത്തിദിനാഗമം.
കാട്ടിലും മേട്ടിലും കൈവെച്ചു നിന്നിതാ
പൊട്ടിച്ചിരിക്കുന്നു വൈശാഖമാരുതൻ.
ദൂരെദ്ദൂരത്തതാവെണ്മേഘപാളിപോൽ
നീരവസാഗരം നീളുന്നു കാഴ്ചയിൽ
ജിജ്ഞാസയാൽ തല പൊക്കിയപാരിന്റെ
വിജ്ഞാനശൈലങ്ങളംബരചുംബികൾ
വായിൽപ്രകാശം നിറച്ചുവച്ചങ്ങിനെ
വാരിവീശുന്നു ദിഗന്തങ്ങൾതോറുമേ.
എങ്ങുംനിശ്ശബ്ദം നിരാവേശമെങ്കിലും
തങ്ങുന്നിതങ്ങിങ്ങു ചൈതന്യമസ്ഫുടം!
അത്യുന്നതങ്ങളിൽ നിന്നു ഞാൻ പേർത്തുമെൻ-
പത്തനഭാഗത്തു കണ്ണയച്ചീടവേ
മാറിമറിഞ്ഞുപോയ് മാത്രകൊണ്ടിന്നാൾ
മാമൂൽപുലർത്തിയ മാനവനീതികൾ
ഇന്നലെയ്ക്കുണ്ടായിരുന്നവയെങ്ങുപോ-
യിന്നേയ്ക്കു പുത്തനായെന്തെന്തു വന്നുപോയ്!
ഇന്നലെപ്പോലും ദരിദ്രന്റെ രോദനം
സ്പന്ദിച്ചിരുന്നതാം പട്ടണപ്പാതകൾ,
ചുററിലുമേതോ വ്രണപ്പാടുപോലവെ
പാറിപ്പിടിച്ചുയർന്നീടുന്ന മേടകൾ,
സേവാക്രമങ്ങളിൽ കല്ലിട്ടു പൊക്കിയ
ദേവാലയത്തിന്റെ ഗോപുരപംക്തികൾ,
മർദ്ദനാകാംക്ഷയാ വാപിളർന്നാംബര-
മദ്ധ്യത്തിലേയ്ക്കുയർന്നീടുന്ന കോട്ടകൾ,
ആക്കം ഭയം തോന്നുമാറതിന്നുള്ളിലേ
നാക്കുപോൽ നീളുന്ന ജൈത്രപതാകകൾ,
കാണുവാനില്ലിവയൊന്നുമിന്നേയ്ക്കതിൻ—
കാരണംതേടി ഞാൻ വിസ്മയസ്തബ്ധനായ്!
ഭോഗോജ്ജ്വലങ്ങളാമാ പ്രദേശങ്ങളെ-
പ്പോലും വിഴുങ്ങിക്കഴിഞ്ഞൊരു മൂകതേ!
ഭീകരം, ഭീകരം നിൻപ്രതീകാരമാം-
സാഗരം സർവ്വം സമീകരിക്കുന്നിതോ?....

ഞാനിന്നലെക്കണ്ട യാചകനെങ്ങുപോയ്
ദീനനാംരോഗിയും ഭോഗിയുമെങ്ങുപോയ്?
ചെങ്കോലുയർത്തിയ മന്നവനെങ്ങുപോയ്
തൻകോയ്മകാട്ടിയ വർത്തകനെങ്ങുപോയ്?
തിണ്ണമപാരതയ്ക്കുള്ളിൽ നിന്നിററൊരു-
കണ്ണീർക്കണംപോലുരുണ്ടു ഭൂഗോളകം.
ഞാനൊന്നുനോക്കി വിയത്തിലേയ്ക്കപ്പൊഴും
സൂനങ്ങൾപോലെ വിളങ്ങുന്നു താരകൾ!
നേരംവെളുത്തുവെന്നാതട്ടെ, പാരിടം
പാരത്രികത്തിനെങ്ങന്തിപ്പുലർച്ചകൾ?....

ഏതുമേലന്നെടുത്തിടാതെ ശേഷിച്ച-
ഭൂതകാലത്തിലെയ്ക്കൊന്നെത്തിനോക്കി ഞാൻ
മാനവാചാരങ്ങളൊട്ടിച്ചു വച്ചൊരു-
മാലിന്യമമ്മുഖത്തുണ്ടതിന്നിപ്പൊഴും!
മായാത്തക്രൂരതട്ടോലെ സ്വയംവര-
മാറോരുടുപ്പുകളുണ്ടതിന്നിപ്പൊഴും!
കയ്യാങ്ങിനിൽ ജനാചാരത്തു വിപ്ലവം-
മെയ്യാണ്ടഭാവിയും ഭാഗ്യാങ്കുരങ്ങളും,
തെററുകളൊക്കെത്തിരുത്തുവാൻ, നീതികേ-
ടററുപോമാദർശവിത്തെറിഞ്ഞീടുവാൻ!

* * * *

പക്ഷികളൊക്കെച്ചിലച്ചു, സമാധാന-
വൃക്ഷംഫലിച്ചുവെന്നോതുന്നു മാരുതൻ
രക്തംപുരണ്ടദിഗന്തങ്ങൾ, ശാന്തിതൻ
നർത്തനംകൊണ്ടു നയനാഭിരമ്യമായ്!
മേഘങ്ങളെല്ലാമൊതുങ്ങി, നിറംവച്ചു-
മേല്ക്കൂട്ടിയിട്ടുമനോജ്ഞമായ് മന്നിടം.
പുൽക്കൊടിത്തുമ്പും ചിരിച്ചുകൊണ്ടിങ്ങനെ
നില്ക്കണമെങ്കിലെന്തുത്സവമീയുഗം?........
ആയിരമായിരം കൊല്ലത്തിനിപ്പുറ-
മായുസ്സെടുക്കയാണാദിമേ നീതികൾ
എല്ലായിടത്തും വിളംബരം വന്നുപോയ്
തുല്യാവകാശം പ്രകാശമെന്നിദ്ദശം!

പൊട്ടിച്ചിരിച്ചുപോയോമനേ! സ്വപ്നവും
വിട്ടു ഞാൻ, ഞാനായ്ക്കഴിഞ്ഞു പൊരുന്നതേ.
ചെററയും ചൊവ്വനിരാശയുമോമലും
ചുററമിരുട്ടുമെന്നാസ്തിക്യമോതവെ
ഭാവനയ്ക്കപ്പുറം പൊങ്ങിപ്പറന്നു ഞാൻ
ഭൂവിനെപ്പുൽകുന്ന കീടമായ് താണുപോയ്!
സ്വപ്നമാണിക്കണ്ടതെങ്കിലെന്തയ്യ-
സ്വർഗ്ഗത്തിലെത്തിയ ഞാനെത്രഭാഗ്യവാൻ?....

തങ്കമേ, നിന്നെക്ഷണിക്കാത്തതോർത്തിനി-
ന്നെങ്കൽ നീ, കോപിപ്പതാണമേ, സങ്കടം!!!!



# അഭിനവനിരൂപണാദർശം

ശ്രീമൽ പ്രപൂർണ്ണാചാര്യപാദകൃതം

പ്രഫസർ പി. ശങ്കരൻനമ്പ്യാർ എം. ഏ.

൧

അപത്യം ബ്രഹ്മണോവന്ദേ
സ്വപദ്യാചരണോത്സുകഃ
തപസ്ഥോഹമിമം ഗ്രന്ഥം
സുപഥ്യം കർത്തുമിച്ഛയാ.

ഇഷ്ടദേവതാപ്രാർത്ഥനരൂപത്തിലുള്ള ഈ മംഗളാചരണം ഗ്രന്ഥത്തിന്റെ നിർവ്വിഘ്നപരിസമാപ്തിക്കായിട്ടുള്ളതാണെന്ന പൂർവ്വസങ്കേതസിദ്ധം. ഇതിൽ ബ്രഹ്മാവിന്റെ അപത്യത്തെയാണ് ഉപാസിച്ചിരിക്കുന്നത്. സന്താനാർത്ഥത്തിൽ അപത്യം സ്ത്രീവാചിയും പുരുഷവാചിയുമാകാവുന്നതിനാൽ ഇവിടെ സരസ്വതിയേയോ നാരദനേയോ വന്ദിക്കുന്നതെന്ന നിശ്ചയിപ്പാൻ നിവൃത്തിയില്ല. "സ്വപദ്യാചരണോത്സുകഃ" എന്ന പറഞ്ഞതുകൊണ്ട ആരുടെ പദ്യയെ (മാർഗ്ഗത്തെ, പ്രസ്ഥാനത്തെ) യാണ അനുസരിക്കുന്നതെന്നുള്ളതിനെ കുറിച്ചും അശങ്കയ്ക്കവകാശമുണ്ട്. സരസ്വതിയുടെയൊ, നാരദന്റെയൊ, അതോ തന്റെ സ്വന്തമൊ? ഏതു പ്രസ്ഥാനമാണ ഗ്രന്ഥകാരൻ "സ്വ" ശബ്ദംകൊണ്ട നിർദ്ദേശിച്ചിട്ടുള്ളത എന്ന തീർച്ചപറയുവാൻ വയ്യാ. ഇതൊന്നുമല്ല സ്വമായപദ്യത്തിന്റെ ആചരണമെന്നാണോ വിവക്ഷ എന്ന കൂടി സംശയിക്കേണ്ടിയിരിക്കുന്നു. ഏതായാലും പ്രസ്തുതഗ്രന്ഥത്തെ സുപഥ്യമാക്കിച്ചെയ്യുവാനുള്ള ഇച്ഛയോടുകൂടി തപസ്സിലിരുന്നുകൊണ്ടാണ് ശാസ്ത്രകാരൻ പുറപ്പെടുന്നതു എന്ന സ്പഷ്ടമാകുന്നുണ്ട്.

ശാസ്ത്രം എന്താണ് "അപ" ശബ്ദംകൊണ്ട തുടങ്ങിയിരിക്കുന്നതു എന്ന പൂർവ്വപക്ഷത്തിന സമാധാനം അപശബ്ദംകൊണ്ടല്ലാ, അശബ്ദംകൊണ്ടാണ് ശാസ്ത്രാരംഭം എന്ന തന്നെ. സ്വരങ്ങളിൽ പ്രഥമവും പ്രധാനവും അർത്ഥബഹുലവുമായ "അ" അവിടെ ഏററവും ഉചിതമായിരിക്കുന്ന എന്ന വേണം പറയുവാൻ. "വാചസ്പത്യ"ത്തിൽ "അ"നോക്കുക. വൃത്തത്തിന വൃത്തശാസ്ത്രവും, അലങ്കാരത്തിന അലങ്കാരശാസ്ത്രവും കാണുക.

൨.

വിജയം സാഹിതീലോക-
വ്യാപാരത്തിൽ കിടയ്ക്കുവാൻ
വിമർശാഖ്യ ദല്ലാളി-
വീരന്മാർ താൻതുണയ്ക്കണം.

കച്ചവടത്തിൽ ഇടത്തട്ടുകാരായ ദല്ലാളികൾക്കുള്ള നിലയും വിലയുമാണ് ഇന്ന സാഹിത്യവ്യാപാരത്തിൽ "നിരൂപകന്മാർ" അല്ലെങ്കിൽ "വിമർശകന്മാർ" എന്ന വർഗ്ഗക്കാർക്ക കണ്ടുവരുന്നത്. പണിയെടുക്കുന്നതും ക്ലേശമനുഭവിക്കുന്നതുമെല്ലാം മററുള്ളവരാണെങ്കിലും, ഫലമനുഭവിക്കണമെങ്കിൽ ദല്ലാളികളുടെ സഹായം കൂടാതെ കഴിയുകയില്ലെ



ന്ന വന്നിരിക്കുന്നു. ഇന്ന സാഹിത്യലോകത്തിൽ സ്വതന്ത്രകൃതികളെഴുതുന്നവരേക്കാളധികം പ്രാധാന്യവും പ്രാമാണ്യവും വിമർശകന്മാർക്കല്ലയോ എന്നുകൂടി ശങ്കിക്കേണ്ടിയിരിക്കുന്നു.

ഇനി വിമർശകനായാൽ നേടാവുന്ന മെച്ചങ്ങളെന്തെല്ലാമെന്ന വിവരിക്കുക.

3

വിമർശകന കിട്ടുന്നു
വിലകൂടാതെ പുസ്തകം,
വിദ്വൽസേവ്യം പ്രമാണിത്തം
വിത്ത മുദ്യോഗമെന്നിവ

ഒരു വിമർശകനായാൽ പല മെച്ചങ്ങളുമുണ്ട്. പുസ്തകങ്ങൾ വില കൊടുക്കാതെതന്നെ ധാരാളം കിട്ടും (അതിനുവേണ്ടി പാഠ്യപുസ്തകക്കമ്മററിയിൽ ചാടിവീഴണമെന്നില്ല എന്ന വ്യംഗ്യം. ഗ്രന്ഥകർത്താക്കന്മാരെയിട്ടു കിടുകിടെ വിറപ്പിക്കാം. ഉദ്യോഗസ്ഥമേധാവികളുടെ പടിവാതുക്കൽ, പണി കട്ടാത്ത ബി. എ. ക്കാർ പാട്ടുകിടക്കുന്നതുപോലെ, വിമർശകന്റെ വാതുക്കൽ വിദ്വാന്മാരായ ഗ്രന്ഥകാരന്മാർ പാട്ടുകിടക്കു

മെന്ന പ്രത്യക്ഷമാണ്. പത്രാധിപരാണ് വിമർശകനെങ്കിൽ ചെലവൊന്നും കൂടാതെ ലേഖനങ്ങളെഴുതിക്കിട്ടുകയും ചെയ്യും. വിമർശകന്റെ തൂലിക, മാന്ത്രികന്റെ പിഞ്ഛികയെപ്പോലെ, രക്ഷാശിക്ഷകൾക്കു ശക്തിയുള്ളതാകയാൽ ആരാണ് അതിനെ ആദരിക്കാതിരിക്കുക?

4

മലയാളത്തിലിക്കാലം
വിലയാളും വിമർശനം
പലമട്ടുണ്ടതിൽ ചൊല്ലാം
ചിലതൊട്ടു ചുരുക്കമായ്.

5

"പുസ്തകാഭിപ്രായ" സംജ്ഞം
പുത്തൻ പ്രസ്ഥാന മുത്തമം
വിസ്തരിച്ചോതിടുന്നെങ്കിൽ
പത്തായിട്ടു തിരിച്ചിടാം.

ഇന്നത്തെ മലയാളസാഹിത്യത്തിൽ പ്രശസ്തങ്ങളായ പത്തു നിരൂപണസരണികളാണുള്ളതു. ഇവയെല്ലാം ഏററവും നൂതനങ്ങളുമാണ്. പഴയ സമ്പ്രദായത്തിൽ, ആകാംക്ഷിച്ചർത്ഥം പറയുക, അന്വയം, അന്വയാർത്ഥം, പരിഭാഷ, ഭാവം, ശാസ്ത്രോത്ഥാപിതമായ ഗുണദോഷചർച്ച, വ്യംഗ്യം, ധ്വനി, അലംകാരം, ഔചിത്യം, രീതി മുതലായവയെക്കുറിച്ചു ഉപപാദിക്കുക—ഈവകയൊന്നും ഇനി വേണ്ട. എന്താണീ നിരൂപണം? നിരൂപണത്തിൽ ഗ്രന്ഥത്തിന്റെ അന്തർഭാഗത്തേയ്ക്കു പ്രവേശിക്കേണ്ട ആവശ്യമേ ഇല്ല. ഇതാണ നൂതന നിരൂപണരീതി. ഇതു പത്തുവിധത്തിലുണ്ട്.

(6)

൧ററയ്ക്കോതാം:--"പുറംനോക്കി;"
"മാനംനോക്കി"യുമവ്വിധം;
"കൊത്തിപ്പെറുക്കി" യുംപിന്നേ;
"പകപോക്കി"യനന്തരം ;

7

"കടംപോക്കി";"ഇടംപോക്കി;"
"ഇടയ്ക്കിട്ടു ഞെരുക്കി"യും;
"എടുത്തുപൊക്കി;" "ആളം
നോക്കി;"
"തന്നെത്താൻപൊക്കി"—ഇ
ങ്ങനേ

8

പച്ചയായ്മലയാളത്തിൽ
പത്തിനും പേർ പറഞ്ഞിടാം:
സ്വാർത്ഥദ്യോതകമിപ്പേരും
സന്ദർഭംപോൽ ഗ്രഹിക്കണം.

അർത്ഥം സുഗമം. "സ്വാർത്ഥദ്യോതകം" എന്നുവെച്ചാൽ സ്വമായ അർത്ഥത്തെ ദ്യോതിപ്പിക്കുന്നതെന്ന സ്പഷ്ടം. ഓരോ സംജ്ഞയും അതതിന്റെ അർത്ഥത്തെ സൂചിപ്പിക്കുന്ന എന്ന സാരം. പേർകേട്ടാൽതന്നെ സ്വഭാവം ഏതുവിധത്തിലാണെന്ന ഏകദേശം അറിയാം. നവീനപ്രസ്ഥാനത്തിലുള്ള ഖണ്ഡകാവ്യങ്ങൾക്കു നാമകരണം ചെയ്യുന്നതുപോലെയല്ലെന്ന ധ്വനി. ഈ പത്തുരീതികളും സ്വാർത്ഥതല്പരന്മാരായ വിമർശകന്മാർക്കു പററിയതാണെന്നുമാം.

പുറംപേജൊന്നു താൻ നോക്കി-
ട്ടൊഴുക്കൻ മട്ടിലങ്ങനെ
വിമർശിച്ചു വിടുംരീതി
"പുറംനോക്കി" തികഥ്യതേ.

ഒന്നാമതായി, പുസ്തകത്തിന്റെ മൈററിൽപേജുമാത്രം നോക്കി, വേണ്ടുന്നതു തീട്ടിച്ചെയ്യുന്ന നിരൂപണമാകുന്ന "പുറംനോക്കി" എന്ന സംജ്ഞയാൽ അറിയപ്പെടുന്നതു. ഇതിനായി ഒരു പ്രത്യേകഫാറം മുൻകൂട്ടി തയ്യാറാക്കിവെക്കുകയായിരിക്കും ഉത്തമം. ആയതിൽ, പുസ്തകത്തിന്റെയും, ഗ്രന്ഥകർത്താവിന്റെയും, മുദ്രാലയത്തിന്റെയും പേരുകൾ, പേജിന്റെ നമ്പർ, വിലഎന്നിവ എഴുതിച്ചേർക്കുവാൻ മാത്രം സ്ഥലം ഒഴിച്ചുവിട്ടേച്ചാൽ മതി. പുസ്തകം ഏതുതന്നെയായാലും, ഈ ഫാറം പൂരിപ്പിക്കയേ വേണ്ടു. നയശാലികളായ പത്രാധിപന്മാർക്ക ഏററവും യോജിച്ച നിരൂപണരീതി ഇതത്രെ. പുസ്തകനിരൂപണത്തിനുവേണ്ടി ക്ലേശിക്കേണ്ട, സമയം കളയേണ്ട, പുസ്തകം വായിച്ചുനോക്കുകതന്നെ വേണ്ട. ഗ്രന്ഥകർത്താക്കന്മാർക്ക മുഷിയത്തക്കയാതൊരു ദോഷനിരൂപണവുമില്ലാത്തതിനാൽ, ഇതു കൂടുതൽ ഗ്രന്ഥങ്ങളെ ആകർഷിക്കുവാനും ഉപകരിക്കുന്നു. പരസ്യം വേണമെന്നാണെല്ലാം ഗ്രന്ഥകർത്താക്കന്മാരുടെ മോഹം; അതിന ഈ നിരൂപണം മതി. ശത്രുക്കളില്ലാത്തതിനാൽ പത്രത്തിന പ്രചാരവും കുറയുകയില്ല. ഈ

രീതിയുടെ ഒരു മാതൃക കാണിക്കാം. ഈ പത്രാധിപന്മാർ അവരവരുടെ ആഫീസുകളിൽ വലിയ ടൈപ്പിൽ അച്ചടിപ്പിച്ചുവെക്കണം.

## ഗ്രന്ഥനിരൂപണം

(പുസ്തകത്തിന്റെ പേർ)

ഇപ്പോൾ നിരൂപണത്തിനായി ഞങ്ങളുടെ മുമ്പാകെ ഇരിക്കുന്ന പുസ്തകം ( * * * ) ആണെന്നു ഞങ്ങൾ പ്രത്യേകം പറയാതെ കണ്ടുതന്നെ പ്രത്യക്ഷമാകുന്നുണ്ടല്ലൊ. ഇതു രചിച്ചിരിക്കുന്നതു ശ്രീമാൻ ( * * * ) ആകുന്നു. ഇദ്ദേഹത്തെ സാഹിത്യലോകത്തോടു പരിചയപ്പെടുത്തേണ്ട ഭാരം ഞങ്ങൾക്കില്ല. എന്തുകൊണ്ടെന്നാൽ സാഹിത്യലോകത്തിനു ഇദ്ദേഹം തീരെ അപരിചിതനല്ലെന്നാണു് ഞങ്ങളുടെ അറിവു്. പ്രസ്തുത കൃതിയുടെ ഗുണദോഷാദികളെക്കുറിച്ചും അധികമൊന്നും പ്രസ്താവിക്കുവാൻ ഞങ്ങൾ തൽക്കാലം വിചാരിക്കുന്നില്ല. ഇതിൽ ആകെ ( * * ) ഭാഗങ്ങളാണു് അടങ്ങിയിരിക്കുന്നതു്. അവയെല്ലാം സാമാന്യേന നന്നായിട്ടുണ്ടെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ഗ്രന്ഥകർത്താവു കുറേക്കൂടി നിഷ്കർഷിച്ചിരുന്നെങ്കിൽ ഇവയിലെ ചില ഭാഗങ്ങൾ ഇതിലധികം നന്നാകുമായിരുന്നു എന്നാണു ഞങ്ങൾക്കു തോന്നുന്നതു്. പക്ഷെ, "എല്ലാംതികഞ്ഞിട്ടൊരു വസ്തുപോലും, തണ്ടാർമകൻഹന്ത! ചമച്ചതുണ്ടോ" എന്നുണ്ടല്ലൊ. "പ്രായേണ സാമഗ്ര്യവിധൗ ഗുണാനാംപരാങ്മുഖീ വിശ്വസൃജഃ പ്രവൃത്തി" എന്നു കാളിദാസമഹാകവിയും പറഞ്ഞിരിക്കുന്നു. അതുകൊണ്ടു പ്രസ്തുഗ്രന്ഥം തീരെ ദോഷരഹിതമാണെന്നു പറയുവാൻ ഞങ്ങൾ ധൈര്യപ്പെടുന്നില്ല. എങ്കിലും, "ഏകോഹിദോഷോ ഗുണസന്നിപാതേ, നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ" എന്നുണ്ടല്ലൊ. പ്രസ്തുതഗ്രന്ഥത്തിൽ അവിടവിടെ കാണപ്പെടുന്ന ചില്ലറസ്ഖലിതങ്ങൾ ഗ്രന്ഥകർത്താവുതന്നെ അടുത്ത പതിപ്പിൽ പരിഹരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഇതിലധികമൊന്നും പുസ്തകത്തെപ്പററി ഇപ്പോൾ പറയേണ്ട ആവശ്യമുണ്ടോ എന്നു സംശയിക്കുന്നു. ഉദാഹരണത്തിനായി ഏതെങ്കിലും ഭാഗം ഉദ്ധരിക്കുന്നതായാൽ മററുഭാഗങ്ങൾക്കു പരിഭവത്തിനിടയായേക്കാം. അപ്പോൾ കുറെ അധികം ഭാഗങ്ങൾ ഉദ്ധരിക്കേണ്ടതായിവരും. അതിനു പത്രസ്ഥലമൊട്ടനുവദിക്കുന്നതുമില്ല. അതിനാൽ തല്ക്കാലം ഇത്രമാത്രംകൊണ്ടു തൃപ്തിപ്പെടേണ്ടിയിരിക്കുന്നു. ഗ്രന്ഥദൌർല്ലഭ്യംകൊണ്ടു കുഴങ്ങുന്ന നമ്മുടെ ഭാഷയിൽ ഇത്തരം കൃതികൾ എത്രതന്നെ ഉണ്ടായാലും അധികമായിപ്പോകുന്നതല്ല. അതിനാൽ ഗ്രന്ഥകർത്താവിന്റെ ഉദ്യമം സർവ്വഥാശ്ലാഘനീയമാണെന്നുള്ളതിനു രണ്ടഭിപ്രായമുണ്ടാകാൻ വഴിയില്ല. നിർമ്മത്സരബുദ്ധികളായ സഹൃദയന്മാർ—വിശിഷ്യ, കൊച്ചി, തിരുവിതാംകൂർ, മദ്രാസ് എന്നീ സംസ്ഥാനങ്ങളിലെ പാഠ്യപുസ്തകക്കമ്മിററിക്കാർ—പ്രസ്തുത ഗ്രന്ഥത്തെയും ഗ്രന്ഥകർത്താവിനെയും യഥാർഹം പ്രോത്സാഹിപ്പിക്കാതിരിക്കയില്ലെന്നു ഞങ്ങൾ പൂർണ്ണമായി വിശ്വസിക്കുന്നു. ഗ്രന്ഥത്തിനു പ്രചുരപ്രചാരവും ഗ്രന്ഥകർത്താവിനു സർവ്വ വിജയവും ഞങ്ങൾ ആശംസിച്ചുകൊള്ളുന്നു.

ഈ പുസ്തകത്തിനു ശ്രീമാൻ ( * * * * ) അവർകളുടെ സരസവും സാരഗർഭവുമായ "അവതാരിക" വിശേഷിച്ചും ഒരു ഭൂഷണമായിരിക്കുന്നുണ്ടു്. അവതാരികാകാരന്റെ അഭിപ്രായങ്ങളോടെല്ലാം ഞങ്ങൾ പൂർണ്ണമായി യോജിക്കുന്നുണ്ടെന്നു പറഞ്ഞുകൂടാ. സ്വല്പം ചിലേടത്തു ഞങ്ങൾക്കു ഭിന്നാഭിപ്രായമുണ്ടെന്നുള്ള വാസ്തവം ഇവിടെ മറച്ചുവെക്കണമെന്നു വിചാരിക്കുന്നില്ലാത്തതുകൊണ്ടാണു് ഇത്രയും പറയേണ്ടിവന്നതു്. ( * * * ) വലിപ്പത്തിൽ (ഡെമ്മി, ക്രൌൺ, റോയൽ ഇത്യാദി ചേർക്കുക) ആകെ ( * * * ) പേജുള്ള പ്രസ്തുതപുസ്തകത്തിനു ( * * * ) ആണു വില നിശ്ചയിച്ചിരിക്കുന്നതു്. ആകപ്പാടെ നോക്കുമ്പോൾ ഇതു ഒട്ടും അധികമായിപ്പോയിട്ടില്ലെന്നാണു് (അല്ലെങ്കിൽ, "കുറച്ചധികമായിപ്പോയി എന്നു പറയാതെ നിവൃത്തിയില്ല") പുസ്തകം ( * * * ) മുദ്രാലയത്തിലാണു് അച്ചടിക്കപ്പെട്ടിരിക്കുന്നതു എന്നു പറഞ്ഞാൽ പിന്നെ അച്ചടിയുടെ ഗുണദോഷങ്ങളെപ്പററി വിശേഷിച്ചൊന്നും പറയേണ്ടതില്ലല്ലൊ. കെട്ടും മട്ടും ഒരുവിധം നന്നായിട്ടുണ്ടു്. പുസ്തകത്തിനു ആവശ്യക്കാർ ( * * * ) എന്ന മേൽവിലാസത്തിൽ എഴുതിച്ചോദിച്ചാൽ മതി; പുസ്തകം കിട്ടുന്നതായിരിക്കും.

(10)

പുസ്തകത്തെക്കുറിച്ചൊന്നും
പ്രസ്താവിക്കാതെ കണ്ടുതാൻ
പ്രസ്ഥാനം പ്രസ്തരിച്ചെന്നാൽ
"മാനംനോക്കി" തിരീതിയാം.

ഇതു പല പ്രസിദ്ധ നിരൂപകന്മാരാൽ സ്വീകരിക്കപ്പെട്ടിട്ടുള്ളതും, പുസ്തകം നോക്കാതെതന്നെ മാനത്തു നോക്കിക്കൊണ്ടോ മററോ അഭിപ്രായം സവിസ്തരം എഴുതപ്പെടുന്നതും, പാണ്ഡിത്യപ്രകടനംകൊണ്ടു മാനം നേടുവാൻ പര്യാപ്തമായിട്ടുള്ളതുമായ രീതിയാകുന്നു 'മാനംനോക്കി' എന്ന പേർ പറയപ്പെടുന്നതു്. സാഹിത്യഗ്രന്ഥമാണു് നിരൂപണത്തിനു വിഷയീഭവിക്കുന്നതെങ്കിൽ നിരൂപകൻ കരുതിയിരിക്കേണ്ടതായി രണ്ടു കരുക്കളുണ്ടു്. (1) പദ്യസാഹിത്യത്തിന്റെ ഒരു ലഘുവിവരണം (2) ഗദ്യസാഹിത്യചരിത്രത്തിന്റെ ഒരു ചുരുക്കം. ഇവ രണ്ടും ഒരു "സാഹിത്യസംഗ്രഹ"ത്തിൽ നിന്നു പകർത്തിവെച്ചാൽ മതി. പദ്യഗ്രന്ഥം നിരൂപണത്തിനു കിട്ടിയാൽ ആദ്യത്തെ കരുവും, ഗദ്യഗ്രന്ഥം കിട്ടിയാൽ രണ്ടാമത്തെ കരുവും പ്രയോഗിക്കുക. ആദ്യത്തേയും അവസാനത്തേയും വാചകങ്ങളിൽ മാത്രം പ്രസ്തുത ഗ്രന്ഥത്തെ ഒന്നു സ്പർശിച്ചേക്കണം.

ശാസ്ത്രഗ്രന്ഥങ്ങളാണു് നിരൂപണത്തിനു കിട്ടുന്നതെങ്കിൽ, താഴെ ചേർക്കുന്ന മാതൃക ഉപയോഗിക്കുക:-

(പുസ്തകത്തിന്റെ പേർ)

ഭാഷയിൽ ഗദ്യത്തിലും പദ്യത്തിലുമായി ഇപ്പോൾ അനേകം സാഹിത്യഗ്രന്ഥങ്ങൾ ഉണ്ടായിക്കഴിഞ്ഞിട്ടുണ്ടു്; ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടു്; ഇനി ഉണ്ടാകയും ചെയ്യും. എന്നാൽ ഇക്കാലത്തു സാഹിത്യംമാത്രം പഠിച്ചുകൊണ്ടിരുന്നാൽ പോരെന്നു ആരും സംവദിക്കുന്നതാകുന്നു. ജീവിതായോധനത്തിൽ ധീരധീരം പോരാടി വിജയം നേടീട്ടുള്ളവരെല്ലാം ശാസ്ത്രത്തിൽ ഏറക്കുറെ ജ്ഞാനമുള്ളവരാകുന്നു. ഇംഗ്ലീഷുകാർ, ജർമ്മൻകാർ, അമേരിക്കക്കാർ എന്നുവേണ്ട സകല പരിഷ്കൃതരാജ്യക്കാരും ഇന്നു അത്ര അഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ളതു ശാസ്ത്രപാടവംകൊണ്ടല്ലെങ്കിൽ പിന്നെ മററെന്തുകൊണ്ടാണു്? നമുക്കു, ഭാരതമാതാവിന്റെ ഉത്തമ സന്താനങ്ങളായ നമുക്കു, അവരോടൊപ്പം രാഷ്ട്രീയോൽക്കർഷം നേടേണമെന്നുണ്ടെങ്കിൽ ചെയ്യേണ്ടതു നമ്മുടെ ഭാഷയിലുള്ള ശാസ്ത്രകോശം വിവൃതമാക്കുകയാകുന്നു എന്നു നിസ്സംശയം പറയാം. എന്നു മാത്രമല്ല, സാധാരണന്മാരുടെ ഇടയിൽ ശാസ്ത്രജ്ഞാനം പ്രചരിപ്പിക്കുവാൻ ഭാഷയിൽ ശാസ്ത്രഗ്രന്ഥങ്ങൾ ഉണ്ടാകുന്നതു അവശ്യം ആവശ്യവുമാകുന്നു.

ഇതെല്ലാം നല്ലപോലെ ഗ്രഹിച്ചിട്ടായിരിക്കണം ശ്രീമാൻ ( * * * ) അവർകൾ പ്രസ്തുത ഗ്രന്ഥം തർജ്ജമ ചെയ്തിട്ടുള്ളതെന്നു സ്പഷ്ടമാകുന്നു. അതിനാൽ ഗ്രന്ഥകർത്താവിന്റെ ശ്രമം ഒട്ടും അസ്ഥാനത്തിലായിട്ടുണ്ടെന്നു പറയുവാൻ നിവൃത്തിയില്ല. പ്രസ്തുത ശാസ്ത്രത്തിൽ അറിവു സമ്പാദിക്കേണമെന്നാഗ്രഹിക്കുന്നവർക്കും, വിശിഷ്യ, വിദ്യാർത്ഥികൾക്കും ഈ ഗ്രന്ഥം ഏറക്കുറെ ഉപകരിക്കുമെന്നുള്ളതിനെക്കുറിച്ചു രണ്ടഭിപ്രായമുണ്ടാകാൻ വഴിയില്ല. ഇതിലെ സാങ്കേതികപദങ്ങളെക്കുറിച്ചു്, അഭിപ്രായവ്യത്യാസമുണ്ടായേയ്ക്കാമെന്നിരുന്നാലും, പുസ്തകം ആകപ്പാടെ നന്നായിട്ടുണ്ടെന്നാണു് ഞങ്ങൾക്കു തോന്നിയതു് (ശേഷമെല്ലാം "പുറംനോക്കി" നിരൂപണമാതൃകയിൽനിന്നെടുത്തു പാകംപോലെ ചേർക്കണം. ഗ്രന്ഥപ്രതിപാദിതമായ ശാസ്ത്രം പ്രത്യേകം പഠിച്ചിട്ടുണ്ടെങ്കിൽ അതൊന്നു വിസ്തരിക്കയും ചെയ്യാം. നിരൂപകന്റെ ജ്ഞാനകലശം—ഏതുതരത്തിൽ കിട്ടിയതായാലും വേണ്ടതില്ല—പുസ്തകനിരൂപണമെന്ന അഴക്കോലിന്മേൽ തൂക്കിയിട്ടുകൊള്ളുക.)

(11)

കുപ്പയിൽ കുക്കുടം കൊത്തി-
പ്പെറുക്കുന്നതുപോലവേ
പുസ്തകത്തിൽത്തെററു തപ്പും
രീതി "കൊത്തിപ്പെറുക്കി"യാം

പുസ്തകം ആകപ്പാടെ പ്രയോജനകരമായിട്ടുണ്ടെന്നും, ഗ്രന്ഥകർത്താവിന്റെ ശ്രമം അസ്ഥാനത്തിലായിട്ടില്ലെന്നും, അദ്ദേഹം ഭാഷാപ്രണയികളുടെ കൃതജ്ഞതയെ അർഹിക്കുന്നുണ്ടെന്നും മററും സാമാന്യേന രണ്ടു വാചകംകൊണ്ടു പറഞ്ഞതിനുശേഷം, മലയാളം മുൻഷി കുട്ടികളുടെ "കോമ്പൊസിഷൻ" ക്ലാസിൽ കറക്ഷൻ ചെയ്യുന്നതുപോലെ, ഓരോരോ ചെറിയ ചെറിയ തെററുകളെ ഇരടിപ്പിടിച്ചു പരത്തുന്ന രീതിയാണു്. "കൊത്തിപ്പെറുക്കി" എന്ന സംജ്ഞയാൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. ചപ്പുചവറുകൾക്കിടയിൽ കോഴി കൊത്തിപ്പെറുക്കുന്നതുപോലെ, പുസ്തകത്തിൽ തെററുകൾ തപ്പിപ്പെറുക്കിയെടുക്കുകയാണു് നിരൂപകൻ ചെയ്യുന്നതു്. ലിപിവിന്യാസത്തിലും അച്ചടിയിലുമുള്ള തെററുകളാണു് അധികവും അദ്ദേഹത്തിന്റെ കണ്ണിൽ പെടുന്നതു്. "ഉ" കാരത്തിനു മീത്തലിട്ടില്ല. ചന്ദ്രക്കലക്കു പകരം ഷഷ്ഠി പ്രയോഗിച്ചിരിക്കുന്നു. പാണിനീസൂത്രം ഇങ്ങനെയാണു് വിധിക്കുന്നതു് (ഉദ്ധരിക്കുക.) മുദ്രണത്തിൽ വന്നുപോയ അക്ഷരപ്പിശകു ഗ്രന്ഥകർത്താവിന്റെ മണ്ടക്കിട്ടു ശകാരവർഷം ഇളക്കുക. പദ്യമാണെങ്കിൽ, ഗ്രന്ഥകാരനു വൃത്തം പിഴച്ചുപോയി എന്നാക്ഷേപിക്കുക. മലയാളപദങ്ങൾ സംസ്കൃതരീതിയിലപ്പ പ്രയോഗിച്ചിരിക്കുന്നതെങ്കിൽ അതിനു കുററം പറയണം. പ്രസിദ്ധവിദ്വാനാണു ഗ്രന്ഥകാരനെങ്കിൽ, "ഈവക തെററുകൾ, അഥവാ പ്രയോഗവൈകല്യങ്ങൾ ശ്രീമാൻ * * * * അവർകളെപ്പോലുള്ളവരിൽ ക്ഷന്തവ്യമാണെന്നു ഞങ്ങൾക്കു തോന്നുന്നില്ല" എന്നുകൂടി ചേർത്തേക്കണം.

(12)

അസൂയാപകയന്മാരാൽ
ഗ്രന്ഥാഭിപ്രായകൈതവാൽ
കൃതം "ഭരണിഗാനം" താൻ
"പകപോക്കി" നിരൂപണം.

ഇതു വിഷാത്മകവും പൈശാചികവുമായ രീതിയാണു്. ഗ്രന്ഥകാരന്റെ നേരെയുള്ള ഈർഷ്യമുഴുവൻ കാണിക്കുവാൻ നിരൂപകൻ സ്വീകരിക്കുന്ന രീതിയത്രെ ഇതു്. ഓരോ വചനം ചോദിക്കുമ്പോളെല്ലാം വെറു

ത്ത എഴുതിക്കൊടുക്കാത്ത ഗ്രന്ഥകാരന്മാരോടു പത്രാധിപർ പകരംപോക്കുന്നതു ഇത്തരം പുസ്തകനിരൂപണത്തിലാകുന്നു. പരീക്ഷയിൽ തോല്പിക്കപ്പെട്ട പണ്ഡിതന്മാർ, പണികിട്ടാത്ത ഉദ്യോഗാർത്ഥികൾ, പുസ്തകം പാഠ്യപുസ്തകമാക്കാഞ്ഞു പരിഭവിക്കുന്ന ഗ്രന്ഥകർത്താക്കന്മാരും പ്രസാധകന്മാരും, പണം വായ്പ കിട്ടാഞ്ഞു ഭഗ്നാശരായ ചാപ്പർപുള്ളികൾ—മുതലായ പലതരക്കാരും ഈ നിരൂപണരീതിയെ അവലംബിക്കാറുണ്ട്. ഇതിൽ പുസ്തകത്തെയല്ല പുസ്തകകർത്താവിന്റെ സ്വകാര്യജീവിതം, ജാതിസ്വഭാവാദികൾ, ബന്ധുമിത്രങ്ങൾ എന്നിവയെയാകുന്നു നിരൂപകൻ ലക്ഷീകരിച്ചെഴുതുന്നതു്. വ്യക്തിപരമായ വൈരനിര്യാതനമാണു ഇതിന്റെ ഉദ്ദേശം. ഭാഷ എത്രയെങ്കിലും നീചമാകാം. ഈ രീതി പഠിക്കേണമെന്നുള്ളവർ—ചേർത്തലപ്പൂരം നിർത്തിക്കളഞ്ഞ സ്ഥിതിക്കു—ഇനി കൊടുങ്ങല്ലൂർ ഭരണിക്കുതന്നെ ആശ്രയമുള്ളൂ. അങ്ങോട്ടു പോകുവാൻ കഴിയാത്തവർക്കു ഇന്നത്തെ ചില പ്രത്യേകമലയാളമാസികകളും വൃത്താന്തപത്രങ്ങളും വരുത്തി വായിക്കുകതന്നേ വേണ്ടിവരുന്നുള്ളൂ.

(13)

“നീയെൻപൃഷ്ഠം ചൊറിഞ്ഞീടിൽ
ഞാൻ നിൻപൃഷ്ഠം ചൊറിഞ്ഞിടാം—
ഇമ്മട്ടു തമ്മിൽ താങ്ങുമ്പോൾ
“കടംപോക്കി” തിരീതിയാം.

പണം, പണി, പരീക്ഷാവിജയം എന്നതുടങ്ങിയ കാര്യങ്ങളിൽ നിരൂപകനു ഗ്രന്ഥകാരനോടു വല്ല കടപ്പാടുമുണ്ടെങ്കിൽ അതു തീർക്കുവാനുള്ള ഒരു മാർഗ്ഗമാകുന്നു “നിരൂപണം.” അല്ലെങ്കിൽ, ഗ്രന്ഥകാരന്മാർ തമ്മിൽ യോജിച്ചു ഒരു “പരസ്പരാഭിനന്ദനക്കമ്മററി” സ്ഥാപിച്ചാലും തരക്കേടില്ല. അവർ തമ്മിൽ “കഴുതകരഞ്ഞ്” ന്യായേന അന്യോന്യം പുകഴ്ത്താമല്ലൊ. എ. യുടെ പുസ്തകം ബി. യും, ബി. യുടെ പുസ്തകം എ. യും നിരൂപണം ചെയ്യുക എന്നുവന്നാൽ “അർഗ്ഗളന്യായേന” (വാതിൽസാക്ഷകൾ അന്യോന്യം മാറുന്നതുപോലെ) ഇരുകൂട്ടർക്കും നല്ല താങ്ങാകും. സാഹിത്യലോകത്തിലെ അന്തർവ്വാഹിനികളെ സൂക്ഷിച്ചു പരിശോധിക്കുന്നവർക്കു ഈ രീതിയുടെ ഉള്ളുകള്ളികൾ അറിയാറാകുമെന്നു വിശ്വസിക്കുന്നു. കടപ്പാടുകളെല്ലാം തരത്തിലാകാമെന്നുള്ളതിനു കൈയ്യും കണക്കുമില്ല. അതെല്ലാം കണ്ടറിയുകതന്നെ വേണം.

(14)

സ്ഥലം നിറയ്ക്കുവാൻമാത്രം
പലഭാഗങ്ങളും സ്വയം
ഗ്രന്ഥത്തിൽനിന്നെടുത്തിട്ടാൽ
“ഇടംപോക്കി” തിരീതിയാം.

മാസിക (അല്ലെങ്കിൽ, പത്രം) പുറത്തിറക്കുവാൻ തിടുക്കമായി. നാൾ തെററിട്ടുതന്നെ ഏറെ നാളായിരിക്കുന്നു. ഇനിയും “മാററർ” മുഴുവനായിട്ടില്ല. അച്ചടി പകുതിയിലധികം കഴിഞ്ഞു, പ്രസ്സ് മുടങ്ങിക്കിടക്കുന്നു. എന്തുചെയ്യണ്ടു? ഇനി ആരുടേയെങ്കിലും കാൽപിടിച്ചിട്ടോ കഴുത്തിൽ മുണ്ടിട്ടിട്ടോ ലേഖനം വരുത്തുവാനുള്ള സമയവുമില്ല. ആട്ടെ. എടുക്കു ഏതെങ്കിലുമൊരു പുസ്തകം. ഒരു നിരൂപണം എഴുതിക്കളയാം. വായിപ്പാനും ആലോചിപ്പാനുമൊന്നും നേരമില്ല, ക്ഷമയുമില്ല. ഇങ്ങനെ വരുന്ന ഘട്ടത്തിലാണു് “ഇടംപോക്കി” രീതി സഹായിക്കുന്നതു്. ഗ്രന്ഥത്തിൽനിന്നു തോന്നിയഭാഗങ്ങളെല്ലാം പകർത്തിയെടുത്തു ചേർക്കുക. ഇടയ്ക്കിടയ്ക്കു ഓരോ ഘടകവാചകവും എഴുതിച്ചേർക്കുക. ഇതാണു് “സാഹിത്യപംക്തി.” എത്ര ഗംഭീരം! സരസം! സാരഗർഭം! എളുപ്പത്തിൽ എത്രസ്ഥലം നിറയ്ക്കുകയും കഴിഞ്ഞു!

(15)

വൈരബീജമനാവശ്യ—
താരതമ്യങ്ങൾമൂലമായ്
പാരം സത്തുക്കളിൽ പാകും
“ഇടയ്ക്കിട്ടുഞെരുക്കി” യിൽ

പണ്ടു “കൊണ്ടോട്ടി” അങ്ങാടിയിൽകൂടി പ്രയാണം ചെയ്യേണ്ടിവന്ന മാന്യന്മാർക്കു ചില മുഷ്കന്മാരായ അക്രമികളിൽനിന്നു നേരിട്ടിരുന്ന ശല്യങ്ങളെപ്പററി കേൾക്കാത്തവരില്ലെന്നു വിശ്വസിക്കുന്നു. വഴിയുടെ ഇരുവശത്തും അക്രമികൾ അണിനിരന്നിരിക്കും. ഒരു മാന്യൻ ആ വഴിയെ പോയാൽ, അക്രമികളിലൊരാൾ മറുവശത്തിരിക്കുന്ന മറെറാരാളോടു വഴക്കുതുടങ്ങും. വഴക്കിൽ സാധു വഴിപോക്കനേയും വല്ലവിധത്തിൽ വലിച്ചിഴച്ചിട്ടു ഞെരുക്കും. “എടാ, നീ ആ പോകുന്ന യജമാനന്റെ കാൽ തിരുമ്മിക്കൊടുക്കെടാ,” എന്നൊരു മുഷ്കൻ. “അവൻ എന്റെ കാൽ തിരുമ്മട്ടെടാ!” എന്നായി മററവൻ. അതിനിടയ്ക്കു വഴിപോക്കൻ ഒന്നു തിരിഞ്ഞുനോക്കിയാൽ മുഷ്കന്മാർ മെക്കട്ടു കേറുകയായി. ഇങ്ങനെയാണു് ഇന്നത്തെ ചില നിരൂപകന്മാർ തമ്മിലുള്ള കലഹത്തിനിടയ്ക്കു ഒന്നും മിണ്ടാതിരിക്കുന്ന മാന്യരായ ഗ്രന്ഥകാരന്മാരുടെ പേരുകൾ വലിച്ചിടുന്നതു്. ഒരു ഗ്രന്ഥകാരനെ ഉയർത്തുവാൻവേണ്ടി മറെറാരാളെ ഇടിച്ചുതാഴ്ത്തുക, നിർദ്ദോഷികളുടെമേൽ ചളിവാരിയെറിയുക, എന്നുതുടങ്ങി ഒന്നിനും മടിക്കാത്തവരാണു് ഈ നിരൂപകന്മാർ. പീററിനേ കൊള്ളചെയ്തിട്ടുവേണമോ പാളിനെ സമ്മാനിക്കുന്നതു്? തന്റെ വിഗ്രഹത്തെ ആരാധിക്കുന്നതിനു മററുള്ളവരുടെ വിഗ്രഹങ്ങളെ തച്ചുടയ്ക്കണമെന്നുണ്ടോ? കലഹം മുഴുവൻ ശിവഭക്തന്മാരും വിഷ്ണുഭക്തന്മാരും തമ്മിലാണു്; ശിവനും വിഷ്ണുവിനും തമ്മിൽ യാതൊരു വൈരമോ മാത്സര്യമോ ഇല്ല. ഒരു ഗ്രന്ഥകാരന്റെ ‘ഇതു നോക്കുക! ഹാ! അതു നോക്കുക! ഹാ! എത്ര ഹൃദയാവർജ്ജകം! അഹോരൂപമഹോ ഗാനം!” ഇത്യാദിയായ അഭിനന്ദനങ്ങൾക്കിടയിൽ നിരൂപകൻ എന്തിനായിട്ടാണു് സാഹിത്യത്തിൽ ലബ്ധപ്രതിഷ്ഠന്മാരായ ഇതരജീവൽക്കവികളെ പിടിച്ചു വലിച്ചിഴച്ചിട്ടു കൊണ്ടുവന്നിട്ടു ശ്വാസം മുട്ടിക്കുന്നതു? സത്തുക്കളിൽ വിഷവിത്തുകൾ പാകുന്ന അനാശാസ്യരീതിയല്ലയോ ഇതു? ഒന്നും അറിയാതെ മാത്സര്യവിഹീനരായി വല്ല മൂക്കിലുമിരുന്നു എന്തെങ്കിലും തീർത്തുകൊണ്ടു ജനതയ്ക്കു ഉള്ളിൽ കൌതുകം ചേർത്തുകൊണ്ടിരുന്ന മാന്യഗ്രന്ഥകാരന്മാരുടെ പേരുകൾ ഇടയ്ക്കു വലിച്ചിട്ടു ഞെരുക്കുന്ന ഈ നിരൂപണരീതിക്കു “ഇടയ്ക്കിട്ടു ഞെരുക്കി” എന്ന പേർ ഉചിതമായിരിക്കുന്നു.

16

“എടുത്തുപൊക്കി”യിൽ ഗ്രന്ഥം
തോന്നുംപോലെ പകർത്തുക;
ഇടയ്ക്കു പോർവിളിയ്ക്കൊപ്പം
“ഹാ! നോക്കൂ!” എന്നുകാച്ചുക.

സംസ്കൃതത്തിൽ “ഉദ്ധരിക്കുക” എന്നതിനാണു് പച്ചമലയാളത്തിൽ “എടുത്തുപൊക്കി” എന്നു പ്രയോഗിക്കപ്പെട്ടിരിക്കുന്നതു്. ഈ നിരൂപണത്തിന്റെ ഉദ്ദേശം ഗ്രന്ഥകർത്താവിനെ ലോകസമക്ഷം എടുത്തുപൊക്കിക്കാട്ടുകയാകുന്നു. അതിനായി അയാളുടെ കൃതികളിൽനിന്നു ധാരാളം ഭാഗങ്ങൾ എടുത്തുപൊക്കി (ഉദ്ധരിച്ചു) ചേർക്കുക മാത്രമേ ചെയ്യേണ്ടതുള്ളൂ. ഏതു ഭാഗമായാലും തരക്കേടില്ല പക്ഷെ ഉദ്ധരിച്ചു ചേർക്കുന്ന ഭാഗങ്ങളുടെ രണ്ടുതലയ്ക്കലും, ഉലക്കയ്ക്കു ചിററപ്പിക്കുന്നതുപോലെ, ഓരോ അഭിനന്ദനവാക്യം വെച്ചു കാച്ചണം. അത്തരം വാക്യങ്ങളുടെ മാതൃകകളാവിതു:—

“ഹാ! ഈഭാഗം നോക്കുക!”

“ഹാ; ഇതുനോക്കൂ”

“ഹാ! അതുനോക്കൂ”

“ഇതല്ലയോ കവിത!”

“ഇതിൽ കവിതയില്ലെങ്കിൽ പിന്നെ എവിടെയാണുള്ളതു്?”

“എത്ര സഹൃദയഹൃദയാവർജ്ജകമായിരിക്കുന്നു!”

“ഈവക ഭാഗങ്ങൾ അഭിനന്ദിക്കുവാൻ വയ്യാത്ത അരസികന്മാർ ഇരുന്നിട്ടെന്തുഫലം?”

“ഇതിനോടു കിടപിടിക്കത്തക്ക കവിത മലയാളത്തിൽ എവിടെയുണ്ടു്?”

“എത്ര നല്ലശബ്ദം ഭംഗി * * * എത്ര ഉൽകൃഷ്ടമായ ആശയം * * * ഉല്ലേഖം * * * ശയ്യാഗുണം * * * കല്പനാശക്തി * * * ഭാവനാശക്തി * * * ചിത്രീകരണപാടവം * * * പ്രേമത്തെപ്പററി കവി പാടിയിരിക്കുന്നതു നോക്കുക! * * * പ്രകൃതിയെ ചിത്രീകരിച്ചിരിക്കുന്നതു എത്ര മനോഹരമായിരിക്കുന്നു!” ഈവക വാചകങ്ങൾക്കു ഒരു പോർവിളിയുടെ ഛായ തോന്നണം. വായിക്കുന്നവർ നടുങ്ങിപ്പോകണം. ഉദ്ധൃതഭാഗങ്ങൾ എത്ര ശുഷ്കങ്ങളായിരുന്നാലും ഉൽകൃഷ്ടകാവ്യമല്ലെന്നു പറയുവാൻ ആർക്കും ധൈര്യം തോന്നരുതു്. അത്ര ശക്തിയോടുകൂടി കൂവണം നിരൂപകൻ. “ഇതിൽ ഹേ! നിരൂപക! നിങ്ങൾ പറയുന്ന മെച്ചം ഞാൻ കാണുന്നില്ലല്ലൊ” എന്നിങ്ങനെ തുറന്നുപറയുവാൻ ആർക്കും ശങ്കയുണ്ടാകത്തക്കവിധം അഭിനന്ദനവാക്യം ഉച്ചത്തിൽ ഉച്ചരിക്കണമെന്നു താല്പര്യം. സംശയം ചോദിച്ചാൽ അപ്പോൾ കിട്ടും ചെകിടത്തു ചപേടികാസമ്മാനം എന്ന ഭയമാണു വായനക്കാരനു അ

ഭിനന്ദനം വായിക്കുമ്പോൾ ഉണ്ടാകേണ്ടതു "ഇതുനോക്കൂ, അതുനോക്കൂ"—ഹേ! സാരേ! ഞാൻ അതെല്ലാം നോക്കി. പക്ഷെ ഒന്നും കണ്ടില്ലല്ലൊ." എന്നു പറയുവാനാണു തോന്നുന്നതെങ്കിൽതന്നെയും അങ്ങനെ പറയുവാനുള്ള കരുത്തു് വായനക്കാരനുണ്ടാകരുതു്. പോക്കുവിളി അത്ര ഭയാനകമായിരിക്കണമെന്നു സാരം.

17

ജാതിയും, മതവും, വ്യക്തി—
സ്ഥിതിയും നോക്കിയൊത്ത—
[പോൽ
സ്തുതിയും പഴിയുംചൊന്നാൽ
"ആൾനോക്കി"തി വിമർശമാം.

ഗ്രന്ഥകർത്താവു് ഏതു ദേശക്കാരനാണ്—തെക്കനോ വടക്കനോ? മതമെന്തു്? ജാതിയെന്തു്? ഉദ്യോഗമെന്തു്? ജന്മിയോ പ്രഭുവോ ആണോ? എം. എൽ. സി. യാണോ? വല്ല മെച്ചവും കിട്ടാനുണ്ടോ? ഈ വിവരങ്ങളെല്ലാം ആദ്യംതന്നെ മനസ്സിലാക്കണം. എന്നിട്ടുവേണം പുസ്തകനിരൂപണത്തിനു തുടങ്ങുന്നതു്. ക്രിസ്ത്യാനികളുടെ കൃതികൾ ക്രിസ്ത്യാനികളും, ഈഴവരുടേതു ഈഴവരും, നായന്മാരുടേതു നായന്മാരും എന്നീ ക്രമത്തിൽ ഓരോ നിരൂപകനും തന്റെ സമുദായത്തിൽപെട്ടവരുടെ പുസ്തകങ്ങളെ ആകാശംവരെ പുകഴ്ത്തണം. അതുകൊണ്ടുമായില്ല. ഇതരസമുദായക്കാരുടെ കൃതികളെല്ലാം നരകംവരെ താഴ്ത്തുകയും വേണം. ഒന്നിൽ ദോഷഭാഗങ്ങളെക്കുറിച്ചും, മറേറതിൽ ഗുണഭാഗങ്ങളെക്കുറിച്ചും മിണ്ടിപ്പോകരുതു്. എന്തെങ്കിലും മെച്ചം കിട്ടുവാൻ വഴിയുണ്ടെങ്കിൽ കൃതികളെ തരംപോലെ വാഴ്ത്തുകയും താഴ്ത്തുകയും ചെയ്യാം. രാഷ്ട്രീയകാര്യങ്ങളിലും, ഉദ്യോഗാപഹരണത്തിലുമെന്നപോലെ സാഹിത്യത്തിലും സാമുദായികപ്രാതിനിധ്യത്തിനു വഴക്കുപിടിക്കുന്ന കാലമാണല്ലൊ ഇതു്. സമുദായം നോക്കി നിരൂപണം ചെയ്യില്ലെങ്കിൽ സാഹിത്യസാമ്രാജ്യത്തിൽ വലിയ വിപ്ലവങ്ങളുണ്ടായേക്കാം എന്നു പലരും ഭയപ്പെടുന്നുണ്ടു്. അങ്ങനെയെല്ലാം ചെയ്യപ്പെടുന്ന നിരൂപണമത്രെ "ആൾനോക്കി" അഥവാ "മുഖംനോക്കി" നിരൂപണം. അങ്ങനെയുള്ള നിരൂപണത്തിന്റെ ഫലമായിട്ടാണു് ഓരോ സമുദായത്തിനും മലയാളത്തിൽ വേറെ വേറെ കാളിദാസന്മാർ, ഭവഭൂതികൾ, ടാഗൂർമാർ മുതലായവർ ഉണ്ടാകുന്നതു്. മലയാളത്തിലെപ്പോലെ ഇത്ര അനേകം മഹാകവികൾ വേറെ ഏതു ഭാഷയിലാണുള്ളതു്?

18

"ഗ്രന്ഥകാരൻമഹാവിദ്വി,
ഞാൻ താൻപാണ്ഡിതകേസരി"
–എന്നീമട്ടിൽവിമർശിച്ചാൽ
"തന്നെത്താൻപൊക്കി"യായ്
വരും.

ഈ രീതിയിൽ ഗ്രന്ഥത്തെക്കുറിച്ചു ഒന്നോ രണ്ടോ വാചകം മാത്രമെ കാണുകയുള്ളു. ബാക്കിയെല്ലാം നിരൂപകന്റെ പാണ്ഡിത്യപ്രകടനവും പരാക്രമവർണ്ണനയുമായിരിക്കും. ഗ്രന്ഥകാരന്റെ അലട്ട സഹിക്കവയ്യാതായിട്ടാണു് താൻ സ്വർഗ്ഗലോകത്തു നിന്നും തൽക്കാലം ഇറങ്ങിവരുവാൻ നിർബ്ബന്ധിതനായതെന്നും, ഈവക ഗ്രന്ഥങ്ങൾ നിറഞ്ഞ ഭാഷാഭൂവിലെ നീചമായ വായുമണ്ഡലത്തിലേയ്ക്കിറങ്ങി വരിക എന്നതു താൻ വളരെ വളരെ ദുർല്ലഭമായിട്ടേ ചെയ്യാറുള്ളു എന്നും മററും മുഖവുരയായി പ്രസ്താവിക്കാതെ നിരൂപണം തുടങ്ങരുതു്. അനന്തരം, നിരൂപകൻ ഒരു പ്രതാപലങ്കേശനെപ്പോലെ പതിഞ്ഞാട്ടം ആരംഭിക്കണം. തന്റെ വിക്രമങ്ങളെയൊന്നും വിസ്തരിക്കേണ്ടതു് എന്നു ഒരിക്കലും വിസ്മരിച്ചുപോകരുതു്. "ഞാൻ, ഞാൻ, എന്റെ എന്റെ" എന്നീ പദങ്ങൾ നിരൂപണത്തിൽ ആദ്യന്തം നിറഞ്ഞുകാണണം. ഗ്രന്ഥകർത്താവു മഹാഭാഗൻ; ഇയ്യാൾക്കെന്തറിയാം. സാധു! ഹാ! നിരൂപകനോ? എന്തു തല! എന്തു പഠിപ്പ്! അസാദ്ധ്യം അസാദ്ധ്യം! പണ്ഡിതകേസരി തന്നെ"—എന്നിങ്ങനെയുള്ള അത്ഭുതസമ്മിശ്രമായ അഭിനന്ദനം സാമാന്യക്കാരായ വായനക്കാരുടെ മനസ്സിൽ അങ്കുരിപ്പിക്കുവാനാണു് നിരൂപകൻ ശ്രദ്ധിക്കേണ്ടതു്. ആരുംകേൾക്കാത്ത മുട്ടൻ സംസ്കൃതശ്ലോകങ്ങൾ, മുക്കിലും മൂലയിലും കിടക്കുന്ന ഗ്രന്ഥകർത്താക്കന്മാരുടെ പേരുകൾ മുതലായവയെ സുപ്രസിദ്ധങ്ങളെന്ന ഭാവത്തിൽ ഇടയ്ക്കിടയ്ക്കു ധാരാളം കുത്തിച്ചെലുത്തണം. സന്ദർഭത്തിനു യോജിക്കുന്നുണ്ടോ എന്നൊന്നും നോക്കണ്ടാ. മറെറാരുവന്റെ പുസ്തകം നിരൂപണംചെയ്യുമ്പോഴും, സ്വപരാക്രമപ്രശംസയിൽ മതിമറന്നു, ഗ്രന്ഥകർത്താവു് എത്ര താഴെക്കിടക്കുന്നു; ഞാനും മറെറാക്കെ ങ്ഹും, എന്തു കഥ! എന്നീ സ്വരത്തിൽ, തന്നെത്താൻ പൊക്കി പത്തിവിരിച്ചാടുന്ന ഈ രീതിക്കു "തന്നെത്താൻ പൊക്കി" എന്ന പേർ യോജിക്കുന്നു.

ഇനി ശാസ്ത്രാവസാനത്തിങ്കൽ മംഗളാചരണംചെയ്യുന്നു ശാസ്ത്രപ്രതിപാദിതമായ വിഷയത്തിൻ മാഹാത്മ്യം സൂചിപ്പിച്ചു അതിനെ ഏതുവിധം സമാശ്രയിക്കേണമെന്നും തൽഫലമായി അതുവിധം ശ്രേയസ്സു സിദ്ധിക്കുമെന്നും വിവരിക്കുന്നു.

(19)

വിമർശന ദശാനനക്ഷണപരി-
ഭ്രമൽ സാഹിതീ-
ശിവാലയമനാമയം സുമനസാ-
മമേയാശ്രയം
അനർഗ്ഗളവിനിർഗ്ഗളദ്രസധരീ-
ധുരംഭ്രധരം
സ്വയംസമധിഗമ്യസജ്ജനമ-
നഃ സമാധീയതാം.

മുൻവിവരിച്ച പത്തുമുഖങ്ങൾ (വിഭാഗങ്ങൾ) ഉള്ള വിമർശനകലയേയാണു "ദശാനന" പദംകൊണ്ടു വിവക്ഷിച്ചിട്ടുള്ളതു്. അല്ലാതെ, "വിമർശകപഞ്ചാനനൻ" എന്നും മററുമുള്ളതുപോലെ "വിമർശകദശാനനൻ" എന്ന ഒരു പുതിയ ബിരുദനാമമല്ല അതു്. മേൽവിവരിച്ചപ്രകാരമുള്ള ദശാനനങ്ങളിൽക്കിടന്നു പരിഭ്രമിക്കുകയാണു് ഇന്നത്തെ സാഹിത്യം. എങ്കിലും ഈ ആമയത്തെ ഇല്ലാതാക്കുന്നതും, ശിവ (ശുഭ)ത്തിനു ഇരിപ്പിടവും, സുമനസ്സുകൾക്കു (നല്ല മനസ്സുള്ളവർക്കു, പരവഞ്ചനംകൊണ്ടു പണംസമ്പാദിച്ചു കൂട്ടണമെന്ന ഏകാദർശം മാത്രമുള്ളവർക്കല്ലെന്നു സാരം) അളക്കുവാൻ വയ്യാത്ത വൈഭവത്തോടുകൂടിയ ഒരു താങ്ങും, തടവുകൂടാതെ ഒഴുകിക്കൊണ്ടിരിക്കുന്ന രസധാരയെ വഹിക്കുന്നതും, ഭൂലോകത്തിനെ ഇപ്രകാരം നിലനിർത്തിക്കൊണ്ടു പോകുന്നതും ആകുന്നു. (രണ്ടും മൂന്നും പാദങ്ങൾ) തൽക്കാലത്തെ ഇളക്കം–പത്തുതരത്തിലുള്ള വിമർശനങ്ങളുടെ ഫലമായുണ്ടാകുന്ന കലക്കം സാരമില്ലെന്നർത്ഥം. സാഹിത്യത്തിന്റെ നില ഉറച്ചതാണു്. മരക്കൊമ്പുകളെ കുരങ്ങന്മാർ എന്നപോലെ, അതിനെ വിമർശകന്മാർ ക്ഷണനേരത്തേയ്ക്കൊന്നു പിടിച്ചു കുലുക്കമായിരിക്കും. എന്നാൽ അതിനെ എടുത്തു മറിക്കുവാനും മാററാനും ആർക്കും സാധിക്കുകയില്ല. ആ പ്രകാരമുള്ള സാഹിത്യത്തെ സ്വയം (വിമർശകസഹായംകൂടാതെ) സമാശ്രയിച്ചു സജ്ജനങ്ങൾ മനസ്സമാധാനം അനുഭവിക്കുമാറാകട്ടെ.

ഇതിൽ രാവണന്റെ കൈലാസോദ്ധാരണകഥ സൂചിപ്പിച്ചിരിക്കുന്നു. ശ്ലിഷ്ടാർത്ഥം ഒട്ടും ക്ലിഷ്ടമല്ലാത്തതിനാൽ സ്പഷ്ടമാകുന്നു.

20

കൈതവരഹിതം രചിതം
നൂതനഭാഷാ"നിരൂപണാദർശം"
സ്ഫീതകുതൂഹലമഖിലാ—
ശ്ചേതസികലയന്തുസന്തതം
[സന്തഃ

ഈ അവസാനപദ്യത്തിൽ ശാസ്ത്രകാരൻ സ്വഗ്രന്ഥത്തിനു പ്രചാരം ആശംസിക്കുന്നു. നിഷ്കളങ്കമായ ഈ നിരൂപണാദർശത്തെ സജ്ജനങ്ങൾ എല്ലായ്പ്പോഴും മനസ്സിൽ കൊണ്ടുനടക്കട്ടെ. എല്ലാം ഈ ആദർശ (ദർപ്പണ)ത്തിൽ ശരിയായി പ്രതിബിംബിച്ചു കാണാറാകും എന്നു താല്പര്യം. നൂതനഭാഷാസംബന്ധമായ നിരൂപണത്തിന്റെ ആദർശം (നൂതനനിരൂപണസമ്പ്രദായം) അല്ലെങ്കിൽ നൂതനമായി ഭാഷയിൽ (മലയാളത്തിൽ) നിർമ്മിക്കപ്പെട്ടിട്ടുള്ള നിരൂപണാദർശം എന്നിങ്ങനെ വേണ്ടപോലെ പദപരിച്ഛേദം സാധിച്ചുകൊള്ളണം. "സന്തഃ" (സത്തുക്കൾ, സജ്ജനങ്ങൾ) എന്ന പദംകൊണ്ടു ഗ്രന്ഥം അവസാനിപ്പിക്കുന്നതിന്റെ ഔചിത്യം ഊഹ്യം.

ശുഭമസ്തു.

— —



# രാഷ്ട്രവും ആത്മഹത്യാവകാശവും

കെ. പി. ശങ്കരമേനോൻ ബി. എ., ബി. എൽ.

മനുഷ്യന്റെ അവകാശവാദങ്ങളെപ്പററി നാം വളരെ ഉച്ചപ്പാട്ടുകൾ ഇന്നു കേൾക്കുന്നുണ്ട്. അവന് പലതിനും സ്വാതന്ത്ര്യം വേണമെന്നാണ് അവന്റെ ആഗ്രഹം. ഈ



സ്വാതന്ത്ര്യങ്ങളെ നിയന്ത്രിക്കുന്നതിന് സദാ ഔത്സുക്യം കാണിക്കുന്ന ഒരു സ്ഥാപനമാണ് അവൻകൂടി അംഗമായിട്ടുള്ള രാഷ്ട്രം. ഒരുത്തനും അവന്റെ അവകാശ വിനിയോഗത്തിൽ മറെറാരുത്തന്റെ സ്വാതന്ത്ര്യത്തിൽ കയ്യേററം ചെയ്യാതെ നോക്കുക എന്നതാണ് ഇന്ന് രാഷ്ട്രത്തിന്റെയും, അതിന്റെ ഒരു വെറും ആയുധമായ ഗവർമെന്റിന്റെയും കർത്തവ്യം. ഇതിനെതിരായി ഒരു വ്യക്തി എപ്പോൾ എവിടെ പ്രവർത്തിക്കുന്നുവോ, അവിടെ രാഷ്ട്രം ഊർജ്ജിതമായി ഇടപെടുന്നു.

ചിന്താസ്വാതന്ത്ര്യം, പ്രസംഗസ്വാതന്ത്ര്യം, പത്രസ്വാതന്ത്ര്യം, കൂട്ടുകെട്ടിനുള്ള സ്വാതന്ത്ര്യം മുതലായവ മനുഷ്യൻ അതികാമ്യമായി കരുതുന്ന സ്വാതന്ത്ര്യങ്ങളിൽ ചിലതാണ്. ആദ്യകാലത്തു് രാഷ്ട്രം അനുവദിച്ചുകൊടുത്ത സ്വാതന്ത്ര്യങ്ങളെ മനുഷ്യൻ ഇന്ന് അവന് ജന്മനാ സിദ്ധിച്ച അവകാശങ്ങളായിക്കൂടി കണക്കാക്കി വരുന്നു. ചിരകാലമായി അനുഭവിച്ചുവന്ന സ്വാതന്ത്ര്യങ്ങളാണ് പിന്നീട് അവകാശങ്ങളായി മനുഷ്യവ്യക്തികൾ കണക്കാക്കാൻ തുടങ്ങിയതെന്ന്, അവയുടെ ചരിത്രം പരിശോധിച്ചാൽ നിഷ്പ്രയാസം അറിയാൻ കഴിയും. ഈ സ്വാതന്ത്ര്യങ്ങളെ മനുഷ്യൻ അവന്റെ മൗലികമായ അവകാശങ്ങളിൽ ചിലതായി ഗണിച്ചുവരുന്നുണ്ടെങ്കിലും, അവകൊണ്ടുമാത്രം അവൻ ഇന്നും തൃപ്തനായി തീർന്നിട്ടില്ലായെന്നതു തീർച്ചയാണ്. ഇന്ന് അവന് കൈവന്നിട്ടുണ്ടെന്ന് അഭിമാനിക്കുന്ന അവകാശങ്ങൾ തന്നെ യാതൊരു രാഷ്ട്രവും, പ്രയാസമെന്യേ വകവെച്ചുകൊടുക്കുന്നില്ല. മനുഷ്യന്റെ വ്യക്തിത്വനശീകരണമാണ് ഇന്നത്തെ രാഷ്ട്രങ്ങളുടെ ഒരു പ്രധാന പ്രത്യേകതയെന്നുകൂടി വേണമെങ്കിൽ പറയാം. രാഷ്ട്രാധിപതികളുടെ സന്മനസ്സിന്റെ ഗുണദോഷക്കല്പങ്ങളെ ആശ്രയിച്ച് ഈ പ്രത്യേകത ചിലയിടങ്ങളിൽ കൂടിയും, മററിടങ്ങളിൽ കുറവായും ദൃശ്യമായേക്കും. ഇന്നത്തെ ഏകശാസനാരാഷ്ട്രങ്ങളേയും, പ്രജാധിപത്യഭരണാദർശങ്ങൾ നിലവിലുണ്ടെന്ന് അഭിമാനിക്കുന്ന രാഷ്ട്രങ്ങളേയും താരതമ്യപ്പെടുത്തി നോക്കുന്നതായാൽ ഈ വസ്തുത പ്രത്യക്ഷമാകും.

മനുഷ്യൻ ഇനിയും അവന്റെ അവകാശസ്ഥാപനത്തിനായുള്ള ആയോധനത്തിൽനിന്നും പിൻതിരിഞ്ഞതായി നമുക്കു വിചാരിക്കാൻ പാടില്ല. എന്തെന്നാൽ ഇന്നത്തെ ചിന്തകന്മാർ പലരും മനുഷ്യനു ഇതുവരെ കൈവന്നിട്ടുള്ള അവകാശങ്ങൾകൊണ്ട് തൃപ്തരായിട്ടില്ല. "മനുഷ്യന്റെ പ്രാഥമികാവകാശങ്ങളിൽ അതിപ്രധാനമായ ഒന്ന്, അവന് ഇഷ്ടം തോന്നുന്ന അവസരത്തിൽ സ്വയം ഹനിക്കപ്പെടുന്നതിനുള്ള പരിപൂർണ്ണമായ അവകാശമാണ്. ആ അവകാശം അവന് നിഷേധിക്കപ്പെട്ടിരിക്കുന്നിടത്തോളംകാലം മനുഷ്യൻ അവകാശങ്ങൾ സിദ്ധിച്ചിട്ടുള്ള ഒരു ജീവിയാണെന്ന് കരുതപ്പെടുവാൻ പാടില്ലാ"യെന്നാണ് സി. സി. ഇ. എം. ജോഡ് ഈയിടെ അഭിപ്രായപ്പെട്ടതു്.

ആത്മഹത്യക്കുള്ള അവകാശം മനുഷ്യന് എന്നുണ്ടാകുന്നുവോ അന്നുമാത്രമെ മനുഷ്യൻ അവന്റെ പൂരോഗതിയുടെ പരമകാഷ്ഠയെ പ്രാപിക്കുകയുള്ളു. ഇന്ന് ആത്മഹത്യയെ സകലരാഷ്ട്രങ്ങളും വെറുക്കുന്നു. അതിനുള്ള സംരംഭത്തെ ഒരു ഹീനകുററമായിക്കൂടി കരുതപ്പെട്ടുവരുന്നു. ഈ മനോഭാവത്തിൽ യുക്തിയോ ന്യായമോ ഇല്ല. മനുഷ്യന്റെ പൂർവ്വകാലപ്രിയതാമാത്രമാണ് ഇന്ന് ഈ അവകാശത്തെ വ്യക്തിക്ക് നിരോധിച്ചിരിക്കുന്നതു് എന്ന് ആ തത്വത്തിന്റെ പുരാതന ചരിത്രത്തെപ്പററി ചിന്തിച്ചാൽ അറിയാൻകഴിയുന്നതാണ്: രാഷ്ട്രത്തിന് വ്യക്തികളുടെ ഒഴിച്ചുകൂടാത്ത ഒരാവശ്യം ഒരു കാലമുണ്ടായിരുന്നു. അതു് ചരിത്രകാലം ആരംഭിച്ച ഘട്ടത്തിലായിരുന്നു. അന്ന് മനുഷ്യസമുദായം ഇന്നത്തേപോലെതന്നെ നല്ലപോലെ സംഘടിച്ചിരുന്നില്ല. മനുഷ്യവർഗ്ഗം അതിന്റെ മൗലികമായ ഐക്യബോധത്തിൽ ഇത്രതന്നെ വിശ്വസിച്ചിരുന്നില്ല. വ്യക്തികളുടെ അനേകം ചെറിയ കൂട്ടങ്ങളുടെ ഒരു മഹാസമൂഹമായിമാത്രമെ മനുഷ്യവർഗ്ഗം സ്വയം കരുതപ്പെട്ടിരുന്നുള്ളു. ഈ ചെറുകൂട്ടങ്ങൾതമ്മിൽ സദാകലഹങ്ങളും ആയോധനങ്ങളും ഉണ്ടായിക്കൊണ്ടിരുന്നു. അക്കാലത്തു് അവയിൽ ഓരോന്നിനേയും നിയന്ത്രിച്ചിരുന്നതു്, ഇന്നത്തെ സർവ്വവ്യാപിയായ രാഷ്ട്രത്തിന്റെ സ്ഥാനത്തിൽ അവരോധിക്കപ്പെട്ടിരുന്ന ഏതാനും ചില വ്യക്തികൾമാത്രമായിരിക്കണം. ഇക്കാലത്തു് ആയോധനത്തിലും കലഹത്തിലും മറവും കായ്യമായി രാഷ്ട്രം കരുതിയിരുന്നശക്തി മനുഷ്യശക്തിയായിരുന്നു. മനുഷ്യന് ആത്മനാശസ്വാതന്ത്ര്യം അന്ന് അനുവദിച്ചു കൊടുത്തിരുന്നെങ്കിൽ അതു് അവരുടെ സൈനികശക്തിക്ക് സാരമായ ഉടവ് വരുത്തുമെന്ന് ആ പ്രാചീന വർഗ്ഗനേതാക്കന്മാർക്ക് അറിവുണ്ടായിരുന്നിരിക്കണം. ഇന്നത്തെ ജീവിതരീതിയും, ആയോധനസമ്പ്രദായവും മാറിയിട്ടും, ഇനിയും ആ അവകാശത്തെ എന്തിന് മനുഷ്യന് പ്രതിരോധിക്കപ്പെട്ടിരിക്കുന്നുവെന്നുള്ള ചോദ്യം യുക്തിക്ക് ചേർന്ന ഒന്നുതന്നെയാണ്.

സന്താനനിയന്ത്രണത്തെ അംഗീകരിച്ചിട്ടുള്ള രാഷ്ട്രങ്ങളിൽകൂടി ആത്മഹത്യ ഒരു പാപവും കുററവുമായി കരുതുന്നതാണ് അത്ഭുതം. ആത്മഹത്യാസ്വാതന്ത്ര്യം മനുഷ്യന് പ്രദാനം ചെയ്യപ്പെട്ടെന്നെങ്കിൽ അവന്റെ യാതനകൾക്ക് എത്രവളരെ കുറവ് ഉണ്ടാകുമായിരുന്നുവെന്നുകൂടി നാം ഈ അവസരത്തിൽ ഓർമ്മിക്കേണ്ടതാണ്. തീരാവ്യാധികൾക്ക് വശംവദനായ ഒരുവന്റെ അവസ്ഥയെ വിശദീകരിച്ച് ഈ ഭാവത്തെ മിസ്റ്റർ ജോഡ് ചർച്ചചെയ്യുന്നതു് രസകരമായിട്ടുണ്ട്. ഒരു മഹാരോഗത്തിന് അധീനനായ ഒരുവനെ ഒരു ഡാക്ടർ പരിശോധിക്കുന്നു. ദീർഘിച്ച ഒരു മഹായാതനയുടെ അവസാനകാലത്തു് മാത്രമേ അയാൾ മരണം പ്രാപിക്കു എന്ന് ഡാക്ടർ പ്രവചിക്കുന്നു. ഈ പ്രവചനം രോഗിയെ അസ്വസ്ഥനാക്കുക മാത്രമല്ലാ ചെയ്യുന്നതു്. അയാളിൽ ആത്മഹത്യക്കുള്ള മോഹവും ഉണ്ടാക്കുന്നു. ഉറക്കമരുന്നിന്റെ ഒരു കൂടുതൽ ഡോസ് അയാളെ ജീവിതയാതനകളിൽനിന്നും മോചിപ്പിക്കുമെന്ന് രോഗിക്കും ഡാക്ടർക്കും ഒരുപോലെ അറിയാം. രോഗി അതു പ്രയോഗിക്കുവാൻ അപേക്ഷിക്കുന്നു. ഡാക്ടർ മടിക്കുന്നു. ഇപ്രകാരം ഡാക്ടരുടെ മനസ്സിൽ അനുഭാവവും നിയമവും തമ്മിലുള്ള ഒരു വലിയ വടംവലിതന്നെ നടക്കുന്നു. നിയമത്തെ അനുസരിക്കാൻ നിയമം നിർബന്ധിക്കുന്നു; നിയമത്തെ നിഷേധിക്കുവാൻ അയാളെ തന്റെ അനുഭാവം പ്രേരിപ്പിക്കുന്നു. ഇപ്രകാരമുള്ള എത്രയെത്ര ആയോധനങ്ങളെ ഇല്ലായ്മ ചെയ്യാൻ, മനുഷ്യന് ആത്മഹത്യാവകാശം, രാഷ്ട്രം നൾകുന്നെങ്കിൽ സാധിക്കും?

ഇനി ഈ പ്രശ്നത്തിന്റെ മറെറാരു വശത്തേപററി ചിന്തിക്കാം. ഒരു മനുഷ്യന് അവന്റെ സ്വന്തം എന്ന് പൂർണ്ണമായി അവകാശപ്പെടാൻ അവന്റെ ജീവനേക്കാൾ വലുതായ മറേറതെങ്കിലും ഉണ്ടോ? സ്വകാര്യവസ്തുക്കളുടെ ഉടമയേ അംഗീകരിക്കുന്ന രാഷ്ട്രം, വ്യക്തിയുടെ ജീവനെ എന്തുകൊണ്ട് അയാളുടെ സ്വകാര്യസ്വത്തായി ഗണിക്കാൻ വിമുഖതപ്രദർശിപ്പിക്കുന്നു? ഈ വൈമുഖ്യം ഇന്നത്തെ യുക്തിക്കും, മനുഷ്യന്റെ ബുദ്ധിസാമർത്ഥ്യത്തിനും ചേർന്നതാണോ? അത്യഗാധമായ ദാരിദ്ര്യകൂപത്തിൽ ജനിച്ചു വളരുന്ന ഒരു വ്യക്തിക്കുകൂടി അവന്റെ ജീവൻ സ്വകാര്യസ്വത്തായി കരുതാനുള്ള പരിപൂർണ്ണാവകാശമുണ്ടായിരിക്കേണ്ടതല്ലേ? വ്യക്തിയുടെ സകലപ്രവർത്തനങ്ങളിലും ഇന്ന് കൈകടത്തിവരുന്ന രാഷ്ട്രത്തിന്റെ ഈ പ്രതിരോധത്തെ മററുതരം വിധത്തിൽ മനുഷ്യസമുദായം ഇനിയും പുരോഗമിച്ചിട്ടില്ലേ? "ഈ വിഷയത്തിൽ രാഷ്ട്രത്തിന് എതിരായി പ്രക്ഷോഭണം ചെയ്യാതെ പ്രജാസമൂഹം അടങ്ങിയിരിക്കുന്നതു് വാസ്തവത്തിൽ ആ സമുദായത്തിന്റെ പൂർവ്വാചാരപ്രിയതത്തിലുള്ള ആദരവുകൊണ്ട് മാത്രമായിരിക്കണമെന്നാണ്". ഇന്നത്തെ ചില ഉല്പതിഷ്ണുക്കളായ ചിന്തകർ വിചാരിക്കുന്നതു്.

പല കാരണങ്ങൾകൊണ്ടും ആത്മഹത്യയെ വരിക്കുവാൻ ഇഷ്ടമുള്ള പലരേയും നാം കാണുന്നുണ്ട്. ചിലർ ആത്മഹത്യ ചെയ്തുവെന്നും നാം ദിനംപ്രതി കേൾക്കുന്നുണ്ട്. ആത്മഹത്യക്കായി ശ്രമിക്കുന്നവരിൽ

പലരേയുംപററി പല കെട്ടുകഥകളും നാം ശ്രവിക്കാറുണ്ട്. ആത്മഹത്യയ്ക്കു ശ്രമിക്കുന്നവൻ എത്രതന്നെ ബുദ്ധിശാലിയോ, അതിബുദ്ധിയോ ആയിരുന്നാലും, അവൻ അവൻെറ ശ്രമത്തിൽ വിജയിയായാൽപിന്നെ അവനെ ഒരു ഭ്രാന്തനായും, അതിൽ പരാജയപ്പെട്ടാൽ ഒരു കുററവാളിയായും ആണ് ആധുനിക സമുദായം കരുതി വരുന്നത്. ഈ മനോഭാവം മാറേണ്ടകാലം അതിക്രമിച്ചിരിക്കുന്നു എന്നാണ് സി. ഇ. എം. ജോഡ് പറയുന്നത്. തക്കതായ കാരണമുള്ള ഒരുവൻ അല്ലാതെ ആത്മഹത്യക്ക് ഒരിക്കലും ഒരുമ്പെടുകയില്ല. അവൻ അപ്രകാരം ഒരുമ്പെടുമ്പോൾ, അവൻ തീർച്ചയായും അവൻെറ നിഷേധിക്കപ്പെട്ട ഒരു അവകാശസ്ഥാപനത്തിനായിട്ട് ശ്രമിക്കുന്ന ഒരുവനായി മാത്രമേ പൌരസഞ്ചയം കണക്കാക്കാവൂ. പ്രയത്നം കൂടാതെ യാതൊരു അവകാശവും മനുഷ്യസമുദായത്തിന് ഇതുവരെ കൈവന്നിട്ടില്ല. ഇപ്രകാരം അതിപ്രധാനമായ ഒരു മൗലിക അവകാശസ്ഥാപനത്തിനായി ശ്രമിക്കുന്നവരെ—അവർ ബുദ്ധിമാന്മാരോ, മടയന്മാരോ ആയിരുന്നു കൊള്ളട്ടെ അതിനെപ്പററി ചിന്തിക്കേണ്ട ആവശ്യമേയില്ല—തീർച്ചയായും നാം വെറുക്കുകയല്ല ചെയ്യേണ്ടത്.

മറെറാരു പ്രശ്നംകൂടി ഇവിടെ ചിന്തിക്കാനുണ്ട്. എൻെറ ജീവൻ എനിക്ക് പ്രദാനം ചെയ്തിട്ടുള്ളത് എൻെറ അഭീഷ്ടപ്രകാരമോ, ഞാനാകുന്ന വ്യക്തിയുമായി ആലോചിച്ചോ അല്ലയെന്നത് സുവ്യക്തമാണല്ലോ? അതുപോലെതന്നെ എന്നിൽ ജീവസ്ഫുരണം നൽകുക എന്നതിന് ഇന്ന്, എൻെറ ആത്മഹത്യാമനോഭാവത്തിന് എതിരായിനില്ക്കുന്ന രാഷ്ട്രത്തിനോ അതിൻെറ ഏജൻെറന്മാർക്കോ യാതൊരു ഉത്തരവാദിത്വവും ഉണ്ടായിരുന്നില്ലായെന്നതു തീർച്ചയാണ്. പിന്നെ എന്തിന് എനിക്ക് ഞാൻ അർത്ഥിക്കാതെ ലഭ്യമായ ഒരു വസ്തുവെ—എൻെറ ഏററവും വിലപിടിച്ചതെന്ന് ഞാൻതന്നെ ഗണിക്കുന്ന സ്വകാര്യസ്വത്തിനെ ഞാൻ സ്വമനസ്സാലെ നശിപ്പിക്കാൻ ശ്രമിക്കുമ്പോൾ ഈ രാഷ്ട്രം എന്നെ തടയുന്നു? പാശ്ചാത്യരാജ്യങ്ങളിലെ ആധുനിക ചിന്തകന്മാരെ അഭിമുഖീകരിച്ചിരിക്കുന്ന ഈ പ്രശ്നത്തിൻെറ വ്യാപ്തിയെയും പ്രാധാന്യത്തേയും പററി വായനക്കാർകൂടി ചിന്തിക്കുന്നതിന് ഈ ലേഖനം പാര്യാപ്തമാവുമെങ്കിൽ ലേഖകൻ കൃതകൃത്യനായിതീരും എന്നുമാത്രമേ എനിക്ക് അവസാനമായി പറയുവാനുള്ളു.

—




നാലു വിദ്യാർത്ഥികളാണ് അവിടെ താമസിച്ചിരുന്നത്. രണ്ടുപേർ സീനിയർ ബി. എ. യ്ക്കു, ഒരാൾ സീനിയർ ഇൻററിനും. നാലാമൻ ജൂനിയർ ഇൻററിനും.



ആ നാലാമൻെറ പേർ മന്മഥൻ എന്നാണ്. വടക്കൻ തിരുവിതാംകൂറിലെ പഴയ തറവാട്ടിൽ ജനിച്ചു. സ്ഥലത്തുതന്നെ പഠിച്ച് മെട്രിക്കുലേഷൻ ജയിച്ചു. ഇപ്പോൾ കാളേജിൽ ചേർന്നിരിക്കുകയാണ്. അതിനായി തിരുവനന്തപുരത്തേക്കു വരുമ്പോഴാണ് അയാൾ ആദ്യമായി ട്രെയിൻ കാണുന്നത്.

മന്മഥൻ ഒരു നാണംകുണുങ്ങിയാണ്. വളരെ വർത്തമാനം പറയുകയില്ല. ഒരു വെടിപ്പും വൃത്തിയും എല്ലാററിലുമുണ്ട്. ഒരാഴ്ച കഴിഞ്ഞാലും അയാളുടെ ഷർട്ട് ഞെറുങ്ങുകയില്ല.

ലോഡ്ജിൽ ഏതോ ഒരു കമലമ്മയെക്കുറിച്ച് ആയിരംതവണ കൂട്ടുകാർ സംസാരിച്ച് മന്മഥൻ കേട്ടു. കമലമ്മ സുന്ദരിയാണ്. ധാരാളം തലമുടിയുണ്ട്. തനിത്തങ്കത്തിൻെറ നിറമാണ്. എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്ന രണ്ടു കണ്ണുകളുണ്ട്. ചിരിക്കു സുവിശേഷമായ ഒരു ശക്തിയുണ്ട്. ഇങ്ങനെയൊക്കെയുള്ള ഒരുരൂപം മന്മഥൻെറ മനസ്സിലുണ്ടായി. അയാളുടെ കൂട്ടുകാർക്കെല്ലാം ആ കമലമ്മയോടു നല്ല അടുപ്പമുണ്ട്. ചിലപ്പോഴെല്ലാം അവിടത്തെ സംസാരം അതിരുകടന്നു പോകാറുണ്ട്. കൂട്ടത്തിൽ വിഡ്ഢിയെന്നു പേരെടുത്ത കൃഷ്ണൻനായർ കണ്ണടച്ച് പല്ലുകടിച്ചുനിന്നു എന്തോ ധ്യാനിക്കും. ആ കമലമ്മയുടെ ഭർത്താവ് ഒരു പരമേശ്വരൻപിള്ളയാണ്. ഒരു ഡിപ്പാർട്ടുമെൻറു മേധാവിയുടെ ക്യാമ്പുക്ലാർക്ക്.

മന്മഥൻ കാളേജിൽചേർന്നിട്ട് ഒരാഴ്ചയേ ആയുള്ളു. ആ ശനിയാഴ്ച ഉച്ചക്ക് ഊണുംകഴിഞ്ഞിരിക്കുമ്പോൾ കമലമ്മയുടെ വീട്ടിലേക്കു പോകാമെന്ന് അവർ നിശ്ചയിച്ചു. മന്മഥനുമാത്രം ഒരു വിഷമം. അയാൾ ഒന്നും പറഞ്ഞില്ല. ആ കമലമ്മയെ ഒന്നുകാണണമെന്ന് അയാൾക്കുണ്ട്. പക്ഷേ അയാൾ അപരിചിതനാണ്. മൂവരും പോകുവാനൊരുങ്ങി. മന്മഥൻ ഇരുന്നിടത്തിരുന്ന് ഒരുപുസ്തകം എടുത്തുനിവർത്തു. അയാൾ വെല്ലുന്നില്ലേ എന്ന് കൂട്ടുകാരിൽ ഒരാൾ ചോദിച്ചു.

"ഞാൻ അറിയുകയില്ല" മന്മഥൻ മറുപടിപറഞ്ഞു.

"ഞങ്ങളും ആദ്യം അറിയുകയില്ലായിരുന്നു"

അതു് കാണേണ്ടുന്ന ഒരു വസ്തുവാണെന്ന് കൂട്ടുകാർ നിർബന്ധിച്ചു മന്മഥനും തയാറായി.

മന്മഥൻെറ ഹൃദയം വല്ലാതെ തുടിക്കുവാൻ തുടങ്ങി. കാരണമൊന്നുമില്ല. മുഖം ചുമന്നു. കമലമ്മയുടെ സങ്കല്പസൃഷ്ടമായ ഒരു രൂപം വ്യക്തമാകുവാൻതുടങ്ങി............അയാൾ അവളെ കാണുവാൻ പോവുകയാണ്!

മൂന്നുനാലു ഫർലാംഗു അകലെയാണ് കമലമ്മ താമസിക്കുന്നത്. അതു നല്ല ഒരു വീടാണ്.

ഗേററു കടന്ന് അകത്തു കയറിയപ്പോൾ അവരെ സുപ്രസന്നമായ ചിരിയോടെ ഒരു സുന്ദരി സ്വാഗതം ചെയ്തു. ഇത്ര ജീവനുള്ള കണ്ണുകൾ ഇതിനുമുമ്പു കണ്ടിട്ടില്ല. അതാണു പുഞ്ചിരി. അതാണ് മോഹനമുഖം. അതാണു തലമുടി അതാണ്, അതു മാത്രമാണ് സ്ത്രീ. ആ മന്ദഹാസം ലോകം അപഹരിക്കുവാനുള്ളതാണ്. ആ കടാക്ഷം ലോകത്തെ അനുഗ്രഹിക്കുവാനാണ്. അതാണ് അത്ര ചൈതന്യം ആ കണ്ണുകൾക്കുണ്ടായതു്. ഒതോർത്തിൻതുമ്പുകൊണ്ട് അധരം തുടച്ച് ആ മന്ദഹാസം അവൾ മായ്ച്ചുകളഞ്ഞു. എങ്കിലും അതിൻെറ ലേശലേശം ആ ചുണ്ടിൽ ചേർന്നിരുന്നു. അവൾ പറഞ്ഞു.

"ഞാൻവിചാരിച്ചു എന്നെ മറന്നെന്ന്" അതിന് ഒരാൾ മറുപടിപറഞ്ഞു

"മറക്കുവാൻ ഞങ്ങളെ അനുവദിക്കുമോ"

വരാന്തയിൽ ഒരു വലിയ വട്ടമേശയ്ക്കു ചുററുമായി അവർ ഇരുന്നു. കമലമ്മ വാതില്ക്കൽ നിന്നു.

കൂടെക്കൂടെ കമലമ്മയുടെ കൺകോണ് മന്മഥനിൽ പതിച്ചുകൊണ്ടിരുന്നു. അപ്പോഴെല്ലാം അയാൾ നടുങ്ങുകതന്നെ ചെയ്തു. അവരൊക്കെ അവളും ഉൾപ്പെടെ, സംസാരിക്കുന്നതെന്തോ, മന്മഥനറിഞ്ഞുകൂടാ. അവിടെ ചിരിയും കളിയും ലഹളതന്നെ. അവൾ കുണുങ്ങികുണുങ്ങി ചിരിക്കുന്നുണ്ട്.

അതു് ആകെക്കൂടി ഒരു ലഹളകെട്ട സദസ്സാണെന്നു മന്മഥനു തോന്നി. അവർക്കു വെളിവുകെട്ടുപോയോ? എല്ലാവരോടും അവൾ മറുപടിപറയുന്നുണ്ട്. അവർക്ക് അവളോടുള്ള സ്വാതന്ത്ര്യത്തിൽ മന്മഥനു നീരസം തോന്നി. അതെന്തൊരു ധിക്കാരമാണ്! എന്തധികാരമാണ് അവർക്ക്! അവരിൽ ഓരോരുത്തൻെറയും കണ്ണുകൾ ആശകൊണ്ടു തിളങ്ങുന്നു. അവൾ പ്രോത്സാഹിപ്പിക്കുന്നുമുണ്ട്. അവൾ ചോദിച്ചു.

"അവിടെ, അദ്ദേഹം എന്താണ് മിണ്ടാതിരിക്കുന്നതു്? പേടിച്ചുപോയിരിക്കുന്നു."

മന്മഥൻെറ തല പെരുത്തു.

"ഒരു കൊച്ചുപെണ്ണിനെപ്പോലെ നാണിക്കുന്നല്ലോ" അവൾ വീണ്ടും പറഞ്ഞു.

മന്മഥനു കണ്ണുകണ്ടുകൂടാ. ചെവി കേട്ടുകൂടാ. ശരീരം ആകെ വിയർപ്പിളകി.

അയാളുടെ ഒരു സ്നേഹിതൻ പറഞ്ഞു "അയാളുടെ ചെവി അസാരം പൂരംകേട്ടാണ്."

ചെകിട്ടിന് ഒരു അടി ഏററതുപോലെ തോന്നി മന്മഥന്. അയാൾ ആ സ്നേഹിതൻെറ മുഖത്തു നോക്കി ഗൗരവം നടിച്ചുപറഞ്ഞു.

"എനിക്കുവേണ്ടി ഒന്നുംതന്നെ പറയേണ്ട ആവശ്യം നിങ്ങൾക്കില്ല. അതു് അപമര്യാദയാണ്."

മന്മഥൻെറ കണ്ണുകൾ വികസിച്ചു തിളങ്ങി.

എല്ലാവരും പൊട്ടിച്ചിരിച്ചുപോയി. അതിനിടയിൽ അവൾ പറയുന്നതു് അയാൾ കേട്ടു.

"അല്ല. ഒരിക്കലുമല്ല. അങ്ങിനെ ആകാൻ ഇടയില്ല. ഇത്രനല്ല ഒരാൾ അങ്ങിനെ ഏകുകയില്ല. അതു് ഒരു അപഖ്യാതിയാണ്."

അവൾ മന്മഥൻെറ നേരെതിരിഞ്ഞ് ഒരു കൊച്ചുകുഞ്ഞിനോടെന്നോണം ചോദിച്ചു.

"ആ മനുഷ്യനെ ഞാൻ ശിക്ഷിക്കാം"

അവൾ അയാളുടെ അടുത്തുചെന്നു. എല്ലാവരും തല അറഞ്ഞു ചിരിക്കുന്നുണ്ട്. മന്മഥന്റെ കണ്ണുകൾ നിറഞ്ഞു. അയാൾ പൊട്ടിക്കരയാൻ ഇനി അധികം സമയംവേണ്ട. മററുള്ളവരെ നോക്കി കമലമ്മ ശാസിച്ചു.

"ഇതെന്തുമാതിരിയാണ്?"

മന്മഥനെ അവൾ ആശ്വസിപ്പിച്ചു "ഛേയ്! കുറച്ചിൽ! കരയരുതേ!"

മന്മഥൻകരഞ്ഞുപോയി.

ii

അടുത്ത സന്ദർശനമാണ്. കമലമ്മ ആളയച്ചിട്ട് മന്മഥൻ വന്നതാണ്. തനിച്ചേയുള്ളു.

"പേരെന്താണ്?" അവൾ വാത്സല്യത്തോടെ ചോദിച്ചു.

"മന്മഥനെന്ന്"

"മന്മഥൻ! നല്ലപേര്. കാമദേവൻ. ഇനിമേൽ അങ്ങിനെവിളിച്ചു കൊള്ളട്ടോ?"

ഒരു മൂളൽകൊണ്ടു മന്മഥൻ അനുമതിനൽകി.

മന്മഥൻ മേശമേലുള്ള ഒരു പാഴ്‌വിരൽകൊണ്ടു ചുരണ്ടിക്കൊണ്ടിരുന്നു. അല്പം അകലെനിന്ന് കമലമ്മ അയാളെ സൂക്ഷിച്ചുനോക്കുന്നു. അത് അത്ഥവത്തായിരുന്നു. തന്നത്താനറിയാതെ അവൾ രണ്ടുമൂന്നുചുവട്ടടിമുന്നോട്ടുവച്ചു. അവളുടെ കണ്ണുകളിൽ മധുരമായ ഒരു മന്ദഹാസംകളിയാടി. ചില്ലിവല്ലികൾഉയൎന്ന നയനങ്ങളിൽ അജ്ഞാതമായ ഒരു ചേതോവികാരം പ്രതിഫലിച്ചു.

ഒരു അമ്മയാണോ അവൾ? വികാരപരവശയായ ഒരു കാമുകിയാണൊ? വാത്സല്യവതിയായ ഒരു ചേച്ചിയാണോ?

അവൾക്ക് ഒരുകൊച്ചുനുജനെക്കുറിച്ചു ഹൃദയവേദനയോടെ സ്മരിക്കുവാനുണ്ട്. ഒററസഹോദരൻ. അവൻമരിച്ചുപോയി. അങ്ങിനെ അവൾക്ക അവളുടെ കൂട്ടുകാരൻ നഷ്ടമായി. അവന്റെ ചിരിയും, ചേച്ചിയെ വിളിയും ഒക്കെ വളരെസംവത്സരങ്ങൾ കഴിഞ്ഞു അവൾ ഓക്കാറുണ്ട്. കരയാറുണ്ട്. 'എന്റെ അനുജാ! നീ എവിടെപോയി' എന്നുചോദിക്കാറുണ്ട്. അനുജനുള്ള സ്ത്രീകളെ കാണുമ്പോൾ പത്തുപതിനേഴുവയസ്സുള്ള ചെറുപ്പക്കാർ അവരുടെ സഹോദരികളെ ചേച്ചി എന്നുവിളിക്കുമ്പോൾ, കമലമ്മ അവളുടെ അനുജനെ വിളിക്കും. അവന് എന്നും അഞ്ചുവയസ്സാണ്.

അവളുടെ ശ്വാസോച്ഛ്വാസം മന്മഥന്റെ ഭുജത്തിൽതട്ടി. അയാൾ തലഉയർത്തി. അവൾ അല്പം പിന്നിലേക്കുമാറി. ആ മുഖം പഴയപോലെ കമലമ്മയുടേതായി. മന്മഥന്റെ മിഴികൾ അവളുടെ മുഖത്തുപതിഞ്ഞു. ഇരുവരുടേയും ദൃഷ്ടികൾ ഇടഞ്ഞു. അപ്പോൾ അവളുടെ മന്ദഹാസത്തിന് ഉന്മാദകമായ ഒരു ശൃംഗാരഛായ എവിടെനിന്നോ വന്നു. അവൾ അലസാംഗിയായി. മന്മഥനെ ഭ്രാന്തിപിടിപ്പിക്കുന്നു. അത്യല്പകൂടമായ വികാരവായ്പിനെ നിഷേധിക്കുവാൻ അയാൾക്ക കെല്പില്ല. അയാൾ നിസ്സഹായനാണ്. അതെല്ലാം അയാളുടെ കണ്ണുകൾ പറഞ്ഞു. ഒന്നേ അയാൾ അവളുടെ മുഖത്തുനോക്കിയുള്ളു. എന്തൊക്കെയോ അവളോട് അപേക്ഷിക്കണമെന്നുണ്ട്. എന്നാൽ അയാൾക്ക ഒന്നും അറിഞ്ഞുകൂടാ.

മന്മഥൻ തോററു. അവൾ അയാളെ കീഴടക്കി.

"കാമദേവൻ!"

മധുരമായ ഒരു ശബ്ദം അയാളുടെ ചെവികളിൽ ചെന്നലച്ചു. അത് അയാളെ ഒന്നു കുളിർപ്പിച്ചു. ഒരിക്കൽകൂടി മന്മഥൻ അവളുടെ മുഖത്തു നോക്കി.

സമയം കുറെകഴിഞ്ഞു. ആരും ആരും ഒന്നുംമിണ്ടിയില്ല. നാഴികമണി ടിക് ടിക് എന്നു ശബ്ദിച്ചുകൊണ്ടിരുന്നു. ഓരോനിമിഷവും മന്മഥന് ഓരോ യുഗങ്ങളായിരുന്നു. അയാൾ അവസാനം ഒന്നും മിണ്ടാതെ എഴുന്നേറവപോയി.

ആയിരം ചിന്തകൾ മന്മഥന്റെ മനസ്സിനെ പ്രമഥിച്ചു. ചുടുനിശ്വാസങ്ങൾ ഉൾപൂവിന്റെ എരിച്ചിലിനെ കുറച്ചില്ല. അവളുടെ ഭ്രാന്തുപിടിപ്പിക്കുന്ന നോട്ടം, ചിരി ഇവയെല്ലാം ചിലപ്പോൾ വ്യക്തമായും മറവചിലപ്പോൾ വിശദമായും കണ്ടു. അയാൾ കരഞ്ഞു.

അന്നുരാത്രി കമലമ്മയും ഉറങ്ങിയില്ല. കൂടെക്കൂടെ അയാളുടെ അഴകുള്ള രൂപം അവൾ കാണും. ആ മുഖത്തു മുഖക്കുരു കുരുമ്പിടുന്നുണ്ടെങ്കിലും ബാലകത്വംപോയിട്ടില്ല. അയാളുടെ മുണ്ടുടുപ്പിൽ ഒരു സൌന്ദര്യം ഉണ്ട്. തലചീക് ഭംഗിയാണ്. മുഖം എന്തുമാത്രം അഴകുള്ളതാണ്! കൊച്ചുകുഞ്ഞ്'...... അവളുടെ അനുജൻ വളൎന്നുവന്നതാണ്. ആ നെററിയിൽ കമലമ്മയും ഒരു പൊട്ടുതൊട്ടുവിക്കണം. കുളിപ്പിച്ച് തലമുടി അവൾക്കുതന്നെ ചീകിവയ്ക്കണം. അങ്ങനെയെല്ലാം ഒരുക്കിയിട്ടുണ്ട് നെറുകയിൽ ഒരുമ്മവയ്ക്കണം........അങ്ങിനെയെല്ലാം അവൾ പണ്ടു ചെയ്തതാണ്.

അവളുടെ മുഖം ഒരു വിശേഷമായ മന്ദഹാസംകൊണ്ടു വികസിക്കുന്നതു കിടക്കമുറി വിളക്കിന്റെ പ്രകാശത്തിൽ പരമേശ്വരൻപിള്ള കണ്ടു. അദ്ദേഹം ചോദിച്ചു.

"സ്വപ്നംകണ്ടു ചിരിക്കുന്നോ?"

അവൾ സ്വപ്നത്തിലെന്നപോലെ പറഞ്ഞു.

"ഇന്ന് ഇവിടെ ഒരു കാമദേവൻ വന്നു."

"കാമദേവനോ?"

"അതെ"

"മനസ്സിലായില്ല"

"എന്റെ അനുജൻ"

"നീ ഭ്രാന്തു പറയുന്നോ?"

"അല്ല. പുതുവീട്ടിൽ താമസിക്കുന്നവരിൽ ഒരാൾ. എന്റെ അനുജൻ വളൎന്നുവന്നതാണ്. എന്റെ ഓമനകുഞ്ഞ്"

"അതിനു കാമദേവനെന്നു പറഞ്ഞതെന്ത്?"

"ഞാൻ അങ്ങിനെ വിളിച്ചുപോയി"

"അതു ദുഷ്പേരുവരുത്തിവെക്കും. നീ ഈ ചെറുപ്പക്കാരുമായി ഇത്ര സ്വാതന്ത്ര്യമായി പെരുമാറിക്കൂട. അവർ നിന്നെതെററിദ്ധരിക്കും. വലിയ അപഖ്യാതിയായിതീരും. കാമദേവൻ!"

"അങ്ങിനെ ഞാൻ വിളിച്ചുകൂടായിരുന്നു. എങ്കിലും അവിടുന്ന് ഒന്നു കാണണം. ആ മുഖത്തിന് എന്തു സാദൃശ്യമെന്നോ! എന്റെ അനുജൻ"

"എന്തു പ്രായമുണ്ട്?"

"ഓ! പതിനേഴുവയസ്സുവരികയില്ല"

പരമേശ്വരൻപിള്ള അല്പനേരത്തേക്ക ഒന്നും മിണ്ടിയില്ല. അവൾ ചോദിച്ചു.

"എന്താണ് ഒന്നും മിണ്ടാത്തത്?"

"ഒന്നുമില്ല"

"മനസ്സിനുവിഷമമുണ്ടോ?"

"ഇല്ല"

iii

അന്നു പരമേശ്വരൻപിള്ള വീട്ടിലുണ്ടായിരുന്നു.

"ഇതാണോ നിന്റെ കാമദേവൻ?" പരമേശ്വരൻപിള്ള ചോദിച്ചു.

"അതെ" അവൾ മറുപടിപറഞ്ഞു. അവൾ തുടൎന്നുചോദിച്ചു.

"ഞാൻ പറഞ്ഞതു സത്യമല്ലേ?"

പരമേശ്വരൻപിള്ള ഒന്നും ഉത്തരം പറഞ്ഞില്ല. മന്മഥന് അയാളോട് അകാരണമായി ഒരു വെറുപ്പുതോന്നി.

ആകെക്കൂടി ഒരു അസ്വാഭാവികത മന്മഥനുതോന്നി. കൂട്ടുകാർ അവളെക്കുറിച്ചു പറയാറുള്ളതെല്ലാം അയാൾ സ്മരിച്ചു. ആ കാമദേവൻ ബിരുദത്തിനു കൂട്ടുകാർ കല്പിച്ചപേരുകൾ അയാളെ നോക്കി കൊഞ്ഞനംകുത്തുന്നു. കാമുകൻ കാമദേവനെന്നു ഓൎത്തു ഭർത്താവിനോടു പറയുകയോ! യുക്തിപൂർവമായ ചിന്ത മന്മഥനു മനസ്സിലുദിച്ചില്ല. എന്നാൽ അതിന്റെ അസ്വാഭാവികത അയാൾക്ക് അനുഭവപ്പെട്ടു.

"വീടെവിടെ?" പരമേശ്വരൻപിള്ള ചോദിച്ചു.

"മൂവാററുപുഴ"

"പേരോ?"

"മന്മഥൻ"

"ഓഹോ! അതാണു കാമദേവൻ ആയതു് അല്ലേ?

അവളുടെ നാവിൽനിന്നും മറെറാരു ഓമനപേർ ഉതിരുമെന്ന് മന്മഥൻ സംശയിച്ചു

ആ ബിരുദം എത്ര ബീഭത്സമാണ്! മന്മഥൻ ചൂളിഞ്ഞു. അങ്ങിനെ ഒരു ഓമനപ്പേർ വേണ്ടായിരുന്നു. ഇത്ര പരിഹാസ്യമായ പേര് ആൎക്കും കിട്ടിയിട്ടില്ല. മന്മഥനു ദേഷ്യവും സങ്കടവും വന്നു. ഭർത്താവു ഭാൎയ്യയോടു പറയുന്നു.

"പേരുകൊണ്ടു മാത്രമല്ല കമലം

രൂപവും അതുതന്നെ."

അപ്പോൾ അവൾ അവിടെനിന്നും പോയിട്ടു പെട്ടെന്നു തിരിച്ചുവന്നു.

പരമേശ്വരൻപിള്ള മന്മഥനുമായി ദീർഘമായ ഒരു സംഭാഷണത്തിലേർപ്പെട്ടു. അയാൾ മന്മഥനെക്കുറിച്ച് വളരെ താല്പര്യം പ്രദർശിപ്പിച്ചു. പക്ഷേ അതെല്ലാം മന്മഥനെ ശ്വാസം മുട്ടിക്കുകയാണു ചെയ്തത്. മന്മഥന്റെ ഏസ്വമായ മറുപടികൾ അവിടെ ഒരു കൊച്ചുകുഞ്ഞിന്റെ കൊഞ്ചലുകൾ പോലെ പരിഗണിക്കപ്പെട്ടു. കൗതുകത്തോടെ അവൾ കേൾക്കുന്നു. ചിരിക്കുന്നു. അങ്ങിനെയല്ലാതെ മുതിർന്നവനെപോലെ സംസാരിക്കുവാൻ, അല്ലെങ്കിൽ അങ്ങിനെ അവളെ ബോദ്ധ്യപ്പെടുത്തുവാൻ, മന്മഥൻ വളരെ ശ്രമിച്ചു. ഫലിക്കുന്നില്ല. അയാളുടെ മുഖം ഓരോ ഉത്തരം പറയുമ്പോഴും ലജ്ജാരുണിമചേർന്നിരുന്നു. അവൾ ഭർത്താവോടു നിരപരാധിത്വംതെളിഞ്ഞമട്ടിൽ ചോദിച്ചു.

"അപഖ്യാതിക്കു കാര്യമുണ്ടോ?" ഭർത്താവു പറഞ്ഞു,

"നിന്റെ ഈ ഭ്രാന്തിനു മതിയായ കാരണമുണ്ട്."

അങ്ങിനെയൊക്കെ ആ സന്ദർശനം അവസാനിച്ചു

ലാഡ്ജിൽ വിശ്വസ്തനെന്നു ധരിച്ചുപോയ ഒരാളിനോടു മന്മഥൻ എല്ലാം പറഞ്ഞു. പിറേറന്ന് അതു് എല്ലാവരും അറിഞ്ഞു. മന്മഥൻ എല്ലാവരുടെയും കളിയാക്കൽ സഹിച്ചു. പക്ഷേ അവരുടെ വ്യാഖ്യാനം വളരെ ആശ്വാസകരമായിരുന്നു. അവൾ കാണുന്നതുപോലെയല്ല. ഭർത്താവിനു സംശയം തോന്നാതെ കഴിക്കുവാൻ അവൾക്കു സാമർത്ഥ്യമുണ്ട്. ഈ വ്യാഖ്യാനത്തിന്റെ വെളിച്ചത്തിൽ അവളുടെ ഓരോ വാക്കും ഭാവവും മന്മഥൻ പരിശോധിച്ചു: അയാളുടെ ഹൃദയം കുതിച്ചു. അയാൾ ആശ്വസിച്ചു.

കമലമ്മ അന്നു ഭർത്താവിനോടു ചോദിച്ചു.

"എന്നെ ഒരു ചേച്ചിയെപ്പോലെ അയാൾ വിചാരിക്കുമോ?

"നിനക്കു ഒരു ചേച്ചിയായിരിക്കാൻ കഴിയുമോ?"

"എനിക്കാശയുണ്ട്. എനിക്കു എന്റെ അനുജനെതന്നെ കിട്ടിയിരുന്നെങ്കിൽ!"

"ചോദിക്കട്ടെ, നിന്റെ അനുജനെകിട്ടി എന്നു നിനക്കു തോന്നുന്നോ?"

'ഇല്ല, ഇല്ല, എന്തോ ഒരു കുറവ്; രൂപത്തിലല്ല, അതൊക്കെയുണ്ട്. സ്നേഹത്തിൽ. അതു് എനിക്കുതന്നെ തോന്നുന്നു. മന്മഥനുമായി ഒരു ബന്ധവും ഇല്ലെന്നു ബോധം. അയാളെ കാണുമ്പോൾ എന്റെ അനുജനല്ലെന്ന്. അയാൾ അന്യനാണെന്ന്. എന്നാൽ പോയിക്കഴിയുമ്പോൾ- " അവൾ അശോകതിയിൽ വിരമിച്ചു. അല്പനേരം മൗനമായിരുന്നിട്ടു പരമേശ്വരൻപിള്ള പറഞ്ഞു.

"അതുവെറും സത്യമല്ല"

"അതെ. അയാൾ എന്നെ എന്തിന് ഒരു ഉടപ്പിറന്നവളായി കരുതണം! ഒരു കാര്യവുമില്ല. ഞാൻ എടുത്തുകൊണ്ടു നടന്നിട്ടില്ല. ലാളിച്ചിട്ടില്ല. എങ്കിലും—എനിക്കു അനുജനെന്നു പറയാൻ ഒരാൾ വേണം."

"അയാൾ ചീത്തയല്ല."

"നമുക്ക് അനുജനായി സ്വീകരിക്കാം."

"അതു് അസാദ്ധ്യമാണ്; കൃത്രിമമാണ്"

## iv

മന്മഥന് ഉറക്കിന്നു് ആസ്ഥകരങ്ങളും. നിദ്ര നിശയിൽപോലും ഇല്ലാതെ ആയി. പഠിത്വത്തിലും ശ്രദ്ധ കുറഞ്ഞു. അയാൾ എപ്പോഴും ചിന്താമഗ്നനാണ്.

ഒരു ദിവസമെങ്കിലും അയാൾ അവിടെ ചെല്ലാതെ ഇരിക്കുകയില്ല. അഥവാ ചെന്നില്ലെങ്കിൽ അവളുടെ ഭൃത്യൻ അന്വേഷിച്ചുചെല്ലും. അവൾ അയാൾക്കുവേണ്ടി നല്ല നല്ല പലഹാരങ്ങൾ ഉണ്ടാക്കും. ഒരു ദിവസം അല്പം ക്ഷീണം കണ്ടാൽ അതിന് അയാൾ സമാധാനം പറയണം. മുണ്ടു ഒട്ടല്ല മുഷിഞ്ഞിരുന്നാൽ അതെന്തെന്നു ചോദിക്കും. അയാൾക്കു എത്രമുണ്ടും ഷർട്ടും ഉണ്ടെന്നവളെ അവൾക്കറിയാം.

ആ വീട്ടിൽ മന്മഥനു സകല സ്വാതന്ത്ര്യങ്ങളുമുണ്ട്. എന്നാൽ അതു് ഒരിക്കലും അയാൾ വിനിയോഗിച്ചിട്ടില്ല. അതല്ല അയാൾക്കാവശ്യം. ആ സ്വാതന്ത്ര്യം അയാളെ വീർപ്പുമുട്ടിച്ചു. ആ നശിച്ച ഭർത്താവ് ഇല്ലായിരുന്നെങ്കിൽ! അയാൾ ഇതെല്ലാം അനുവദിക്കുന്നതെന്തു്? ആ വീട്ടിൽ ചില ചില്ലറ കലഹങ്ങൾ ഉണ്ടാകാത്തതെന്തു്?

ഒരുദിവസം മന്മഥൻ സമയം തെറ്റിയാണ് ആഹാരം കഴിച്ചതു്. കമലമ്മ അതിനു കാരണം അന്വേഷിച്ചു. അരിവെയ്പുകാരൻ ഒളിച്ചോടിപ്പോയി. അതിനു കാരണം. അപ്പോൾ പരമേശ്വരൻപിള്ള ചോദിച്ചു.

"കമലം! നമ്മുടെകൂടെ കാമദേവൻ താമസിച്ചുകൊള്ളട്ടെ!"

അവൾ ആവേശത്തോടെ മറുപടി പറഞ്ഞു.

"വേണ്ട, വേണ്ട. ഒരിക്കലും വേണ്ട" ആ സ്വരവും വെപ്രാളവും അർത്ഥവത്തായിരുന്നു.

"എന്തുകൊണ്ട്?"

"അതുവേണ്ട വെറുതെ, ദുഷ്‌പേര് —"

"ദുഷ്‌പേരോ? നിനക്കതിൽ ഭയമില്ലല്ലോ. നീ എത്ര സ്വാതന്ത്ര്യമായി പുരുഷന്മാരോടു പെരുമാറുന്നു."

"എങ്കിലും വേണ്ട"

പെട്ടെന്നു കമലമ്മ അവിടെനിന്നും തിരോധാനം ചെയ്തു. അങ്ങിനെ പതിവില്ലാത്തതാണ്. ഒരിക്കലും അവളുടെ മുഖഭാവം അന്യനെ കാണിക്കാതിരിക്കുവാൻ ആഗ്രഹിക്കേണ്ട ആവശ്യം അവൾക്കു വന്നിട്ടില്ലാത്തതാണ്. ജീവിതത്തിൽ ഒരിക്കലും തന്നെ ഭാവം അങ്ങിനെ സംഭവിച്ചിട്ടുമില്ല. മന്മഥനും പരമേശ്വരൻപിള്ളയും അല്പനേരം മിണ്ടാതിരുന്നു. പരമേശ്വരൻപിള്ള കമലമ്മയെ വിളിച്ചു. അവൾ വിളികേട്ടു എന്നാൽ പുറത്തു വന്നില്ല. വീണ്ടും വിളിച്ചു അയാൾ ചിരിക്കുന്നു. അയാൾ ഒരു മാടനാണെന്നു മന്മഥനു തോന്നി. കൺമുമ്പിൽ നടക്കുന്ന കാര്യങ്ങൾ അറിഞ്ഞുകൂടാത്ത തിരുമാടൻ!

കുറച്ചുനേരം കഴിഞ്ഞപ്പോൾ അവൾ പുറത്തിറങ്ങിവന്നു. അവൾ അകത്തു കരയുകയായിരുന്നു. കണ്ണു ചുമന്നിരിക്കുന്നു. കണ്ണീർ തുടച്ചുകളഞ്ഞിട്ടുണ്ട്.

"ഉം? നീ കരയുകയായിരുന്നോ?."

അവൾ ഒന്നും മിണ്ടിയില്ല.

"എന്തിന്?"

അവൾ തലകുനിച്ചുനിന്നു. ഒരിക്കലും അവൾക്കു ഉത്തരം മുട്ടിയിട്ടില്ല. അല്ലെങ്കിൽ പറയാനുള്ളതിന് വൈശദ്യം പോരാതെ വന്നിട്ടില്ല. എന്തിനും എപ്പോഴും ഉരുളക്കു ഉപ്പേരിപോലെ അവൾക്ക് മറുപടിയുണ്ട്. അവൾ തോററുനിൽക്കുകയാണ്. ഇന്ന് ആദ്യമായി അവൾ യഥാർത്ഥസ്ത്രീയായതായി മന്മഥനു തോന്നി. അവളുടെ തനു തളരുന്നു; മനസ്സു ക്ഷീണിക്കുന്നു. അവളുടെ ഹൃദയം പ്രവർത്തിക്കുന്നതു്, ബുദ്ധിശക്തി വികാരത്തിനു കീഴടങ്ങുന്നതു് അന്നാദ്യമാണ്. അവളും ദുർബ്ബലയാണ്.

മന്മഥന്റെ ഹൃദയം കുളിർത്തു. ആ സ്ത്രീയുടെ ദൗർബ്ബല്യത്തിന്റെ പരിസ്ഫുരണത്തിൽ ആ പുരുഷന്റെ ഹൃദയം കുളിർത്തു. അവൾ പറഞ്ഞു

"എന്നെ ഒരിക്കലെങ്കിലും ചേച്ചിഎന്നു വിളിച്ചിട്ടില്ല"

മന്മഥൻ ബലവാനായ പുരുഷനെപ്പോലെ ഒന്നുപൊട്ടിച്ചിരിച്ചു. അവൾ നടുങ്ങി അയാളെനോക്കി. കമലമ്മ ഭയപ്പെടുന്നു.

അവൾ മുന്നിൽ കാണുന്നതു ഒരു ഓമന അനുജനെയല്ല. പരമസുന്ദരനായ ഒരു പുരുഷനെ സ്ത്രീഹൃദയത്തെ പെരുവിരലിനുകീഴിൽ അമർത്തി കീഴടക്കിവച്ചിരിക്കുന്ന ഒരു കാമദേവനെ അവൾ പേടിച്ചു. വീണ്ടും അവൾ കരഞ്ഞു, കരഞ്ഞുകൊണ്ട് അകത്തേക്കുപോയി.

മന്മഥൻ ജയിച്ചു സ്വന്തശക്തിയിൽ അയാൾക്കു വിശ്വാസംവന്നു. അവൾ ഒരു വെറും പെണ്ണ്. നിസ്സഹായിനി, ദുർബ്ബല. മന്മഥന്റെ സിരാചക്രം ഉണർന്നു ഉത്തേജിപ്പു വർദ്ധിച്ചു.

അവളോ? ഒരിക്കലും ഒരു പുരുഷനു കീഴ്‌വണങ്ങിയിട്ടില്ല. യുവാക്കന്മാർ അവളുടെ മുമ്പിൽ പാവകളായിട്ടേയുള്ളു. അതു് അവൾ ആവശ്യപ്പെട്ടിട്ടുമല്ല.

ആ ഭർത്താവു പറയുകയാണ്.

"അതാണ് അവളുടെ സങ്കടം. അവൾക്കു ഒരു അനുജനുണ്ടായിരുന്നു നിങ്ങളെപ്പോലെതന്നെ ചെറുപ്പത്തിലെ മരിച്ചുപോയി. അങ്ങിനെ സഹോദരസ്നേഹത്തിനുവേണ്ടി അവൾ ദാഹിക്കുകയാണ്. അവളുടെ ആത്മാവ്"

"ഓഹോ!"

"നിങ്ങളെ അനുജനായി അവൾ അംഗീകരിച്ചുകഴിഞ്ഞു. അങ്ങിനെ ഇരിക്കെ നിങ്ങൾ ചേച്ചിഎന്നു വിളിക്കാത്തതു് അവളെ ദണ്ഡപ്പെടുത്തുന്നു"

"ഞാൻ അങ്ങിനെ വിളിച്ചേക്കാമല്ലോ"

അവൾ അകത്തു നിന്നു പറഞ്ഞു.

# ഓണക്കാഴ്ച

നാലാങ്കൽ കൃഷ്ണപിള്ള

എന്തിനായിട്ടോമലേ! നീയിന്നദീതടത്തിൽ
ചന്തമേറും കങ്കണത്തിൻ ശിഞ്ജിതം മുഴക്കി,
പുഞ്ചിരിപ്പൂത്തിരി വീശി, പൊന്നലരുപോലെ
പുരിതാമോദമകയായിട്ടിങ്ങിരുന്നീടുന്നു?



കുടമതിൽജ്ജലം നിറച്ചു വേഗേന
കുടിലിലേക്കു പോയാലും!!
ഇനിയുമെന്തിനായ് മടിച്ചിരിപ്പൂ നീ,
ഇവിടെയിങ്ങനെ താനേ

താമരപ്പൂവൊത്ത മൃദു കൈത്തലത്താൽ മന്ദം
തൂമയിൽപ്പുളക ചിന്നിപ്പാഞ്ഞിടും നദിയിൽ,
പൂമ്പുളകം ചാർത്തിയുലപ്പാതയിലൂടെങ്ങോ

മാമ്പിഴിയിണയണച്ചും നീയിരിപ്പതെന്തേ?
ചിങ്ങമാകും വല്ലരിയിലോണമെന്ന പുഷ്പം
മംഗളമായ് വിരിയുന്ന സുദിനമിന്നല്ലേ?

കുടമതിൽജ്ജലം നിറച്ചു വേഗേന
കുടിലിലേക്കിനിപ്പോകാം
ഇനിയുമെന്തിനായ് മടിച്ചിരിപ്പൂ നീ,
ഇവിടെയിങ്ങനെ താനേ;

പൊന്നുലരി മറഞ്ഞു വെയിലെങ്ങുമേ പരന്നു,
വന്മരംവഴിയരികിൽ പട്ടുതൊങ്ങൽ ചേർത്തു;
തങ്ങളിലൂരങ്ങൾ കോർത്തും, ചുംബനം പൊഴിച്ചും
ഭംഗിയിൽത്തരംഗജാലം സല്ലപിച്ചിടുന്നു;
അംബരത്തിൽ "പുഷ്പകങ്ങൾ" മന്നവണ്ണം പായും
വെള്ളിമേഘം തങ്ങിടുന്നു, കനകകർത്തന്മാരിൽ;

അവകളോമനേ! തവമുഖാംബുജം
അഴകിൽ നോക്കി, ഹാ, നില്പൂ!!
അവകളോമനേ! ഭവതിയോടെന്തോ
കഥനം ചെയ്യുവാൻ നില്പൂ!
പ്രണയസന്ദേശം നിനക്കു നല്കുവാ-
നിളയ മാരുതൻ വന്നു;

എന്തിനായിട്ടോമലേ! നീയിന്നദീ തടത്തിൽ
ചിന്തയിൽ ലയിച്ചിരിപ്പതകതയെമ്മട്ടിൽ?
വെള്ളവും നിറച്ചു വേഗം വീട്ടിലേക്കു പോകൂ,
കള്ളമല്ല, നേരമേറ വൈകിയെന്നറിഞ്ഞോ
നിൻവരവുംനോക്കിനോക്കിനിന്നിടയദൈവം
നിന്നിടുന്നു ഗേഹമതിൻ പൂന്തണൽപ്പരപ്പിൽ

അഴിഞ്ഞിളകിടും, കരിമുകിലൊത്ത
ചികുരം ബന്ധിക്കു വേഗം;
ജലം നിറച്ചാലുമിനിയുമിങ്ങനെ
പകൽക്കിനാക്കൾ കാണണ്ട;
നിന"ക്കോണക്കാഴ്ച" തരുവാനായൊരു
നിസർഗ്ഗസുന്ദരമാകും,
ഹൃദയവുമായിട്ടൊരു യുവാവതാ;
കനകസ്വപ്നംപോൽ നില്പൂ!!

— —

"വേണ്ട. എന്നെ ആരും അങ്ങനെ വിളിക്കണ്ട."

മന്മഥൻ വീണ്ടും പൊട്ടിച്ചിരിച്ചു.

V

അവൾ ഒരു എഴുത്തു വായിച്ചുകൊണ്ടിരിക്കുകയാണ്. അവളുടെ കൈകൾ വിറക്കുന്നു. അതോടെ ആ കടലാസും. നെഞ്ചു തെരുതെരെ തുടിക്കുന്നു. കണ്ണുകൾ പരതുന്ന ഒരക്ഷരം അവൾക്കു കണ്ടുകൂടാ. അക്ഷരങ്ങൾ ഒക്കെ വിറകൊള്ളുന്നു.

അതു് അവൾ വലിച്ചുകീറി പറത്തി. അർദ്ധബോധവതിയായി കമലമ്മ മെത്തയിലേക്കു വീണു. എത്ര നേരം അവൾ ആ നിലയിൽ കിടന്നു എന്നു് അവൾക്കുതന്നെ അറിഞ്ഞുകൂടാ. എഴുന്നേററപ്പോൾ ആയിരം കടലാസുകഷണങ്ങൾ മുറിയിൽ വിതറികിടക്കുന്നു. ഓരോന്നും പെറുക്കിയെടുത്തു് അവൾ ഒത്തുചേർത്തുനോക്കി. അതു് മറിച്ചും തിരിച്ചും വച്ചിട്ടും രൂപംകൊള്ളുന്നില്ല.

കമലമ്മ കരഞ്ഞുതുടങ്ങി. കരച്ചിൽ അടക്കിയിട്ടു മുഖംതുടയ്ക്കും. വീണ്ടും ആലോചിച്ചിരുന്നു കരഞ്ഞുപോകും. അവളുടെ ഓമന അനുജന്റെ രൂപം അവൾ കാണും. കോണകംമാത്രം ഉടുത്തു് ഒരു പിള്ളനേര്യതു് തോളിൽ ഇട്ടു് ചേച്ചിയെ നോക്കിനിന്നു് പ്രസന്നമായി ചിരിക്കുന്ന ഒരു ഓമന കുഞ്ഞ്! ആ വിളി അവൾ കേൾക്കുന്നു. അതു പിന്നീടാരും വിളിച്ചിട്ടില്ല. ഇല്ല. സംവത്സരങ്ങൾ വളരെ കഴിഞ്ഞു. അയ്യോ! അതു് അവൾക്കു കേട്ടു മതിയാകു..........അനുജൻ വളരുന്നില്ല..........പതിനേഴു വയസ്സായ ഒരു യുവാവു്..........അവളെ ദയനീയമായി നോക്കിനിൽക്കുന്നു........അനുജൻ, അന്തരിച്ചുപോയ അനുജൻ..........'പ്രാണനാഥേ!' ആ നാലക്ഷരങ്ങൾ അവളെ തുറിച്ചു നോക്കുന്നു! സഹോദരൻ വളർന്നു വരുന്ന രൂപം, 'ചേച്ചി' വിളിയുടെ വികസ്വരമായ രൂപഭേദം..........കമലമ്മ നടുങ്ങി. അവളുടെ പരിചയത്തിൽപെട്ട ഓരോ യുവാക്കന്മാരെയും അവൾ സ്മരിച്ചു. എവരുടെ മുഖത്തിലും അവൾ കാമചാപല്യത്തിന്റെ പ്രതിബിംബനം കണ്ടു. അവൾ തന്നത്താൻ ശപിച്ചു. അതിനല്ല അവരോടു ചിരിച്ചതു്, കളിച്ചതു്, സംസാരിച്ചതു്! ആ അനുജനെ അവരുടെ കൂട്ടത്തിൽ അവൾ അന്വേഷിക്കുകയാണു ചെയ്തതു്.

അവൾ ലോകത്തെമുഴുവൻ വെറുത്തു. അവളെ സഹോദരി എന്നു വിചാരിക്കുവാൻ ആരുമില്ല. അനുജൻ, ആ സ്ഥാനത്തു മന്മഥൻ........ചേച്ചി, എന്ന വിളി, അതിന്റെ സ്ഥാനത്തു് 'പ്രാണനാഥേ' എന്ന സംബോധന. അവൾ പല്ലു കടിച്ചുകൊണ്ടു തന്നത്താൻ ഒന്നു് അമറിപ്പോയി.

'കാമദേവൻ'

അങ്ങിനെ എന്തിനു വിളിച്ചു എന്നു കമലമ്മ തന്നത്താൻ ചോദിച്ചു. അതിനു് ഉത്തരമില്ല. ഹൃദയത്തിൽനിന്നും ഉതിർന്ന ഒരു പേരാണതു് എന്നവൾക്കറിയാം. അതിനു് ഒരു മാധുര്യവുമുണ്ടു്. എന്തുകൊണ്ടു് 'അനുജ.' എന്നു വിളിച്ചില്ല?

ഒരുപക്ഷേ അവളെ 'പ്രാണനാഥേ' എന്നു വിളിക്കുവാൻ അയാൾക്കു് അർഹതയുണ്ടായിരിക്കാം. ഒരു പക്ഷേ, ഈ രണ്ടു വികാരങ്ങളും ഒന്നായിരിക്കാം. കമലമ്മ ഒന്നു നടുങ്ങി. ഭ്രാന്തുപിടിച്ചതുപോലെ ആ മുറിയിൽ അവൾ പരമ്മിനടന്നു. അന്നു രാത്രിയിൽ അവൾ ഭർത്തൃവക്ഷസ്സിൽ ശിരസ്സു ചേർത്തുകൊണ്ടു കരയാൻ തുടങ്ങി. അവളുടെ പുറം തലോടിക്കൊണ്ടു് ആ ഭർത്താവു ചോദിച്ചു.

"എന്തിനു കരയുന്നു"

അവൾ എങ്ങലടിച്ചു പറഞ്ഞു

"ഇന്നലെ; അവിടന്നു ഒരു കൊള്ളിവാക്കു് — എനിക്കതു സഹിക്കാൻ മേലാ."

"ഞാൻ ഒന്നും പറഞ്ഞില്ലല്ലോ"

"നിനക്കു് അപഖ്യാതിയിൽ ഭയമില്ലല്ലോ"

"അതു ശരിയല്ലേ? നീ എല്ലാവരോടും സ്വാതന്ത്ര്യമായി പെരുമാറുന്നു. ഭയമുണ്ടെങ്കിൽ അങ്ങിനെ ചെയ്യുമോ?"

അവൾ വാവിട്ടു കരഞ്ഞു. പരമേശ്വരൻപിള്ള ആശ്വസിപ്പിച്ചു.

"എനിക്കു നിന്നെ സംശയമില്ല" ഞാൻ അതു കൊള്ളിവാക്കായി പറഞ്ഞതുമല്ല. എന്റെ ഓമന കരയാതെ"

"ഞാൻ - ഞാൻ—ഒരു സഹോദരനെ അന്വേഷിച്ചു. എനിക്കു ഒരു അനുജനില്ല."

"കഷ്ടം!"

"അതും—അതും—അനുജനല്ല. ആരും എന്നെ സഹോദരിയായി വിചാരിക്കുന്നില്ല."

vi

മന്മഥൻ വിജയിയുടെ പ്രസന്നതയോടെ അവിടെ കയറിച്ചെന്നു. അവിടെ ആരും ഉള്ളലക്ഷണമില്ല. ആരും അയാളെ സ്വീകരിക്കാൻചെന്നതുമില്ല.

മന്മഥൻ ഉറക്കെ ചിരിച്ചു. വരാന്തയിൽ കയറി കുറച്ചുനേരം ഇരുന്നിട്ടു് അയാൾ ചോദിച്ചു.

"ഇവിടെ ആരുംഇല്ലേ?" ഉത്തരമൊന്നും ഉണ്ടായില്ല.

സാവധാനത്തിൽ എഴുന്നേററു് അയാൾ ഹാളിനുള്ളിലേക്കുകയറി. അപ്പോൾ അടുത്തമുറിയിൽ പുടകയുടെ പടപടശബ്ദം അയാൾകേട്ടു. അയാൾ ഒരുക്ഷണം ഹാളിൽനിന്നു ആ അടുത്ത മുറിയുടെ സാക്ഷ എടുക്കുന്ന ശബ്ദം കേൾക്കായി. ഉത്തരക്ഷണം അയാൾ അവളുടെ സമീപത്തിൽ എത്തികഴിഞ്ഞു.

കതക വലിച്ചുതുറക്കുവാൻ അവൾ ശ്രമിക്കുന്നു. മന്മഥൻ അവളുടെ കരത്തിൽ പിടിച്ചു. കമലമ്മ തളർന്നു വഴുതി അയാളുടെ കൈത്തണ്ടിലേക്കു ചാഞ്ഞു.

* * *

അവൾ കണ്ണു തുറന്നു. മന്മഥൻ തുറകണ്ണുകളോടെ അവളെ അങ്ങിനെ നോക്കിനില്ക്കുന്നു. അവൾ പല്ലുകടിച്ചുകൊണ്ടു 'ദ്രോഹി' എന്നലറി. അയാൾ എന്നിട്ടും ശിലാപ്രതിമപോലെ നില്ക്കുകയാണു്.

വീണ്ടും അവൾ കണ്ണുകൾ അടച്ചു. സമയം കുറെക്കൂടി കഴിഞ്ഞു. അടഞ്ഞിരുന്ന കണ്ണുകളിൽകൂടി കണ്ണീർധാരമുറിയാതെ ഒഴുകിക്കൊണ്ടിരുന്നു. എന്തോ അവളുടെ വിളർത്ത അധരങ്ങൾ മന്ത്രിച്ചു. അതു് 'അനുജാ!' എന്നാണെന്നു മന്മഥനു തോന്നി. അയാൾ നടുങ്ങിയില്ല.

* * *

ഒരു പേരുകേട്ട സ്ത്രീ വിദ്വേഷി ഈ ലോകത്തിൽ ജീവിച്ചിരിക്കുന്നുണ്ടു്. പക്ഷേ ഒരു സ്ത്രീയുടെയും ചാ-

# മറുപുറം

എം. പ്രഭ, ബി. എ., ബി. എൽ.

അതെ! അതിവഗൂഢതമമായ ഒരു കാര്യംതന്നെ. കാണുന്നതു നേരല്ല; കേൾക്കുന്നതു നേരല്ല: അഥവാ സകലതിനും ശോചനീയമായ ഒരു മറുപുറം ഉണ്ട്. പരിഷ്കൃതനെന്ന 'പോഷ്' പറയുന്ന മനുഷ്യൻ പുറച്ചട്ടകണ്ടു ഭ്രമിക്കുന്നു; അകത്തെന്തെന്നു വിഡ്ഢിയായ അവൻ നോക്കാറില്ല. നമുക്കു സത്യമെന്തെന്നു തുറന്നുനോക്കാം; അന്വേഷിക്കാം; സത്യം ലജ്ജയോടെ ഒതുങ്ങിക്കളയാൻ അനുവദിക്കരുത്.

നോക്കൂ, പ്രകൃതിയെ നോക്കൂ, എന്തു സുന്ദരമായ പ്രഭാതം! ഒരു കാന്തികന്ദം ഉദിച്ചുയരുന്നു; അന്നേരത്തെ കാവ്യസ്പന്ദനത്തിൽ നാം മദിച്ചുമറിയുന്നു. ഹാ!—മറേറപ്പുറം തിരിച്ചുനോക്കൂ, ഘോരമായ ചൂടുകൊണ്ടു ലോകത്തെ ഉണക്കി ശുഷ്കമാക്കാൻ, നമ്മുടെ നാവിലെ വെള്ളം വററിക്കാൻ, ഹൃദയത്തെ ദ്രവിപ്പിക്കാൻ-തയ്യാറെടുക്കുവാനാണീ മധുരപല്ലവി. പിന്നെ, അന്തിയായാലോ? സന്തോഷം സമ്മാനിക്കാൻ സായാഹ്നം സന്നദ്ധയാണ്; പൊന്നുരുകി മിന്നുന്നു, നിറങ്ങൾ വിറച്ചുവിറച്ചു വിരിയുന്നു. ക്രൂരതയ്ക്കു നൃത്തംവെയ്ക്കാൻ, രുധിരം നിറഞ്ഞ കളിത്തട്ടിൽ മറപിടിക്കാനുള്ള പുറപ്പാടാണതു്. കടലിലെ തിരകൾ തിരുവാതിരകളിക്കുന്നപോലും; അതു ലോകത്തെ വിഴുങ്ങുന്നതിനുള്ള സംരംഭമല്ലാതെ വേറെ എന്തു്?

ഇനി പുഷ്പങ്ങൾ! എന്തൊരുനിറം! മണം! പലരും പറയാറുണ്ട് പരിശുദ്ധതയുടെ പൈതലാണ് ഇവയെന്ന്. സ്വവർഗ്ഗം നിലനിർത്തിക്കൊണ്ടുപോകാൻ വണ്ടുകളുടെ സഹായം അവശ്യംവേണം. ആ ഭൃംഗങ്ങളെ വശീകരിക്കാനാണ് ഈ നിറം കാണിക്കലും മണംപരത്തലും. അതാ—അവിടെ കിളികൾ കളകളം പൊഴിച്ചുകൊണ്ടു ഇളകിപ്പാറുന്നു. അവ തങ്ങളുടെ ഉത്സാഹത്തെ ഉൽഘോഷിക്കയാണ്. നമുക്കു അതുകണ്ടു അസൂയതോന്നും. നമ്മെ അസൂയാവഹ്നിയിൽ ആഴ്ത്തുവാനാണ് ശ്രമം. നമ്മുടെ നിരാശ അവശ്യം ആനന്ദം നൽകും.

ഹോ! എന്തിനു നാം ജന്തുക്കളുടെ പിന്നാലെപോകുന്നു? നാം! മനുഷ്യർ; ഏററവും ഇരുളടഞ്ഞ മറുപുറമുള്ള മനുഷ്യനാണ്. അവന്റെ ഓരോ പ്രവൃത്തിയും ദുരുദ്ദേശത്തോടുകൂടിയവതന്നെ.

അതാ! ദൂരെ എങ്ങാനിന്നും ഒരു മണിനാദം കേൾക്കുന്നില്ലേ? അതു ദേവാലയത്തിലേയാണ്. ദേവാലയം, പുരോഹിതൻ!, ദൈവം!, മതം!, ജാതി! മറപൊന്തിച്ചുനോക്കുക, നൈഷ്ഠൂര്യത്തിന്റെ നൃത്തംവെപ്പ്; പുരോഗതിയുടെ വ്യഭിചാരം; അനാചാരം, അന്ധവിശ്വാസം, അധർമ്മം എന്നിവയെ മനുഷ്യലോകത്തിന്റെ ദുർബലഹൃദയങ്ങളിൽ അഷ്ടബന്ധം ചേർത്തുറപ്പിക്കുന്നതിനാണതു്. മനുഷ്യനെ മനുഷ്യന്റെ ശത്രുവാക്കുന്ന പരിഷ്കാരത്തെ പുറകോട്ടു പിടിച്ചുവലിക്കുന്ന പിശാചാണതു്.

ഹേ മനുഷ്യാ, നിന്നെത്തന്നെ നോക്കൂ. നീയൊരു വിദ്യാർത്ഥിയാണ്. പരിഷ്കാരത്തിന്റെ പരിശുദ്ധസന്താനം! വിപ്ലവകരങ്ങളായ ആദർശങ്ങളെന്നഭിമാനംകൊള്ളുന്ന ഒരു യുവകോമളൻ. പക്ഷേ നീയെന്താണ് ചെയ്യുന്നതു്. എങ്കിലും ഒന്നാമതായിവിജയിക്കാൻശ്രമിക്കുന്നു, ആദർശപുരുഷനാകാൻ എരിപൊരികൊള്ളുന്നു. അതിന്റെ ഉദ്ദേശ്യമെന്തു്? നിനക്കു ലോകത്തിന്റെ ബഹുമാനംവേണം. നിന്നെ ലോകം മാന്യനായി കരുതണം. നിന്റെ സ്നേഹിതരെ കവച്ചുവെച്ചു നിനക്കു വലിയ ഉദ്യോഗം കരസ്ഥമാക്കണം, അവരെ നിനക്കു ചവിട്ടിതാഴ്ത്തണം. അല്ലേ? അന്തസ്സിന്റെ കാര്യത്തിൽ നിനക്കൊരു മുതലാളിയാകണം! വെറും നഗ്നമായ കുടിലത!

ജാഗ്രതയായി ശ്രദ്ധകാണിച്ചു വേഷഭൂഷാദികൾ അണിഞ്ഞിരിക്കുന്ന എന്റെ സ്നേഹിതാ! നിങ്ങൾ സായാഹ്ന സവാരിക്കിറങ്ങിച്ചിരിക്കുന്നു എന്നു ഞങ്ങൾ വിശ്വസിച്ചുകൊള്ളണം, ഏ? നിങ്ങൾ ഒരു അത്യാഗ്രഹിയായ " ഉദ്യോഗസ്ഥനാണ്. സുഖലോലുപനായ ഒരു ദുഷ്ടാത്മാവാണ് നിങ്ങൾ. സംസ്കൃതചിത്തനെന്നു ഭാവിക്കുന്ന ബിരുദധാരി! സത്യംപറയൂ നിങ്ങൾ നടക്കുന്നതു് നിങ്ങളുടെ പക്കൽ വ്യാപാരത്തിനു വച്ചിരിക്കുന്ന 'വിവാഹം' എന്ന സാധനത്തിന് മെച്ചമായ കമ്പോളം തിരഞ്ഞുകൊണ്ടല്ലേ? നിങ്ങൾക്കു ലജ്ജയാകുന്നില്ലേ! കഷ്ടം.

അങ്ങ് ഭാര്യയും സന്താനങ്ങളും ഉള്ള ഒരു ഗൃഹസ്ഥനാണ് സദാനേരം പണംസമ്പാദിക്കുന്നതിന് ബദ്ധശ്രദ്ധനല്ലേ അങ്ങ്. എന്തിനാണതു? ലോകം എല്ലാവർക്കും തുല്യാവകാശമുള്ളതു്. അങ്ങയ്ക്കു് ഭാര്യയും കുട്ടികളും സുഖമായിരിക്കുവാൻ എന്തിനിത്ര ശ്രദ്ധ. അന്യന്റെ ഭാര്യയേയും സന്താനങ്ങളേയും എന്തുകൊണ്ടിതുപോലെ കരുതുന്നില്ല? മറേറവരേയുംകാൾ നിങ്ങൾക്കു സുഖംവേണം, ഉയരണം............

അതാ നോക്കുക, രണ്ടുപേർ പോകുന്നു ഒരാൾ ചിരിക്കുന്നു. മറേറാരാളിന്റെ ഹൃദയം മൃദുവായി തകർക്കുന്ന ഒരു കാര്യമാണത്രെ അതു്. അയാൾക്കു മററവന്റെ സാഹചര്യംവേണം. ചിരികൊണ്ടു അയാളെ മയക്കികഴിഞ്ഞു. ഇനി മറേറവൻ എന്തൊക്കെച്ചെയ്യണമെന്നോ? സ്വാർത്ഥനായ അവനെക്കണ്ടാൽ ചിരിക്കണം. അവൻ പ്രസംഗിക്കുന്നതു ശ്രദ്ധിക്കണം. എഴുതുന്നതു വായിക്കണം. അയാൾ തെരഞ്ഞെടുപ്പിന് നിന്നാൽ സഹായിക്കണം. അയാൾക്കു ശത്രുക്കളുണ്ടായാൽ എതിരിടണം. അതുമല്ലെങ്കിൽ അയാൾക്കൊരു ഉദ്യോഗം ആവശ്യമുണ്ട്, അഥവാ മകൾക്കു ഒരു വരനെ ആവശ്യമുണ്ട്!

ശുദ്ധമായ സ്വാർത്ഥത പടച്ചട്ടയണിഞ്ഞു നടമാടുന്നു.

ഹഹ്! നിങ്ങളേയും എനിക്കറിയാം. വിദ്യാർത്ഥിനികളല്ലേ? മൃദുദുകൂലങ്ങളിൽ ശരീരം പൊതിഞ്ഞുകൊണ്ട്, എന്നാൽ അതിന്റെ പ്രസരിപ്പിനെ പ്രസ്പഷ്ടമാംവണ്ണം പ്രസ്ഫുടിപ്പിച്ചുകൊണ്ട്, പൊട്ടിച്ചിരിച്ചുകൊണ്ട്, വിശ്വവശ്യങ്ങളായ അംഗവിന്യാസങ്ങളോടെ വിഹരിക്കുന്നു. മഞ്ഞുതുള്ളികളെപ്പോലെ കളങ്കമില്ലാത്തവരാണ് നിങ്ങളെന്നു ലോകം ധരിക്കണം, അല്ലേ? കാളകൂടം വഹിക്കുന്ന സർപ്പങ്ങളാണു നിങ്ങൾ. എന്തിനാണു നിങ്ങൾ പഠിക്കുന്നതു? സംസ്കാരത്തിനല്ല, അറിവിനല്ല. ഉടുത്തൊരുങ്ങിയിരിക്കുന്നു; ദേഹം മറയ്ക്കാനല്ല: സായന്തന സവാരിക്കിറങ്ങിയിരിക്കുന്നു; ശുദ്ധവായു ശ്വസിക്കാനല്ല. മണികിലുങ്ങുന്നപോലെ ചിരിക്കുകയും! നിങ്ങളുടെ ഹൃദയവുമായി ഒരുബന്ധവുമില്ലതിന്; കപടത ശങ്കിക്കാത്ത ലോകത്തിനെ മയക്കുവാനാണിതു്. യോഗ്യരായവരന്മാരെകണ്ടുപിടിക്കുവാൻ നിങ്ങൾ ഒരു വല വേട്ടയ്ക്കു വിരിച്ചിരിക്കയാണ്. സിനിമാശാലകളിലും നാടകശാലകളിലും സമ്മേളനങ്ങളിലും നിങ്ങൾ ഒരുങ്ങിക്കൂടാറുണ്ട്; സത്യമായും നാടകം നിങ്ങളെ രസിപ്പിക്കുന്നില്ല; സംഗീതമെന്തെന്നു ഒരു രൂപവുമില്ല; പ്രസംഗങ്ങൾ കേൾക്കണമെന്നു ഒട്ടു ശ്രദ്ധയുമില്ല. പിന്നെ? [illegible] നിങ്ങളെന്നു ലോകത്തെ വിവിധവർണ്ണങ്ങൾകൊണ്ടു ബോധ്യപ്പെടുത്തുകയാണ്; ലൗകികസുഖങ്ങളിൽ രമിച്ചു പുളയ്ക്കുവാൻ നിങ്ങൾ പരിണതവയസ്കകളാണെന്നു പെരുമ്പറ മുഴക്കുകയാണ്. ഛെ! എന്തു ലജ്ജാവഹം!

ഹാ! നാം കാണുന്നതെന്താണ്? കേൾക്കുന്നതെന്താണ്? വാസ്തവം എന്തു? മാധുര്യത്തിന്റെ തണലിൽ കാളകൂടംകുടികൊള്ളുന്നു. സൗന്ദര്യത്തിന്റെ മറവിൽ ഭീകരത! പുഞ്ചിരിയുടെ അടിയിൽ വഞ്ചന! സമാധാനത്തിൽകൂടെ വ്യഭിചാരം! ശാന്തതയുടെ ഹൃദയത്തിൽ കൊടുങ്കാററ്! പൂവാടിയിൽ ശ്മശാനം! പൂവിതളിൽ പുഴു! കടക്കണ്ണിന്റെ കോണിൽ കപടം! പരിഷ്കാരത്തിന്റെ നിഴലിൽ നഗ്നമായ മൃഗീയത! സംസ്കാരത്തിന്റെ [illegible] നൈഷ്ഠൂര്യം!

——

ിത്ര്യം ധ്വംസിക്കുവാൻ അയാൾക്കു കഴിവില്ല. അങ്ങിനെ ഒന്നുവന്നുചേർന്നില്ലെങ്കിൽ ഒരു സ്ത്രീക്കും സമാധാനമായി കഴിയാൻ ഒക്കുകയില്ലായിരുന്നു എന്നു ചിലർ പറയാറുണ്ട്. അയാൾ പരമസുന്ദരനായി തീരേണ്ട ഒരാളാണ്. എന്നാൽ മുഖത്തിന്റെ ഐശ്വര്യം പോയി. ഒരു പിശാചിന്റെ ആവേശം അയാൾക്കുണ്ട്. ചിരിക്കുകയല്ല, അയാൾ പല്ലിളിക്കുകയാണ്. സ്ത്രീകളെ കാണുമ്പോൾ അയാൾ എന്തൊക്കെയോ മുറുമുറുക്കും. അയാളുമായി അടുത്തു പരിചയമുള്ളവർ പറയുന്നതു്, അയാളുടെ വഴിതിരിഞ്ഞ മനോവ്യാപാരങ്ങളിൽ അമ്മ പെങ്ങന്മാരെക്കുറിച്ചുപോലും ഒരു വകതിരിവില്ലെന്നാണ്. അയാൾ ഒരു വലിയ ഉദ്യോഗസ്ഥനുമാണ്. സ്ത്രീപുരുഷബന്ധം എന്തെന്നറിയാത്ത ആ പാവം അങ്ങിനെ സ്ത്രീകൾക്കു കുററവും കുറവും പറഞ്ഞുകഴിയുന്നു.

പരിചയ സീമയിൽ പെട്ട സകല പുരുഷന്മാരേയും വശത്താക്കുവാൻ ശ്രമിക്കുന്ന ഒരു സ്ത്രീ ജീവിച്ചിരിക്കുന്നുണ്ട്. അവൾ വളരെ അടക്കം ഒതുക്കം ഉള്ളവളാണ്. അന്യപുരുഷന്മാരുടെ നേരെ വരികയില്ല. ജനാലയിൽകൂടി ഒളിച്ചുനോക്കും. ആരെ നോക്കുന്നുവോ അവർ അവളെ കാണുകയും ചെയ്യും. അവൾ ആയിരം പ്രണയ ലേഖനങ്ങൾ നിഷ്പ്രയോജനമായി ആസ്ത്രീവിദ്വേഷിക്കയച്ചിട്ടുണ്ട്.

— —



# ഭാരതമാതാ

(വൈക്കം മുഹമ്മദ് ബഷീർ)

അഹംഭാവമില്ലാതെ ആ കോകിലഗാനം മനംകുളിരെ അങ്ങനെ മുഴങ്ങിക്കൊണ്ടിരുന്നു. ഒരു പനിനീർ സുമം ഇറുത്തുകൊണ്ട് പ്രേമഹൃദയയായി അവൾ ദൃഷ്ടി ഉയർത്തി. അപ്പോൾ, ബാലഭാസ്കരന്റെ കനകരശ്മികളിൽ ആ മുഖംമുങ്ങി. നിശ്ചലങ്ങളായ ഇരുണ്ടമിഴികളിൽ ബാഷ്പം നിറഞ്ഞു. ലക്കില്ലാതെ പാറിവന്ന ഒരു വണ്ട് ആ കവിളിൽ മുട്ടി ഉരുമ്മി; വിരിഞ്ഞുനിന്ന ഒരു സുമഹൃദയത്തിൽ ചെന്നിരുന്നു മുരണ്ടു. സൂചിമുനകൾപോലുള്ള പ്രകാശാഗ്രങ്ങളോടെ അവളുടെ കൃഷ്ണമണികൾ വികസ്വരങ്ങളായി. ആ റോസാപുഷ്പം, പവിഴച്ചുണ്ടുകളിൽ അർപ്പിച്ചു; മൃദുലങ്ങളായ അതിന്റെ ദലങ്ങൾ ഓരോന്നിലും അവൾ ചുംബിച്ചു. എന്നിട്ടു വെള്ളസാരി മടക്കിൽ വച്ചു. അങ്ങനെ അതു നിറഞ്ഞപ്പോൾ, വജ്രപ്പൊടിപോലെ മിന്നുന്ന മുററത്തുകൂടി അവൾ വരാന്തയിലെത്തി. ആദ്യത്തേതു കടന്ന് രണ്ടാമത്തെ മുറിയിൽ മേശപ്പുറത്തിരുന്ന കണ്ണാടിനോക്കി മുടി ശരിപ്പെടുത്തി. ആ മുറി അലങ്കരിച്ചിരുന്ന പല ചിത്രങ്ങളുടെയും മുമ്പിൽ അവൾ നിന്നു. കറുത്ത രണ്ടുമേഘങ്ങളുടെ ഇടയിൽ തെളിയുന്ന പൂർണ്ണചന്ദ്രൻ. അവളുടെ ഇഷ്ടപ്രകാരം അയാൾ എഴുതിയതാണതു്. വേറൊന്ന് സമുദ്രത്തിലെ സൂര്യാസ്തമനമാണ്. രണ്ടും അവർ ഒരുമിച്ചുകണ്ട കാഴ്ചകൾ. അവൾ നടന്ന് അടഞ്ഞ വാതലിന്റെ മുമ്പിൽ നിന്നു. വെള്ളച്ചായംകൊണ്ട് "കലാഹൃദയം" എന്ന് അതിൽ എഴുതിയിട്ടുണ്ട്. നീണ്ട ചൂണ്ടുവിരൽ മടക്കി സങ്കോചത്തോടെ അതിൽമുട്ടി. ഹൃദയം തുടിച്ചു. നിമിഷങ്ങൾ ചിലതു കഴിഞ്ഞു. നേരിയപുരികക്കൊടികൾ നിവർന്നു. പാരുഷ്യത്തോടെ തുടരെത്തുടരെ അവൾ മുട്ടി. വിരൽ നന്നേ വേദനിച്ചു. പുഷ്പങ്ങളിൽ മുഖം അമർത്തിക്കൊണ്ടു അവൾ നിന്നു. അപ്പോൾ ഒരു പരുഷസ്വരം ഉള്ളിൽനിന്നു പൊന്തി.

"ആരതു്?"

"ഓ ഞാൻ തന്നെയാ...."

അവൾ മുഖം ഉയർത്തി. പരിഭ്രമവും സന്തോഷവും അവളെ അവശയാക്കി. അവൾ കാത്തുനിന്നു. അനക്കമില്ലാതെ മിനിട്ടുകൾ പിന്നെയും പാഞ്ഞുപോയി. പല്ലുഞെരിച്ചു, കൈചുരുട്ടി, ശക്തിയോടെ വീണ്ടും അവൾ മുട്ടി. അപ്പോൾ ഒരു ഗർജ്ജനം ഉയർന്നു: "ങ്ഹാ! എന്താ വേണ്ടെ?"

"ഓ ഒന്നു തുറക്കൂ...."

"ദയവായി, ഉപദ്രവിക്കാതിരിക്കൂ"

"ഓ.... പിന്നെ...." അവൾ കെഞ്ചി.

"വേറെ ജോലി ഒന്നും ഇല്ലല്ലേ?"

"ങ്ഹാ! ജോലി!!!"

ആ മുഖം അല്പം ഇരുണ്ടു. പുഷ്പങ്ങളെല്ലാം അവിടെ ചിതറി. മേശമേലിരുന്ന പുസ്തകങ്ങളെല്ലാം തട്ടി നിലത്തെറിഞ്ഞു. അഴയിൽ നിന്നു ഉടുപ്പുടവകൾ വാരി വലിച്ച് മുറിയിലെങ്ങും വിതറി. എന്നിട്ടു തലതെല്ലു ചരിച്ച്, നീണ്ടുനിവർന്ന് പുറത്തിറങ്ങി. മുറിയുടെ വാതിൽ 'പഠേ!'ന്ന് വലിച്ചടച്ചു. ആ ചെറുഗൃഹം ആകെ ഒന്നു കുലുങ്ങി; മൺതരികൾ 'കിരുകിരാ' ഉതിർന്നു.

ആ കൊച്ചുവീടിനുള്ളിൽ ഒരു ക്ലോക്ക് പന്ത്രണ്ടുമണി അടിച്ചു. അതിന്റെ പ്രശാന്തമായ പ്രതിധ്വനി നിറഞ്ഞ നിശ്ശബ്ദതയിൽ ലയിച്ചു. അപ്പോൾ, അടഞ്ഞിരുന്ന വാതിൽ മെല്ലെ തുറന്നു. ചിന്നിച്ചിതറിയ മുടിയും, വെളുത്തുയർന്ന നെററിയും, നിദ്രാലോലുപങ്ങളായ കണ്ണുകളും, നേരിയ മീശ ഇടതുകയ്യാൽ പിച്ചിവലിച്ചുകൊണ്ടു തെല്ലിട മറന്നുനിന്നു മുറിയിലെ അലങ്കോലങ്ങളിൽ ദൃഷ്ടി പതിഞ്ഞപ്പോൾ അയാൾ ഒന്നു മന്ദഹസിച്ചു. ദ്രുതഗതിയിൽ വാതിൽ പൂട്ടി താക്കോൽ കീശയിലിട്ടു. അവിടെ കുനിഞ്ഞിരുന്ന്, സിമിന്റു തറയിൽ വിതറിക്കിടന്ന പുഷ്പങ്ങൾ ഓരോന്നായി എടുത്തു ചുംബിച്ചു ചുംബിച്ച് ഷർട്ടിന്റെ തുമ്പിൽ അടുക്കി. അതെല്ലാം മേശപ്പുറത്ത് കൂട്ടി. നിലത്തു കിടന്ന വസ്ത്രങ്ങൾ പൊടി തട്ടിക്കുടഞ്ഞ് അഴയിലിട്ടു. പുസ്തകങ്ങൾ മേശപ്പുറത്ത് അടുക്കി വച്ചു. ഭിത്തിയിൽ തൂങ്ങിനിന്ന, അവളുടെ ഒരു പഴയ ഫോട്ടോ എത്തിയെടുത്തു. അരുകിനു കറുത്ത ചിത്രപ്പണികളുള്ള വെള്ള സിൽക്കുസാരിചുററി, കണങ്കാലുവരെ എത്തുന്ന വെള്ള മുണ്ടും, ഉടൽ കവിഞ്ഞുള്ള മങ്ങിയ വെള്ള സിൽക്കുബ്ലൗസും, ധരിച്ച്, ഉയർന്ന കറുത്ത സ്ററൂളിൽ കൈമുട്ടുഉറപ്പിച്ചു കറുത്ത സ്ട്രാപ്പുള്ള ചെറിയ സ്വർണ്ണ വാച്ചു കെട്ടിയ ഇടതുകൈ കമഴ്ത്തി വലതു കൈവെള്ളയിൽ വച്ച് തെല്ലലസയായി അവൾ നിൽക്കുകയാണ്. ചെവികളെ മൂടിക്കൊണ്ടു വണ്ണമില്ലാത്ത കഴുത്തിലേക്ക് വിതിർന്ന് ചുരുണ്ടു നിൽക്കുന്ന മധ്യം പകുത്ത മുടിയുടെ ഇടയിൽ അണ്ഡാകൃതിയിൽ തെളിയുന്ന ശുഭ്രവെള്ളയായ സുന്ദരമുഖം, തേജോമയങ്ങളായ തെളിഞ്ഞ



മിഴികൾ, ഹൃദയം നിറഞ്ഞ സന്തോഷം പണിപ്പെട്ട് ഒതുക്കിക്കൊണ്ടുള്ള പ്രസാദമോഹനമായ നില........നിർന്നിമേഷനായി വളരെനേരം അയാൾ നോക്കി. കഴിഞ്ഞുപോയ സംഭവങ്ങൾ പലതും സ്മരണയിൽ തെളിഞ്ഞു........തങ്കമേഘങ്ങൾ, കായലിലെ തിരമാലകളെ കുങ്കുമച്ചാറിൽ മുക്കിയ ഒരു സായാഹ്നത്തിലാണ് ആ ഫോട്ടോ എടുപ്പിച്ചതു്. വെള്ള ഓടപ്പായ് വിടുർത്തിയ ഒരു കളിവഞ്ചി തുറന്ന കായലിൽ കൂടി പാഞ്ഞുവരുന്നുണ്ടായിരുന്നു........നല്ല നട്ടുച്ചയ്ക്കാണ് അവൾ ആ ഫോട്ടോ അയാൾക്കു കൊടുത്തയച്ചതു്. ചുവന്ന പൂക്കളുള്ള ചെടിയുടെ തണലിൽ, ഉൽക്കണ്ഠയോടെ അയാൾ ഇരിക്കുകയായിരുന്നു. കാററിൽ പാറുന്ന മുടി ഇടതുകൈകൊണ്ട് തടവിക്കൊണ്ട്, വിടർത്തിയ പുസ്തകവുമായി, അവൾ മഠത്തിന്റെ മട്ടുപ്പാവിൽ നിൽക്കുന്നുണ്ടായിരുന്നു....

വിരാമമില്ലാതെ അയാളുടെ ഹൃദയം തുടിച്ചു. ഭിത്തിയോടു ചേർത്തു മേശപ്പുറത്ത് അതു ചാരി വച്ചു, പുഷ്പങ്ങളെല്ലാം അതിന്റെ മുമ്പിൽ കൂട്ടി. രണ്ടെണ്ണം കയ്യിലെടുത്തു ചുംബിച്ചിട്ട് ഫോട്ടോ മുഖത്തമർത്തി. അന്തരാത്മാവിൽ നിന്നൊന്നോണം ഹൃദയം ഉറഞ്ഞ് അയാൾ പാടി:

"എങ്ങു നീയോമലേ, ജീവിതസാരമേ!
എങ്ങു നീ കോമളേ, മോഹനസുന്ദരമേ!
എങ്ങു നീയോമനേ, യെൻഭാഗ്യ താരമേ!
എങ്ങു നീ യെങ്ങു നീയാനന്ദദേവതേ!
എങ്ങു നീ, യെങ്ങു നീ...................."

എന്ന് മൂളി മുരണ്ടുകൊണ്ട് അയാൾ ചെന്നപ്പോൾ, കലങ്ങിയ കണ്ണുകളോടെ ഭിത്തിയും ചാരി അവൾ നിൽക്കുകയാണ്. മന്ദഹാസത്തോടെ അയാൾ പുഷ്പങ്ങൾ വച്ചുനീട്ടി.

"ഈശ്വരീ! ഭക്തന്റെ അർച്ചന സ്വീകരിച്ചാലും!"

"ങ്ഹാ!"

അവളതു വാങ്ങി പിച്ചിച്ചീന്തി മുററത്തേക്ക് വലിച്ചെറിഞ്ഞു. കവിളിൽക്കൂടി രണ്ടു ബാഷ്പനദികൾ ഒഴുകി. തഴുകുന്ന സ്വരത്തിൽ അയാൾ ചോദിച്ചു:

"എന്തിനാ മഴ പെയ്യിക്കുന്നേ?"

"ഓ....ചുമ്മാ ഒരു രസത്തിന്...."

പരിഹാസംനിറഞ്ഞ ശബ്ദത്തിൽ അവൾ മറുപടിപറഞ്ഞു. അയാൾ നിശ്വസിച്ചു "അങ്ങിനെ എങ്കിൽ നമ്മൾ മിണ്ടുന്നില്ല"

"ഞാൻ പറഞ്ഞോ മിണ്ടാൻ?"

അയാൾ ചുണ്ടുകൾ ഇറുമ്മിപ്പിടിച്ചു; തെങ്ങുകളുടെ ഇടയിലൂടെ സമുദ്രപ്പരപ്പിലേയ്ക്കു നോക്കിക്കൊണ്ടുനിന്നു. അവൾ പിറുപിറുത്തു.

"ഇന്നു ഞായറാഴ്ചയാണ്; അതാ ഞാൻ വന്നേ........"

"പള്ളിയിൽ പോകണമായിരുന്നോ?"

"അതെല്ലാം ആക്ഷേപമാണല്ലോ........"

"ഞാൻ പറഞ്ഞിട്ടുണ്ടോ എനിക്കാക്ഷേപമാണെന്ന്?"

"പിന്നെ, വെള്ളിയാഴ്ച നിങ്ങളെന്താ നിങ്ങളുടെ പള്ളിയിൽ പോകാത്തതു്?"

"എന്റെതെല്ലാം ഓരോളിൽ ഞാൻ ദർശിക്കുകയാണ്........"

പുഞ്ചിരിതൂവുന്ന കണ്ണുകളാൽ അയാൾ നോക്കി. അവൾ മുഖംതിരിച്ചുകളഞ്ഞു. ഒട്ടുകഴിഞ്ഞപ്പോൾ അവൾ പറഞ്ഞു:—"ഇന്നു ജന്മദിവസമാണ്........"

"അതേ........"

"അതുകൊണ്ടാണല്ലോ ആരേയും കണ്ടുകൂടാത്തതു്?

"എഴുതിക്കൊണ്ടിരിക്കുമ്പോൾ ആരെയും കാണുന്നതു് ഇഷ്ടമല്ല."

"ആരെയും?"

"ങ്ഹാ ആരെയും?"

"മുമ്പൊക്കെ ഞാൻ ഇരിക്കുന്നതു് സന്തോഷമായിരുന്നു........"

"ഇതു് ആരും കാണാൻപാടില്ലാത്ത ചിത്രമാണ്........"

"ഇന്നാള് വന്ന ആ.........അവളുടേതായിരിക്കാം.........."

"ആരുടേതെങ്കിലുമാകട്ടെ; വിശ്വസൌന്ദര്യത്തെ ഒന്നിൽ ഞാൻ ആവാഹിക്കുകയാണ്. അതിനുള്ള ഏകാഗ്രമായ പ്രാർത്ഥനയും, തീവ്രമായ പൂജയും നടന്നുകൊണ്ടിരിക്കുമ്പോൾ ആരെയും കാണുന്നതു് ഇഷ്ടമല്ല."

"പറഞ്ഞല്ലോ ഇഷ്ടമല്ലെന്ന്. എട്ടുദിവസത്തെ പ്രാർത്ഥന! അവിശ്വാസിയുടെ തീവ്രമായ പൂജ!"

"ഓഹോ പരിഹസിച്ചോളൂ. പക്ഷെ എനിക്ക് വിശ്വാസമുണ്ട്. സത്യവും സനാതനവും കലാത്മകവുമായ ഒരു മഹാശക്തിയിൽ........"

"പുതിയ ഒരു വെളിപാട്!"

"അല്ലാ" അയാൾ തിരിഞ്ഞു "വളരെ പുരാതനമായതു്. സമുദ്രത്തേക്കാൾ, മഹാശൈലങ്ങളേക്കാൾ പഴകിയതു്. മതങ്ങളുടെ ദ്രവിച്ച വേലിക്കെട്ടിൽ ഒതുങ്ങാത്ത ഒരു മഹാദൈവം!"

"മതം, ദ്രവിച്ച വേലിക്കെട്ടാണല്ലേ?"

"പിന്നല്ല, അതുകൊണ്ടുതന്നെയാണല്ലോ നാം അതു പൊളിച്ചതു്."

"അതുകൊണ്ടൊന്നുമല്ല." അവൾ വിവശയായി, "എനിക്ക്........ നിനക്ക്........" അവൾ നിർത്തി. കിതച്ചുകൊണ്ട് അയാളെ നോക്കി. അയാൾ ചോദിച്ചു. "എനിക്ക്, എനിക്ക്, എന്ത്?"

"ഒന്നുമല്ല!" അവളുടെ കണ്ണുകൾ നിറഞ്ഞു, "നിങ്ങളും നിങ്ങളുടെ ചക്കരവാക്കുകളും........"

അയാൾ ഒന്നും ഉച്ചരിക്കാതെ അങ്ങുമിങ്ങും ഉലാത്തി.

"ഇപ്പൊഴെല്ലാം മറന്നുപോയല്ലേ?"

"എന്തെല്ലാം?" അയാൾ പുരികം ചുളിച്ചു.

"എന്തെല്ലാമാണല്ലെ?" അവളുടെ ശബ്ദംപതറി. "ഇതു" അവൾ പറഞ്ഞു. "എനിക്കേററവും, ഏററവും പ്രിയമുള്ള എന്റെ —! വിശ്വസിക്കൂ നിങ്ങളുടെ ചിത്രം എത്രാത്ത കാലം മുതൽക്കെ നിങ്ങളെ ഞാൻ സ്നേഹിച്ചിരുന്നു. കാണാതെ നിങ്ങളെ ഞാൻ സ്വപ്നംകണ്ടുകൊണ്ടിരുന്നു. എന്നാൽ ഇന്നു എന്റെ ഹൃദയം പൊട്ടിപ്പോയി: ഞാൻ തുറന്നു പറയുന്നു. കൊടുംകാററിന്റെ ശക്തിയോടെ നിങ്ങളെ, നിങ്ങളെ ഞാൻ സ്നേഹിക്കുന്നു. എനിക്കൊരു മഹാസാമ്രാജ്യവും ചെങ്കോലും കിരീടവും ഉണ്ടായിരുന്നുവെങ്കിൽ — എല്ലാമെല്ലാം എന്റെ ജീവിതേശ്വരിയുടെ പാദങ്ങളിൽ കാഴ്ചവയ്ക്കുമായിരുന്നു. എന്നാൽ — ഞാൻ വെറും ദരിദ്രൻ..........സ്വന്തമായി എനിക്കു ഒരുഹൃദയം മാത്രമുണ്ട്. ഇതു ഞാനിതാ ആ പാദങ്ങളിൽ അർപ്പിക്കുന്നു. ചന്ദ്രികനിറഞ്ഞുള്ള നിശ്ശബ്ദരാത്രിയിൽ നിന്നുകൊണ്ടു ഞാൻ നിങ്ങളെ വിളിക്കുകയാണ് ജീവിതേശ്വരീ! എന്റെ ആനന്ദദേവതേ! എനിക്കേററവും പ്രിയമുള്ള എന്റെ —! നിങ്ങളെ ഞാൻസ്നേഹിക്കുന്നു; നിങ്ങളെ ഞാൻ ആരാധിക്കുന്നു. ഇതെന്റെ ആത്മാവിന്റെ അനശ്വരഗാനമാണ്!"

"ഓ.... ഇതാ........"

അയാൾ മന്ദഹസിച്ചു. അവൾ പല്ലുഞെരിച്ചു. "ഓ, ഇതോ!!" ശ്വാസവേഗത്തിൽ മാറിടം ഉലഞ്ഞു. "ഞാൻവിഡ്ഢിയായിരുന്നു; അതെല്ലാം കേട്ടിട്ടു ഞാനതു വിശ്വസിച്ചു........"

അയാൾ വ്യസനം നടിച്ചു. "ഓഹോ....—പ്രിയപ്പെട്ട എന്റെ വിഡ്ഢി" എന്നെന്നെ വിളിച്ചപ്പോൾ ഞാനും അതൊക്കെ അങ്ങുവിശ്വസിച്ചു. വിഡ്ഢിയും പാവവുമായ ഞാൻ!"

"ഏതൊക്കെയാ നിങ്ങൾ വിശ്വസിച്ചേ?" അവൾ ഗർവ്വോടെ നോക്കി.

"ഏതൊക്കെയാണെന്നോ?" അയാൾ ചോദിച്ചു. "ഓഹോ ഞാനൊന്ന് ഓർക്കട്ടെ" കണ്ണടച്ച് ആകാശത്തേക്ക മുഖം ഉയർത്തി അയാൾ ഉരുവിട്ടു.

"പ്രിയപ്പെട്ട എന്റെ -!........നിങ്ങൾ ചോദിച്ചില്ലേ എന്താണ് ദുഃഖമെന്ന്?........കുറെനാളായി എനിക്കു സദാ തോന്നുന്നു, ലോകത്തിൽ എനിക്ക് സ്ഥാനമില്ലെന്ന്. എന്റെ വീട്ടിൽനിന്ന്, എന്റെ നാട്ടിൽനിന്ന്, ഈ ലോകത്തിൽനിന്നുതന്നെയും ഓടിഒളിക്കുവാൻ എനിക്ക് എന്തുമാത്രം ആഗ്രഹമുണ്ടെന്നോ. നിങ്ങൾ വിശ്വസിക്കുകയില്ലായിരിക്കും ലോകത്തിൽ എന്നെ സ്നേഹിക്കുവാൻ ഒരു ജീവിയുമില്ല........ഞാൻ ഇങ്ങിനെ വീട്ടുകാർക്കു ഒരു ഭാരമെന്നോണം യാതൊരുത്തർക്കും ഉപകരിക്കാത്തമട്ടിൽ എന്തിനു ജീവിക്കണം എന്നൊരു ചിന്ത സദാ എന്നെ അലട്ടുന്നു........എന്നും ഞാൻ പ്രതീക്ഷിക്കുകയാണ്. ഞാൻ മഠത്തിന്റെ ഓരോ ഗോവണിപ്പടിയിലും കയറിനിന്ന് പുറത്തേയ്ക്കു ഉൽക്കണ്ഠയോടെ നോക്കുകയാണ്. ആരെ കാണുവാനാണെന്ന് എനിക്കു നിശ്ചയമില്ല. ഞാൻ എപ്പോഴും ചുററിനും നോക്കുകയാണ്....എന്നെ ആരാണു വിളിക്കുന്നതെന്നറിവാൻ. ആരെയും കാണുന്നില്ല. ആരു വിളിക്കുന്നുവെന്ന് എനിക്കു നിശ്ചയവുമില്ല. അങ്ങിനെ അങ്ങിനെ നിമിഷങ്ങൾ ദിവസങ്ങളായും, ദിവസങ്ങൾ ആണ്ടുകളായും കാലം ഓടിപ്പോകുന്നു. ഒക്കുട്ടത്തിൽ എന്റെ ഹൃദയത്തിൽ ഒരു നീററൽ. ഹൃദയത്തിന്റെ ഹൃദയത്തിൽ ഒരു നിസ്സഹായത. അത്രമാത്രം ക്ഷമിക്കൂ; അസംഗതമായി ഞാനെന്തോ എഴുതിപ്പോയി........"

അയാൾ പറഞ്ഞവസാനിപ്പിച്ചു നോക്കിയപ്പോൾ അവൾ കൈകളിൽ മുഖം അമർത്തി കുനിഞ്ഞിരുന്ന് തേങ്ങി, തേങ്ങി കരയുകയാണ്. അയാൾ ആ മുടിയിൽ ഒന്നു ചുംബിച്ചു. പെൺപുലിയെപ്പോലെ, ചാടി എഴീററ് ദഹിപ്പിച്ചുകളയത്തക്കവണ്ണം അവൾ നോക്കി. "ഇതിനാണല്ലെ, ഇങ്ങിനെ അപമാനിക്കാനാണല്ലേ.... ഹെന്നെ........ഹയ്യോ ഹെന്റെ ദൈവമേ........കുലത്തിനും വീട്ടിനും കൊള്ളരുതാത്തവളായി........അയ്യോ ഞാൻ നശിച്ചേ........"

"ഛെ, മോശം! ഞാൻതമാശയിൽ പറഞ്ഞതല്ലേ........വരൂ........"

തോളിൽനിന്ന് കൈ തട്ടിക്കൊണ്ട് അവൾ അലറി:

"ഹെന്നെ തൊട്ടുപോകരുതു്. വഞ്ചകൻ, കഠിനഹൃദയൻ, കള്ളൻ, ചതിയൻ, ചെകുത്താൻ, നണയൻ, ഹയ്യോ........"

"എന്തു്, എന്റെ ആനന്ദദേവതയ്ക്കു് വാക്കുകൾ കിട്ടുന്നില്ലല്ലേ? കഷ്ടം, കഷ്ടം! എത്ര ദരിദ്രമാണ് നമ്മുടെ ഭാഷ!........ആകട്ടെ, നമുക്കൊരു നിഘണ്ടു ഒന്നു നോക്കാം........"

"മാറു്, എനിക്ക് കാണണ്ടാ" അവൾ മറുവശത്തേക്കിറങ്ങി, ഓടി.

"എങ്ങുനീ, എങ്ങുനീ യാനന്ദദേവതേ,
എങ്ങുനീ, യെങ്ങുനീ........"

അപ്പോൾ അറകളുടെ വാതിൽ ശബ്ദത്തോടെ അടഞ്ഞു. അയാൾ കതകിൽ തട്ടി.

"പറയട്ടെ, ഒന്നു തുറക്കൂ...."

"മനസ്സില്ല!"

"ദേ, പിന്നെ, ഞാനൊരു...."

അകത്തു് ഒരു കലം ഉടഞ്ഞു! അയാൾ ഒന്നുകൂടി കതകിൽ തട്ടി. അപ്പോൾ ഒരു ചെമ്പുകുടം നിലത്തിട്ടു് കുത്തിച്ചുളുക്കുന്ന ശബ്ദംകേട്ടു.

"അയ്യോ ഞാൻ ദാ ചാകുന്നേ ..."

തോട്ടത്തിൽ ചുററിനടന്നു അയാൾ കുറെ പുഷ്പങ്ങൾ ശേഖരിച്ചു വാഴയിൽനിന്നു കുറെ വള്ളിയും കീറി കുളക്കടവിലേക്കുപോയി. അവിടെ ഇരുന്നു റോസാപുഷ്പങ്ങൾകൊണ്ടു് ഒരു മാലകെട്ടി. അതു തീർന്നപ്പോൾ അതു തോളിൽ ഇട്ടുകൊണ്ടു് കുളത്തിൽ ഇറങ്ങി കൈകാൽ മുഖമെല്ലാം കഴുകി. ചുണ്ടുവിരലിൽ പററിയിരുന്ന ചായം കരിങ്കല്ലിൽ ഉരച്ചുകളഞ്ഞു. ആ മാല ചുഴററിക്കൊണ്ടു അയാൾ നടന്നു. വീടടുത്തപ്പോൾ അയാൾ പാടി:

"എങ്ങുനീ, എങ്ങുനീയാനന്ദദേവതേ,
എങ്ങുനീ എങ്ങുനീ........"

വൃക്ഷങ്ങളുടെ ഇടയിൽനിന്നു അയാൾ മുററത്തേയ്ക്കു ചെന്നപ്പോൾ - കണ്ണുകുഴിഞ്ഞു്, കവിളൊട്ടി, എല്ലുകൾ പൊന്തി, അകത്തേക്കു വളഞ്ഞ ഒരു യാചകി, ദേഹമാകെ ചിരങ്ങു വന്നൊലിഞ്ഞ ആൺകുഞ്ഞിനെ എളിയിൽവച്ചു്, വയറു ഉന്തിവീർത്ത ഒരു അന്ധബാലികയെ മുമ്പിൽ നിറുത്തി, അവരോടു് സംസാരിച്ചുകൊണ്ടു നില്ക്കയാണ്:

"....കഴിഞ്ഞ ജമ്മളൂട്ടത്തിലാണമ്മാ മരിച്ചേ. പിന്നെ മൂത്തമകനൊണ്ടാന്റ്'....ഹൊള്ളതെല്ലാം വിററ് ഹവനെ ഹിങ്കമേസ് പിടിപ്പിച്ചു്. പിന്നെ ഞാൻ വേലയ്ക്കു പോയി. മിഷ്യന്റെടേവീണു് കൈ ചതഞ്ഞു്....പിന്നെ ഇവടകോലം ഇങ്ങിനെ ആയി........എല്ലാം വിതിയമ്മാ........"

യാചകി പെൺകുട്ടിയെ അനുഗ്രഹിച്ചു നിർത്തി.

"എല്ലാം വിധി!" ദുഃഖാരി നിന്നുകൊണ്ട് കാൺകോണാൽ അവൾ അയാളെ നോക്കി. എന്നിട്ട് യാചകിയോട് ചോദിച്ചു:

"മൂത്ത മകനെവിടെ?"

"ജേലിക്കെടന്നു മരിച്ചു്...."

"ജയിലിലോ?"

"അതെ, പഞ്ഞിക്കെടന്നപ്പ ഒരെടത്തുകേറി കട്ടു"

"അയ്യോ, പാവം!" അവളുടെ കണ്ണുകൾ ആർദ്രങ്ങളായി. അവൾ ഉള്ളിലേക്കു നടന്നു പിറകെ അയാളും ചെന്നു. തിണ്ണയിൽ എന്തോ കണ്ടെന്നപോലെ അവൾ ഒട്ടിടനിന്നു. പിറകിൽക്കൂടി അയാൾ മാലകഴുത്തിലിട്ടു. അവൾ ദേഷ്യത്തോടെ തിരിഞ്ഞു. അവളുടെ ഉയർന്ന വക്ഷോജങ്ങളിൽ റോസാപ്പൂമാല ചുംബിച്ചുകൊണ്ടു കിടന്നു. അവളുടെ കണ്ണുകൾ വിടർന്നു

"പെണ്ണുങ്ങളെ അവമാനിക്കുകയാണല്ലേ?"

അവൾ, മാലഎടുത്തു്, മിററത്തേക്കെറിഞ്ഞു. ഒരു പാത്രംനിറച്ചു് ചോറും കറിയുമായി അവൾതിരിച്ചുവന്നു. അതു് വരാന്തയിൽവച്ചുകൊടുത്തു. ആ മാല കുഞ്ഞിന്റെ കഴുത്തിൽ കിടക്കുന്നതുകണ്ടു് അവൾപുഞ്ചിരിയിട്ടു. അയാളുടെമുഖം രൗദ്രതകൈക്കൊണ്ടു. അയാൾ മുറിയ്ക്കുള്ളിൽ പോയി ഒരു ബീഡികത്തിച്ചു് പുകവിട്ടുകൊണ്ടു് ജന്നലുങ്കൽനിന്നു.

വയർ തണുക്കെ ആഹാരംചെന്നപ്പോൾ ആ പാവങ്ങളുടെ മുഖംതെളിഞ്ഞു. ഒരു മുണ്ടും നാലണയും അവൾകൊടുത്തു. യാചകി അവളെയും അയാളെയും നോക്കി അനുഗ്രഹിച്ചു.

"ദൈവം തമ്പുരാൻ കാത്തുരക്ഷിക്കും...."

ചുട്ടപഴുത്ത പൊടിമണ്ണിൽ കൂടി യാചകി, ആ കണ്ണുപൊട്ടിയ പെൺകുട്ടിയെ മുമ്പിൽ നടത്തിക്കൊണ്ടു് പോകുന്നതു് അവൾ നോക്കിക്കൊണ്ടുനിന്നു.

"എനിക്കുമുണ്ടു് വിശപ്പു്"?

"ഓ....പേടിച്ചുപോയല്ലോ?"

ഒരു ചുട്ടനോട്ടം അയച്ചിട്ട് അവൾ പോയി. അയാൾ ചെന്നപ്പോൾ മേശപ്പുറത്തു് ഒരു പ്ലേററ് ചോറും കറികളും മാത്രംകണ്ടു.

"എന്റെ ഹൃദയത്തിനെവിടെ?"

"ഹൃദയത്തിനും വയറിനുമൊക്കെ ഇത്രയുള്ളൂ"

"എന്നാലേപകുതി അങ്ങെടുത്തോളൂ"

"എനിക്കുവേണ്ട; ഞാനിങ്ങനെ മരിച്ചോളാം" അവൾ വിരൽ ഊതിക്കൊണ്ടിരുന്നു.

"എന്തുപററി" അയാൾ ഉത്കണ്ഠയോടെ എണീററുചെന്നു. അവൾ കൈപിറകിൽ മറച്ചു.

"ഓ ചുമ്മാ,ഒന്നുപൊള്ളിച്ചു; ഒരു സത്തിസ്"

"കാണിക്കൂ; എങ്ങിനെ പൊള്ളി"

"കാണണ്ട; അരിവാർത്തപ്പഴ്...."

"കുഞ്ഞുവിരലു് പൊള്ളിയല്ലേ?ആട്ടെ, നമുക്കു് ഒരുവേലക്കാരിയെ നിർത്തിക്കളയാം........"

"അതൊന്നുംവേണ്ടെന്നു പറഞ്ഞില്ലേ? ഞാൻ മരിച്ചുകൊള്ളാം"

"പിന്നെ ഞാനോ?"

"നിങ്ങളുമാമൂറിക്കേറിയുന്നു് പ്രാർത്ഥിച്ചാളൂ"

"ങേ്ഹാ....ഞാൻപ്രാർത്ഥിക്കാം...."

"അതെ, ഞാനിതൊക്കെ അനുഭവിക്കേണ്ടവളാ" അവൾ തലയ്ക്കുകൈകൊട്ടു. "ഈശ്വര ! മരിച്ചെങ്കിൽ നിങ്ങൾ പ്രാർത്ഥിക്കൂ—ഞാൻ വേഗം മരിക്കാൻ. നിങ്ങളെ ശല്യപ്പെടുത്തുന്ന ഈ ഒഴിയാബാധ ലോകത്തിൽ നിന്നും കഴിവതുംവേഗം അകററാൻ പ്രാർത്ഥിക്കൂ........"

അയാൾ ആ മുഖത്തു നോക്കിപ്രാർത്ഥിച്ചു.

"മംഗളാത്മാവായ മഹേശ! ഇന്നു ഞങ്ങളുടെജന്മദിവസമാണ്. എന്റെ ഓജസ്സിൽ പകുതി ഞാനിതാ ദാനം ചെയ്യുന്നു. എന്നും എന്റെ ഹൃദയനാഥ ജീവിക്കണം. എനിക്കെന്നും കാണുവാൻ, എന്നുമെന്നും ഈ മധുരശബ്ദം കേൾക്കുവാൻ—എന്നെന്നും എനിക്കു് പ്രചോദനം നൾകുവാൻ, അന്തിമമായി ഈ അരുമമുഖം കണ്ടുകൊണ്ടു് എനിക്കു് അവസാനശ്വാസം വിടുവാനും കഴിയാറാകണമേ!"

"ആമേൻ......."

അതു കേട്ടപ്പോൾ അയാളുടെ വാക്മൂലകളിൽ ഒരു പുഞ്ചിരി നിഴലിച്ചു. അവൾക്കു് കലികൊണ്ടു: "ഓ, നിങ്ങളുടെ തല ചൂടായിപ്പോയി. ഭ്രാന്തു്. തണുത്തതു് വല്ലതുമൊക്കെ ഒഴിക്കണം"

"ആമേൻ!"

അവൾ ഒരു കോപ്പ തള്ളിഉടച്ചു.

"ഈശ്വരാ! നീ ഇതെല്ലാം കാണുന്നുണ്ടല്ലോ?"

അയാൾ മുഖം ഉയർത്തി; ഓട്ടിന്റെ വിള്ളലിൽക്കൂടി ഒരു പ്രകാശനാളം മുഖത്തു പതിച്ചു. അവൾ തലയാട്ടി.

"ങേ്ഹാ. ഇപ്പോ ദൈവമെല്ലാം ഉണ്ടായി...."

"സ്ത്രീയേക്കാൾ ശക്തിയുള്ളതു് എന്തെങ്കിലും ഒന്നു വേണ്ടേ, ഒരാവലാതി പറയാൻ!"

"അല്ലാതെ, ദൈവത്തിലും മതത്തിലും വിശ്വാസമുണ്ടായിട്ടല്ല; അല്ലേ?"

"എൻറപ്പോന," അയാൾ നെടുതായി ഒന്നു നിശ്വസിച്ചു, "അത്ഭുതങ്ങളിലെല്ലാം വിശ്വസിക്കാൻ ഞാൻ തയ്യാർ! ദാ ഇരിക്കുന്നു, എന്റെ മുമ്പിൽ, സർവ്വ അത്ഭുതങ്ങളിലും മികച്ചതു്! ദൈവം, മതം, എല്ലാം ആ തൂക്കൈകളിൽ. അമ്മേമ്മാ, ആക്കം ക്രൂരാത്മവനായിരുന്നു പുരുഷൻ. ആദിയിൽ, അവൻ മഹാ പ്രതാപശാലിയായി, സർവ്വ സ്വാതന്ത്ര്യനായി, ഏദൻഎന്ന പൂന്തോട്ടത്തിൽ വാണിരുന്നു. സഹോവാ ആയ ദൈവത്തിനു് ഒരു കണ്ണുകടി! ആദത്തിന്റെ സ്വർഗ്ഗത്തിൽ ഒരു ചട്ടമ്പിനെക്കൊണ്ടിടാൻ വളരെ പണിപ്പെട്ടു. സൂത്രത്തിൽ ആദത്തിനെ മയക്കി; അവന്റെ ഒരു വാരിയെല്ലു് വലിച്ചു,രിഎടുത്തു് ഹവ്വാ എന്ന ഒരു പെണ്ണിനെ അങ്ങു സൃഷ്ടിച്ചുവിട്ടു പാവപ്പെട്ട ആദം കണ്ണുതുറന്നു നോക്കുമ്പോൾ—നില്ക്കുന്നെടാ ഒരുത്തി! പുഞ്ചിരിതൂകിക്കൊണ്ടു് ആദത്തിനെ നോക്കി സൈററടിക്കുന്നു!........മീശക്കാരും പ്രതാപശാലികളുമായിരുന്ന ഞങ്ങൾ അധഃപതിച്ചു. അങ്ങിനെ ഞങ്ങൾ, നൂററാണ്ടുകളിൽക്കൂടി പെണ്ണുങ്ങളുടെ വംശവിച്ഛേദം വരുത്തുവാൻ ശ്രമിച്ചുവന്നു. ഒട്ടേന്നത്തിനെ ഞങ്ങൾ "ഹറ'മിൽ പാപ്പിച്ചു; അനേകായിരത്തിനെ അടിമകളാക്കി; ലക്ഷോപലക്ഷത്തിനെ ഞങ്ങൾ കഴിച്ചുമൂടി. ഞങ്ങളോടുള്ള വൈരാഗ്യത്തിനു് സ്ത്രീകൾ ഉത്ഭവിപ്പിച്ചു: ശ്രീകൃഷ്ണൻ, സൊറാസ്റ്റർ, കൺഫ്യൂഷിയസ്, ബുദ്ധൻ, യേശു, മുഹമ്മദ്—മുതലായവരെ. അവരോ?.... മതങ്ങളുടെ പെരിയ വേലികളും കെട്ടി. പക്ഷെ, അതെല്ലാം ദ്രവിച്ചുതുടങ്ങി........"

"ഓ ഭ്രാന്തു്!"

"അതെ ഞാൻ പറയുന്നതൊക്കെ ഭ്രാന്തു്!"

"മററുതും പറയുന്നതു് അങ്ങിനെ തോന്നുന്നില്ലല്ലോ"

"ആരാണു് ഈ പററാതം?"

"അതൊക്കെയുണ്ടു്........"

"ങേ്ഹം, മതത്തിന്റെ ദ്രവിച്ച വേലിക്കെട്ടിലുള്ള മറവല്ലാരുമായിരിക്കാം........"

"ങേ്ഹും! മതം, ദ്രവിച്ചവേലികെട്ടു്! എല്ലാവർക്കുമല്ല. ചുരുക്കം ചില വ്യക്തികൾക്കു്. ആത്മനിയന്ത്രണം ശീലിച്ചിട്ടില്ലാത്ത ചെറുപ്പക്കാർക്കു്. അനുസരിക്കാൻ കഴിവില്ലാത്തവർക്കു്. ചെയ്യുന്ന പാപങ്ങൾക്കു ശിക്ഷയുണ്ടെന്നു മതം ഓർമ്മിപ്പിക്കുമെന്നു ഭയപ്പെടുന്നവർക്കു്. യുവത്വത്തിന്റെ തിളപ്പിൽ, മതാധിപന്മാർക്കു് കീഴ്വഴങ്ങുവാൻ ഹൃദയവിശാലത ഇല്ലാത്തവർക്കു്...ദാ എനിക്കിങ്ങനെ ഇരുന്നു് നിങ്ങളോടു തർക്കിക്കാനും നിങ്ങളെ ഉത്തരം മുട്ടിക്കുവാനും ഒക്കെ തോന്നുവരുണ്ടു്........"

'ആവാമല്ലോ പിന്നെന്തുതടസ്ഥം'

"അതോ" അവൾ ചിണുങ്ങി "എനിക്കു തലവേദന; കുറെദിവസങ്ങളായി........"

"അയ്യോ ഞാൻ അറിഞ്ഞില്ലല്ലോ........"

അയാൾ നെററിയിൽ കൈവച്ചു.

"വേണ്ട; നിങ്ങൾ ഏകാഗ്രതയോടെ പ്രാർത്ഥിച്ചാളൂ അതിനുകുത്തിരുന്നു"

"എന്റെ ഭാഗ്യദോഷമല്ലേ........" അയാൾ കുനിഞ്ഞു.

"ഓ, മീശ ഇന്നിപ്പോഴേ കവിളു നൊന്തിച്ചുകളയാനു"

"എന്നാലേ, മീശഅങ്ങുകളഞ്ഞേക്കാം"

"വേണ്ട; ഉള്ളതാ അഴക്...."

"മീശക്കു് ഇത്രയിടെ മൂർച്ചകൂടുതലാ?"

"ങേ്ഹാ........"

അവൾ മന്ദഹസിച്ചു; അയാൾ യാചിച്ചു.

"കുറച്ചു് ഉയരെ കഴിക്കൂ........"

"എനിക്കു് വല്യനിർബ്ബന്ധമൊന്നുമില്ല........"

"എനിക്കുവേണ്ടിയല്ലേ........"

അങ്ങിനെ ഊണുകഴിഞ്ഞു് അവർ വരാന്തയിൽ എത്തി. അയാൾ വിളിച്ചു.

"ചിരിക്കട്ടേ!"

"എന്താണ്?"

"ഒന്നു ചിരിക്കൂ; കിലുകിലാ ചിരി എവിടെ?"

അവൾ മുഖം കൂർപ്പിച്ചു.

"നിങ്ങൾ തീവ്രമായി പൂജിച്ചോളൂ രാവും പകലും........"

"ഞാൻ പൂജിക്കുന്ന ദേവത........"

അവളെ നെഞ്ചോടടുപ്പിച്ചു.

"എന്നെ ആരും പൂജിക്കേണ്ട"

"പിണക്കമാ?"

"എനിക്കാരോടാ പിണക്കം....?"

"പിന്നെ?"

"ഹെന്താ വേദന...."

"എവിടെ?"

"ഹൃദയത്തിൽ...."

"ഓ, ഈ കുഞ്ഞുഹൃദയം വേദനിക്കുന്നോ...."

"ഹതെ........"

"കാരണം?"

"അറിഞ്ഞുകൂടാ. ഒരാളുമായി ഞാൻ ചിരിച്ചിട്ട്; സുഖമായി ഉറങ്ങിട്ട്. രാത്രിയിൽക്കിടന്ന് ഞാൻ കരയുകയായിരുന്നു........"

ചുടുകണ്ണീർ അയാളുടെ മാർവ്വിടം നനച്ചു. അയാൾ ആ മുടിതടവി. അവൾ മന്ത്രിച്ചു. "എന്നെ ആരും സ്നേഹിക്കുന്നില്ല........"

"ആരും?"

"ഹതെ..."

"തെളിവ്?"

"അന്നെട്ടുദിവസത്തെ അനുഭവം; ആർക്കും എന്നെ കാണുന്നതുപോലും ഇഷ്ടമല്ല. ഞാൻ എന്തു് അപരാധം ചെയ്തു?"

"അപരാധമോ?" അയാൾ ഉറപ്പിച്ചുപറഞ്ഞു. "എന്റെ ഹൃദയം ഒന്നും ചെയ്തില്ലല്ല........"

"പിന്നെ, ആ മുറിയിലെന്താ എന്നെ കയറ്റാത്തതു്?"

"അതോ"

അവളെ വാരിഎടുത്തുകൊണ്ടു് അയാൾ നടന്നു.

"എനിക്ക് ഘനംകൂടിയോ?"

"കുറച്ചു കൂടീട്ടുണ്ട്........"

"നുണ!"

അവളെ വാതുക്കൽ നിറുത്തി. എന്നിട്ട് താക്കോൽ കയ്യിൽ കൊടുത്തു. വാതിൽതുറന്ന് അവൾ സ്തബ്ധയായി മിഴിച്ചുനിന്നു........ എണ്ണച്ചായത്തിൽ വരച്ച ഒരു വലിയ ചിത്രം!....നീലക്കടലിൽനടുക്കുള്ള ഇന്ത്യാപ്പടത്തിൽ അവൾ നിൽക്കുന്നു!........ചെന്താമരമൊട്ടുപോലെ സിലോൺ. അതിന്റടുത്തു് അവളുടെ പാദങ്ങൾ. കന്യാകുമാരിമുതൽ ഹിമാലയംവരെ, നീണ്ടുനിവന്നു് അവൾ നിൽക്കുകയാണ്. അരയ്ക്കുമുകളിലേയ്ക്കു് നഗ്നശരീരം. ഉടുത്തിരിക്കുന്ന നേർമ്മയുള്ള വെള്ളവസ്ത്രം ഞൊറികളായി മദ്രാസ്പ്രസിഡൻസിയും, ബംഗാളുമായി, ഭാരതത്തിന്റെ ചിത്രമായിതീരുന്നു. പച്ച, വെള്ള, മഞ്ഞ,യായ—സ്വാതന്ത്ര്യ പതാകയാൽ മാറിടം മറച്ചിരിക്കുന്നു. ഇടതുകയ്യിൽ ഒരു ചക്രം ഉയർത്തിപ്പിടിച്ചിരിക്കുന്നു. വലതുകയ്യിൽ—"സ്നേഹം"എന്നു് തങ്കമഷിയിൽ എഴുതീട്ടുള്ള വെള്ളനാടയാൽബന്ധിച്ച, 'ഗീത' 'ബൈബിൾ', 'ഖുർആൻ' മൂന്നുഗ്രന്ഥങ്ങൾ. വിതന്ത്രകേശഭാരം പാറിപ്പറന്ന്, ഹിമാലയമായി രൂപാന്തരപ്പെടുന്നു. സന്തോഷം തുളുമ്പുന്നമുഖം; സ്നേഹംനിറഞ്ഞ കണ്ണുകൾ........

"ഭാരതമാതാ!"

വായ്പൂട്ടാതെ അവൾനിന്നു. അത്ഭുതാനന്ദങ്ങൾ ഊറുന്ന ആ നയനങ്ങളിൽ നോക്കി അയാൾ നിശ്വസിച്ചു.

"ങ്ഹാ....എന്റെ....'

കെൽപ്പില്ലാതെ അവൾ ചാഞ്ഞു, ആ കൈകൾ അവളെ വലയംചെയ്തു.

ബ്രഹ്മാണ്ഡാത്ഭുതത്തോടെ ഉദിച്ചുയർന്ന പൌർണ്ണമിചന്ദ്രൻ പാരാവാരത്തെ പാലാഴിയാക്കി. അപ്പോൾ;-

നറുംനിലാവിൽ മുങ്ങിയപ്രപഞ്ചത്തിലേക്ക് നോക്കിക്കൊണ്ടു്, തുറന്ന കിളിവാതിലിന്നടുത്തു്, കട്ടിലിൽ അവർ ഇരുന്നു. അവളുടെ മടിയിൽ അയാൾ മുഖം അമർത്തി. നവോഢയായ ഒരു കന്യകയെപ്പോലെ മാദകസ്വപ്നത്തിൽ മുഴുകിനിന്ന പ്രകൃതി ഒന്നു ചലിച്ചു. നിഴലുകളെ അനക്കിക്കൊണ്ടു് ഒരു കുളിർകാററു വീശി. അതു്,ആ മുറിയിൽ പൂമണം പരത്തി അവൾ ഘനമായി ഒന്നു നെടുവീർപ്പുവിട്ടു.

"എന്തു്:—ഹൃദയം വേദനിക്കുന്നുവോ?"

"ഹതെ........"

"എന്താണിനി പുതിയ ഹൃദയവേദന?"

'അതോ...." അവൾ മന്ത്രിച്ചു 'പിന്നെ...ഒന്നല്ല...."

"പറയൂ...."

"അതോ, നമ്മുടെ ഭാരതത്തിലെ-'

'ങ്ഹാ....'

'ദരിദ്രർ എത്രയുണ്ടു്?"

"എന്തിനാ ഇതു്?"

"എനിക്കറിയണം; പറഞ്ഞുതരില്ലേ എനിക്ക്?"

'കോടിക്കണക്കിനുണ്ടു് തങ്കം. ഭാരതം ദരിദ്രമാണ്....'

'പിന്നെ, രോഗാതുരരും അക്ഷരാഭ്യാസമില്ലാത്തവരുമോ...."

'ലക്ഷോപലക്ഷം....'

'ഹങ്ങിനെയോ?"

ദീർഘമായ അവളുടെ നിശ്വാസം അയാളുടെ കൈത്തണ്ടുകളെ ചൂടാക്കി. കാതരയായി അവൾ മന്ത്രിച്ചു,

'പിന്നയോ!'

'ങ്ഹാ........"

"ആ ചിത്രമില്ലേ?"

'ഉവ്വ്"

"ഉച്ചയ്ക്കുവന്ന യാചകിയും കുട്ടികളും"

'ങ്ഹാ........'

'അവരുടെകഥ് നാളെ എഴുതണം"

'എഴുതാമല്ലോ, എന്തിനാ അതു്?"

'അതാണ്....പിന്നെ സത്യമായ-'

'ഹൃദയവേദനയോ?"

'ഹല്ല........"

'പിന്നെ?"

"ഭാരതമാതാ...."

— —

# "അഞ്ചിനാൻപുകലിടം"

വിദ്വാൻ വി. ആർ. പരമേശ്വരൻപിള്ള പി. ഒ. എൽ.

നമ്മുടെ പുരാതന ചരിത്രം ഗ്രഹിക്കുന്നതിനു പ്രാചീന ശാസനങ്ങൾ അമൂല്യമായ സഹായംചെയ്തുകൊണ്ടിരിക്കുന്നു. സംസ്കാരചരിത്ര പഠനത്തിനു പ്രാചീനസാഹിത്യം വേണ്ടുവോളം ഉപകരിക്കുന്നുണ്ട്. എന്നാൽ പണ്ടത്തെ രാഷ്ട്രങ്ങൾ, കലകൾ, സമുദായങ്ങൾ, മതങ്ങൾ ആദിയായവയുടെ യാഥാർത്ഥ്യം അറിയുന്നതിനു അത്യധികം പ്രയോജനപ്പെടുന്നതു് ശിലാരേഖകളാണെന്നു 1. ഡാക്ടർ ആർ.സി. മജുംദാർ പറഞ്ഞിട്ടുള്ളതു് പ്രത്യേകം പ്രസ്താവയോഗ്യമാണ്. ചരിത്രത്തിനു അപരിത്യാജ്യമായ കാലപരിഗണനയ്ക്കു ഏതാദൃശലിഖിതങ്ങൾ മാത്രമാണ് ഏകാവലംബം. വിൻസൻറ് ഏ സ്മിത്ത്, ആർ. ഡി. ഭണ്ഡാർക്കർമുതലായ മഹാപണ്ഡിതന്മാർ ഭാരതത്തിന്റെ പുരാതനകാലചരിത്രം നിർമ്മിച്ചിരിക്കുന്നതു് കഴിഞ്ഞ ഒരു ശതാബ്ദത്തിനിടയ്ക്കു കണ്ടുകിട്ടിയിട്ടുള്ള ശാസനങ്ങളെ ആസ്പദമാക്കിയാണ്. ഇനിയും ഏതദ്വിഷയകമായി പുരോഗതിക്കു വകയുള്ളതും ശിലാശാസനപഠനംമൂലം മാത്രമാകുന്നു.

തിരുവിതാംകൂർ ചരിത്രനിർമ്മിതിക്കു ശിലാശാസനങ്ങൾ എത്രമാത്രം പ്രയോജനപ്പെടുമെന്നു പണ്ഡിതലോകം ഇദംപ്രഥമമായി മനസ്സിലാക്കിയതു് പരേതനായ പ്രഫസർ പി. സുന്ദരംപിള്ള എം. എ. യുടെ "തിരുവിതാംകൂറിലെ പുരാതനരാജാക്കന്മാർ" എന്ന ആംഗലപ്രബന്ധം പ്രസിദ്ധപ്പെടുത്തിയശേഷമാണ്. ഇവിടത്തെ പുരാണവസ്തു സംരക്ഷണവകുപ്പു ഈ പദ്ധതിയിൽ വിലയേറിയ സേവനം തുടർന്നുകൊണ്ടിരിക്കുന്നു.

അടുത്തകാലത്തു പത്മനാഭപുരത്തു സ്ഥാപിതമായിട്ടുള്ള പുരാതനവസ്തു പ്രദർശനശാല (Museum of Antiquities) സന്ദർശിച്ചിട്ടുള്ളവർ കൊടി, കുട, ചാമരം തുടങ്ങിയ രാജകീയ ചിഹ്നങ്ങളോടുകൂടിയ ചില ശിലാശാസനങ്ങൾ കണ്ടിരിക്കും. വിദഗ്ദ്ധികളായ സന്ദർശകന്മാരിൽ പലരുടെയും ശ്രദ്ധയെ സമാകർഷിച്ചിട്ടുള്ള പ്രസ്തുത രേഖകൾ. പല കാലങ്ങളിലായി സ്ഥാപിക്കപ്പെട്ട ഈ രേഖകളിലെല്ലാം കാണപ്പെടുന്ന ഒന്നാണ് ഈ ലേഖനത്തിന്റെ തലക്കെട്ടായി കൊടുത്തിട്ടുള്ള "അഞ്ചിനാൻ പുകലിടം" എന്നതു്. ഇതിന്റെ താല്പര്യം 2 "ഭയന്നവൻ അഭയം പ്രാപിക്കുന്ന സ്ഥലം അഥവാ ഭയന്നവന്റെ അഭയകേന്ദ്രം" എന്നാകുന്നു. വഞ്ചിമഹാരാജാക്കന്മാർ പിന്നാക്കം നിൽക്കുന്ന സമുദായങ്ങളുടെ അവശതകൾ തീർക്കുന്നതിനായി പുറപ്പെടുവിച്ചിട്ടുള്ളവയാണ് ഇത്തരം ശാസനങ്ങൾ. 3 കൊല്ലം 653-ൽ വേണാടു വാണിരുന്ന മഹാരാജാവ് ചെമ്പകരാമൻ, അഞ്ചിനാൻ പുകലിടം എന്നി ബിരുദങ്ങൾ വഹിച്ചിരുന്നതായി കാണുന്നു. അവിടുന്ന് "കരക്കണിക്കൊല്ലത്തു തരകരകാനത്തു കടിയിരുക്കും പതിനെൺവിഴിയത്താർക്കു" നൽകിയ കല്പനയിൽ അവരുടെ സങ്കേതത്തെ ചെമ്പകരാമൻതെരുവെന്നും അഞ്ചിനാൻ പുകലിടമെന്നും വിളിച്ചുകൊള്ളാൻ അനുവദിക്കുകയുണ്ടായി.

4 കൊല്ലം 661 മകരം 1-നു- ജയസിംഹദേവർ പടമ്പൂരിൽ എഴുന്നള്ളിയിരുന്നുകൊണ്ടു കോട്ടാററു ഇടയക്കുടിയിൽ പാണ്ടരാമൻ ചെരുതെരുവിൽ പാർക്കുന്ന "പട്ടാടെക്കുടിമക്കൾ"ക്കു മറ്റുള്ളവരിൽ നിന്നുനേരിട്ടുകൊണ്ടിരുന്ന പീഡകൾക്കു നിവാരണം വരുത്തി പുറപ്പെടുവിച്ച

---

1. Annals of the Sri Venkateswara Oriental Institute Tirupati. Vol 1. part 2 P P. 25 & 26

2. Tamil Lexicon. Supplement P 20.

3. Travancore Archaelogical Series. Vol. IV. P: 98

4. Travancore Archaeological Report. 1113. P. 3.

വിളംബരമാണ് പത്മനാഭപുരം മ്യൂസ്യത്തിൽ കാണപ്പെടുന്ന ഈമാതിരി രേഖകളിൽ പ്രാഥമ്യമർഹിക്കുന്നത് പ്രസ്തുത സമുദായക്കാരിൽ നിന്ന് അതേവരെ ഈടാക്കി വന്നിരുന്ന നികുതികളിൽ പലതും ആശാസനം മൂലം നിർത്തലാക്കി.

അടുത്തതായി നമ്മുടെ ശ്രദ്ധയെ ക്ഷണിക്കുന്നത് മഴുകണശേരി ലിഖിതമാണ്. 5. കൊല്ലം 682 മിഥുനം 15-നു വഞ്ചിശ്വരൻ പുറപ്പെടുവിച്ച കല്പനയാണത്. പറളി, തോവാള, മല എന്നിവയുടെ ഇടയിൽ പാർത്തിരുന്ന "നാടാഴ്‌വാമാർ"ക്കു (നാടാർസമുദായത്തിന്) കരമുക്കൈ, തലപ്പണം പടപ്പണം, പതവാരം, ആനവരി മുതലായ "പുൻകൊവിൻമൈ" (ചെറുതരം കരങ്ങൾ) കളെ നിർത്തിയതിനെ ഇതു വ്യക്തമാക്കുന്നു.

6. ശുചീന്ദ്രത്തിനു സമീപം സ്ഥിതിചെയ്യുന്ന മരുങ്ങൂരിൽ അവശസമുദായക്കാരെ സംബന്ധിക്കുന്ന ഇത്തരം ശാസനങ്ങൾ കാണ്മാനുണ്ട്. കന്യാകുമാരി, കുമരിമുട്ടം എന്നീ കത്തോലിക്ക ദേവാലയങ്ങളുടെ അടുത്തുനിന്നു കണ്ടെടുക്കപ്പെട്ട ശാസനങ്ങളിലും മുട്ടം മുസ്ലീം രേഖയിലും പഞ്ചവങ്കാട്ട ലിഖിതത്തിലും വഞ്ചിമഹാരാജാക്കന്മാർ ജാതിമതഭേദമെന്യേ എല്ലാ സമുദായങ്ങളോടും പ്രദർശിപ്പിച്ചുവരുന്ന തിരുവുള്ളം സ്പഷ്ടമായി കാണാം.

7. വടക്കേആർക്കാട്ട ഡിസ്ത്രിക്ടിൽ തെള്ളാറ് എന്ന സ്ഥലത്തുള്ള തിരുമലേശ്വരക്ഷേത്രത്തിൽ മാരവർമ്മൻ ത്രിഭുവനചക്രവർത്തി വിക്രമപാണ്ഡ്യദേവന്റെ അഞ്ചാം ഭരണവർഷത്തിൽ സ്ഥാപിച്ച ശിലാരേഖ ആ രാജാവ് അവിടത്തെ അവശസമുദായാംഗങ്ങൾക്കു 'അഞ്ചിനാൻ പുകലിടം' ആയി ഒരു സ്ഥലം നൽകിയതിനെ കാണിക്കുന്നു. അവശജനതയെ ഉദ്ധരിക്കുന്ന കാര്യത്തിൽ പണ്ടത്തെ ഭരണാധിപന്മാർക്കുണ്ടായിരുന്ന ശ്രദ്ധക്ക് ഇതും ഒരു നല്ല തെളിവാണ്.

5. Travancore Archaeological Report, 1112. P. 3.

6. Travancore State Manual Vol I P. 196

7. Annual Report on South Indian Epigraphy 1935 PP. 15&64

# പഞ്ചമി

വക്കീൽ കെ. എൻ. കേശവൻ (മാവേലിക്കര)

കാക്കയും കിളിയും കരഞ്ഞു; നേരം വെളുത്തു. പാറോതിക്കാക്കാത്തി പതിവുപോലെ "പിച്ചതെണ്ടാൻ" ഇറങ്ങി. അരയിൽ, കണംകാലോളമെത്തുന്ന ഒരു വലിയൻ കയിലി; ഉടലിൽ, ഒരു പഴയ റൗക്ക; തോളിൽ ഒരു മുഷിഞ്ഞ കയലിക്കഷണം; തലയിൽ, ഒരു ചുളുക്കട്ട;—അതാ, അങ്ങനെ ആ പോകുന്നതാണ് പാറോതിക്കാക്കാത്തി അവളെ എല്ലാക്കുമറിയാം.

അന്ന്, വലത്തുവശമാണ് പാറോതി എണീററത്. വലത്തുകാലും വച്ചാണ് അവൾ പിച്ചതെണ്ടാനിറങ്ങിയത്. വലത്തോട്ടൊഴിഞ്ഞ പരുകാരത്തെയാണ് ശകുനം കണ്ടത്. പാറോതിയുടെ ഉള്ളിൽ ഒരു ആനന്ദം, എന്തോ ഭാഗ്യം വരാൻ പോകുന്നു എന്നു ഒരു തോന്നൽ! എങ്കിലും, അവൾക്കു ഒന്നും ഒരു നിശ്ചയവുമില്ല. അവൾ നടന്നു; നാട്ടിൻപുറത്തുള്ള ഒരു കുററിക്കാട്ടിനരികിൽ എത്തി. കാക്കയും 'കരിയിലക്കിളി'യും പറന്നാർക്കുന്ന ഒരു കോലാഹലം! ഒരു ശിശുവിന്റെ രോദനം! പാറോതി ചെവി വട്ടം പിടിച്ചു. അവളുടെ ഉള്ളിൽ എന്തോ ഒരു ഭൂതോദയം! തിടുക്കത്തിൽ അവൾ അങ്ങോട്ടുനടന്നു. ദൈവമേ,—എന്തൊരു കാഴ്ചയാണത്! അതാ, പഴന്തുണിത്തുണ്ടിൽ പൊതിഞ്ഞിട്ടിരിക്കുന്ന ഒരു ശിശു;—ഒരു ചോരക്കുഞ്ഞ്;—പെററിട്ട പത്തു നാഴികപോലുമായിട്ടില്ലാത്ത ഒരു മനുഷ്യജീവി! "ഇതു ഏതു മാപാപിയുടെ വേലയാണോ!" പാറോതി അറിയാതങ്ങു പറഞ്ഞുപോയി! അതേ, അതിനും ഒരു അമ്മയുണ്ടായിരിക്കണം;—ഏതോ മഹാപാപിയായ ഒരു അമ്മ! കൈകാലിളക്കി അതു കരഞ്ഞുകൊണ്ടു കിടക്കുന്നു! പാറോതി അതിനെ കൈയ്യിലേന്തി. തിങ്ങുന്ന ആനന്ദാനുകമ്പയോടേ ചുററിനും ഒന്നു കണ്ണോടിച്ചു. ഉടയവരായി ആരുമില്ല; ഉണ്ടാകാൻ വഴിയുമില്ല! "എന്റെ ദൈവം തമ്പ്രാൻ തന്ന പൊന്നിൻകട്ട!" അവൾ ആഹ്ലാദപൂർവം ഉച്ചരിച്ചു.

അതു ഒരുപെൺകുഞ്ഞായിരുന്നു;—ആരുടെയോ അപരാധഫലം! അതിന്റെ ഉടലിൽ പററിയിരുന്ന അഴുക്ക പാറോതി തുടച്ചുകളഞ്ഞു. ഒന്നു രണ്ടു ശവംതീനിയുറുമ്പിനെയും എടുത്തുകളഞ്ഞു. അതിന്റെ മൂക്കിലും ചെവിയിലുമൊക്കെ ഊതി; കണ്ണുകളിൽതിരുമ്മി. മലിനമായിരുന്ന ആ പഴന്തുണി വലിച്ചുകാട്ടിലെറിഞ്ഞു. തന്റെ തോളിൽകിടന്ന കൈലിക്കഷണത്തിൽ ഭദ്രമായി അതിനെപൊതിഞ്ഞു. അന്യന്റെ തെങ്ങിൻചുവട്ടിൽനിന്നുംകിട്ടിയ നാളികേരംപോലെ, ആരെയും കാണിക്കാതെ, ആ ശിശുവിനെ അവൾ വീട്ടിലേക്കുകൊണ്ടുപോയി.

പാറോതി ഒരു 'പതിച്ചി'യായിരുന്നു. അതുകൊണ്ടു അവൾക്കറിയാം ഒരു ശിശുവിനെ ശുശ്രൂഷിക്കേണ്ടതു എങ്ങനെയെല്ലാമെന്നു'. വളരെ കുതുകത്തോടെ അവൾ അതിന്റെ പൊക്കിൾമുറിച്ചു; പാളയിൽ കിടത്തി കുളിപ്പിച്ചു; തന്റെ കഴുത്തിൽ കിടന്ന മിന്നിൻപൊടി അഴിച്ചു ഒരു കല്ലിൻ കോണിൽ ഉരച്ചു; വാഴക്കുമ്പിന്റെ പുറംപോളയിൽ, 'പൊന്നും തേനും' തൊട്ടുകൊടുത്തു. ആയിടെ പെററ ഒരു അയൽക്കാരിയെക്കൊണ്ടു പാലും കൊടുപ്പിച്ചു.

ദിക്കിലെല്ലാം പരന്നു, പാറോതിക്കാക്കാത്തിക്കു ആരുമറിയാത്ത ഒരു കുഞ്ഞിനെകിട്ടിയെന്നു'! പാറോതിക്കാക്കാത്തിപറഞ്ഞു, "ഇതെനിക്കു ദൈവംതമ്പ്രാൻതന്ന പൊന്നിൻകട്ടയാണെ"ന്ന്! ആരോ ഒരുത്തി ഏതോ വീട്ടുമൂലയിലിരുന്നു സമാശ്വസിച്ചു, തന്റെകുഞ്ഞു ഇപ്പോഴും ജീവിച്ചിരിക്കുന്നെന്ന്!!

അങ്ങനെ, ദിനരാത്രങ്ങൾ കഴിഞ്ഞു. ഇരുപത്തെട്ടാം ദിവസമായി പാറോതിക്കാക്കാത്തി തന്റെ'പൊന്നിൻകട്ട'യെ കുളിപ്പിച്ചെടുത്തു. അരയിൽ, ചെറുശംഖും മുത്തുമൊക്കെ കൊരുത്തു ഒരു കറപ്പുചരടുകെട്ടി കൈകളിൽ ഓരോ കുപ്പിവളയുമിട്ടു നാഴിയരി ഒരുകിണ്ണത്തിലിട്ടുനിരത്തി ശിശുവിനെ അതിൽനിറുത്തി, കുഞ്ഞിനു പാലുകൊടുക്കുന്ന അയൽക്കാരിയുമുണ്ടായിരുന്നുകൂടെ. അവർ ആ ശിശുവിനു 'പാച്ചി'യെന്നുപേരിട്ടു അങ്ങനെ, അതിന്റെ 'ഇരുപത്തെട്ടുകെട്ടും' കഴിഞ്ഞു.

"പാച്ചി";—ഒരു അരുമപ്പെൺകുഞ്ഞു;—ഉദിച്ചുയരുന്ന ഒരു ശശിലേഖ;—ഒരു കനകക്കട്ടതന്നെ! അതിനെ കണ്ടാലറിയാം, അതൊരു കാക്കാത്തി പെററ കുഞ്ഞല്ലെന്ന്! 'കനകവല്ലിവനഭൂവിൽ നില്ക്കിലും കനകമാണ'ല്ലോ! —അതിന്റെ കാന്തിയൊന്നു വേറെതന്നെയാണല്ലോ!! ആ ശിശുവിന്റെ ലീലാവിലാസങ്ങൾ പാറോതിയുടെ അകംകുളിർപ്പിച്ചു. "എന്റെ ദൈവം തമ്പ്രാൻതന്ന പൊന്നിൻകട്ട!—" അവൾ എപ്പോഴും പറയുമായിരുന്നു.

ആ നാട്ടിലെ പെണ്ണുങ്ങൾ പലരും കുഞ്ഞിനെ കാണാൻവന്നു. ചിലരെല്ലാം, പാറോതിക്കു ഒന്നും രണ്ടുമൊക്കെ ചക്രം കൊടുത്തു. ചിലർ, കുഞ്ഞിനെ കണ്ടു അത്ഭുതംകൂറി; ചിലർ ആ തേവിടിശ്ശി'യെ,—ആ കുഞ്ഞിന്റെ പെററതള്ളയെ, പഴിച്ചു. മററുചിലർ, പുഞ്ചിരിയിട്ടു ആളിനെ മനസ്സിലായെന്നു അഭിനയിച്ചു! ഒരുത്തിപറഞ്ഞു.—'ചുമ്മാതല്ല, അവരുടെ കുഞ്ഞിവെള്ളത്തിന്റെ കൊഴുപ്പു!....

മററൊരുത്തിപറഞ്ഞു: 'ആ കൊച്ചുരാമൻ എങ്ങോട്ടുപോയെന്നു ചോദിക്കണ്ടാ; ആ കണ്ണുംമൂക്കു മെല്ലാമുണ്ടു! ചെള്ളയ്ക്കു ആ കറപ്പു പുള്ളിപോലും........!'പിന്നൊരുത്തി അതിനെ പിൻതാങ്ങി:.... "അതേയതേ;—ആ തലസ്സൊരൂപം തന്നാ....!"

അക്കൂട്ടത്തിൽ നിന്ന ഒരു കസൃതിപ്പെണ്ണു ഓടിച്ചെന്നു ചോദിച്ചു:—

"പാറോതിക്കാക്കാത്തീ, കാക്കാനില്ലാതെന്നാ പെററെ....?"

"ദൈവംതമ്പ്രാനൊണ്ടുകുഞ്ഞേ കാക്കാൻ....!" പാറോതി ചെറുതായൊന്നു ചിരിച്ചു കൊണ്ടുപറഞ്ഞു.

ആ പെണ്ണു പാച്ചിയുടെ കവിളിൽ തടവിക്കൊണ്ടു ചോദിച്ചു:—

"പാച്ചിക്കാക്കാത്തീ, ഒരു മടിച്ചില തരുവോ....?"

ചില പെണ്ണുങ്ങളെല്ലാം അതുകേട്ടു ചിരിച്ചു; മററുചിലർ ഘനഭാവം പൂണ്ടുനിന്നു. ആ ശിശുവാകട്ടെ, കൈയ്യും കാലുമിളക്കികിടന്നു കളിച്ചു.

"ഈ കുഞ്ഞിനെയിങ്ങു തരുമോ?" അയൽവക്കത്തുള്ള ഒരു വലിയ വീട്ടിലെ പരിഷ്കാരിപ്പെണ്ണ്—പള്ളിക്കൂടത്തിൽ പഠിക്കുന്ന മീനാക്ഷി, ചോദിച്ചു.

"എന്റെ ദൈവം തമ്പ്രാൻ തന്ന പൊന്നിൻകട്ട! അടിയനാരുക്കും കൊടുക്കത്തില്ല?" പാറോതി പറഞ്ഞു.

"കൊ-ച്ചാ....ങ്ങ....ള...." ഒരു സ്ത്രീ പിറുപിറുത്തു മുഴുവനായില്ല; മീനാക്ഷി അതു കേൾക്കാതെയുമിരുന്നില്ല. ആ സ്ത്രീ ചോദിച്ചു;—"എന്താ, പാറോതിക്കാക്കാത്തീ, അങ്ങു കൊടുത്തയയ്ക്കുകേലാ, അപ്പച്ചീടെ കൂടെ....?"

"ഇല്ല;—എന്റെ ചങ്കിനൊരു കൂട്ടായി;—എന്റെ ദൈവം തമ്പ്രാൻ തന്ന പൊന്നിൻകട്ട....!പാറോതി"പ

റഞ്ഞു. മീനാക്ഷി പിന്നെ അവിടെ നിന്നില്ല.

പാറോതി ഒരു വിധവയായിരുന്നു. അവൾക്കു ഒരൊറ്റ മകനേയുള്ളു:—ശങ്കു' അവനിപ്പോൾ ആറേഴു വയസ്സു പ്രായംവരും. ഒരു ചൊടിയുള്ള ചെറുക്കൻ! അവരുടെ ആ കൊച്ചുവീട്ടിൽ, ഇന്നാൾവരെ ആ അമ്മയും മകനും മാത്രമേ ഉണ്ടായിരുന്നുള്ളു. ഇപ്പോൾ ഒരാൾ കൂടെയായി. "ദൈവം തമ്പുരാൻ കൊടുത്ത ആ പൊന്നിൻകട്ട!"

ദൂരെ നിന്ന ശങ്കു ഓടിവന്നു; ആ കുഞ്ഞിനെ വലിച്ചെടുക്കാൻ തുടങ്ങി. "ഛീ, പോടാ....ദൂരെ....!" പാറോതി അവനെ ശാസിച്ചു; അവന്റെ കൈത്തണ്ടിൽ ഒരു അടികൊടുത്തു. അവൻ കരഞ്ഞുംകൊണ്ടു ദൂരെപോയി.

ആയിടെ ഒരിക്കൽ, ഒരു സന്ധ്യാസമയം, തലവഴി മുണ്ടിട്ടുമൂടി, ഒരാൾ,—ഒരു സ്ത്രീ, അവിടെ വന്നുകയറി. പാറോതിക്കു ആളിനെ മനസ്സിലായി. "അല്ലാ,....ഇതാരേ........ നാണിക്കുഞ്ഞോ........?" പാറോതി അത്ഭുതവിവശയായ് ചോദിച്ചു.

എന്തു പറയേണ്ടു, എന്നറിയാതെ നാണി കുഴങ്ങി. അവൾ ഭയസങ്കോചങ്ങളാൽ വിറച്ചു. ഒരുവിധത്തിൽ അവൾ ഉച്ചരിച്ചു:—

"എന്റെ പൊന്നു പാറോതിക്കാക്കാത്തി....ദേഷ്യപ്പെടരുതേ;....എന്റെ കുഞ്ഞിനെ ഞാനൊന്നു കാണട്ടെ........!"

നാണി, ആ ശിശുവിനെ വാരിപ്പിടിച്ചെടുത്തു; കവിളിലും കണ്ണിലും ഉമ്മവച്ചു. അവളുടെ മുലചുരന്നു;—അതേ, മാതൃവാത്സല്യം അവിടെ തിങ്ങിക്കൂടി! അവൾ അതിനു പാൽകൊടുത്തു. അവളുടെ കണ്ണിൽ നിന്നും രണ്ടുമൂന്നു തുള്ളി കണ്ണുനീർ അതിന്റെ മുഖത്തു ഉരുണ്ടുവീണു അതു നടുങ്ങി കരഞ്ഞു!

പാറോതിക്കു, നാണി ഒരു ചെറിയ പൊതിക്കെട്ടു കൊടുത്തു; ഒരു രൂപായുടെ ചെമ്പുതുട്ട്! അതു സ്വീകരിക്കാൻ, പാറോതി മടിച്ചു. എങ്കിലും, അവളുടെ ജീവിതത്തിൽ, അന്നുവരെ, ഒരു രൂപായുടെ തുട്ട് ഒന്നായി അവൾ കണ്ടിട്ടില്ല. അവളതു് കൈനീട്ടിവാങ്ങി; അവൾ സന്തോഷിച്ചു "കുഞ്ഞിനു ഈ പതിയെങ്ങനെപറ്റി?" പാറോതി ഒരു പതിഞ്ഞസ്വരത്തിൽ ചോദിച്ചു.

"എന്റെ പൊന്നു പാറോതിക്കാക്കാത്തി, അതെന്തിനു പറേന്നു....?" നാണിയുടെ മുഖംകുനിഞ്ഞു. തെല്ലുനേരം കഴിഞ്ഞു അവൾ തുടർന്നു:— "എന്നെയിങ്ങനെ വലയ്ക്കുമെന്നു ഞാനോർത്തില്ല;—അവരുടെ കഞ്ഞിവെള്ളമല്ല്യോ ഞാൻ കുടിച്ചോണ്ടു കെടന്നേ........!"

നാണിയുടെ തൊണ്ടയിടറി. അവൾ മിണ്ടാതിരുന്നു. പാറോതി ചോദിച്ചു:—"എന്നാലും, ഇത്ര പാലുകുടിമാറാത്ത കുഞ്ഞാരുന്നാ........?"

"എന്തോ പറയാനാ........; അങ്ങനെ പററിപ്പോയി........! ഞാനൊരു മണ്ടത്തിയല്ല്യോ........ഒരു കൊച്ചുപെണ്ണല്ല്യോ........?" നാണി പിന്നെയും തലകുനിച്ചു.

"അതേയതേ....; പുള്ളാരല്ല്യോ.... പുഴക്കാനല്ലല്ല്യോ........കണ്ടാ ചൊന്നു കൊറിക്കാതിരിക്കുമോ........!" പാറോതി ഒന്നു ചിരിച്ചു.

"ഇനീം ഞാൻ വല്ലപ്പോഴും വരാം........; എന്റെ കുഞ്ഞു........!" എന്നിങ്ങനെ പറഞ്ഞിട്ടു നാണി അവിടെ നിന്നും ഇറങ്ങി; ഇരുളിൽ മറഞ്ഞു.

നാളുകൾ അങ്ങനെ കഴിഞ്ഞുകൊണ്ടിരുന്നു; പാച്ചിയും അങ്ങനെവളർന്നുകൊണ്ടിരുന്നു. ചിലപ്പോളൊക്കെ പാച്ചിക്കു വല്ല ദീനവും വരും;—പനിയോ ചുമയോ ഒക്കെ. അപ്പോളെല്ലാം, ഉറക്കമിളച്ചിരുന്നും പാറോതി അവളെ ശുശ്രൂഷിക്കും. വല്ല 'അടപ്പുകഷായ'മോ 'മുട്ടത്തൈല'മോ ഒക്കെ സ്വയം ഉണ്ടാക്കിക്കൊടുക്കും. അവൾക്കു യാതൊരാപത്തും വരാതിരിക്കാൻ പാറോതി പ്രാർത്ഥിക്കും; നേർച്ച നേരും;—അവളും 'ധർമ്മം' കൊടുക്കും പാച്ചിയുടെ പേരിൽ!—ആഹാ, സന്താനവാത്സല്യത്തിന്റെ മാധുര്യം!!

പാച്ചിക്കു അഞ്ചു വയസ്സായി; അടുത്തുള്ള ഒരു ആശാന്റെ പള്ളിക്കൂടത്തിൽ അവളെ എഴുത്തിനിരുത്തി. അവൾ പഠിക്കാൻ മിടുക്കിയായിരുന്നു. മററു കുട്ടികളെക്കാൾ വേഗം അവൾ നിലത്തെഴുത്തും കണക്കും പഠിച്ചു;—എഴുതാനും വായിക്കാനും—! ചില കൊച്ചുകൊച്ചു പാട്ടുപുസ്തകങ്ങൾ അവളുടെ അമ്മ,—പാറോതിക്കാക്കാത്തി, അവൾക്കു വാങ്ങിക്കൊടുത്തു, സീതാദുഃഖം, സുന്ദരീസ്വയംവരം, സന്താനഗോപാലം ഇതൊക്കെ! അവളതെല്ലാം കാണാതെ പഠിച്ചു; ശ്രുതിമധുരമായ് പാടി. കുട്ടികൾക്കെല്ലാം വളരെ ഇഷ്ടമാണു് പാച്ചിയുടെ പാട്ട്. ഒരിക്കൽ, യാദൃച്ഛികമായി ആശാനെ കാണാൻ ചെന്ന ഒരു മാന്യൻ പാച്ചിയുടെ പാട്ടുകേട്ട്, "ഈ കൊച്ച് ഏതാ?" എന്നു ചോദിച്ചു. ആശാൻ മറുപടിയൊന്നും പറഞ്ഞില്ല; ഒരു പുഞ്ചിരിയിട്ടതേയുള്ളു. അതിലെന്തോ മായമുണ്ടെന്നു അയാൾക്കു തോന്നി; ചോദ്യം നിർബന്ധപൂർവമായി; രഹസ്യം ആ പരസ്യമായ രഹസ്യം ആശാനും വെളിപ്പെടുത്തി. "ആങ്ങ്ഹാ, അങ്ങനുള്ളതാണോ........?" അയാൾ ചോദിച്ചു സ്വയം സമാധാനിച്ചു. പോയപ്പോൾ, അയാൾ പാച്ചിക്കു രണ്ടു ചക്രം കൊടുത്തു; പഠിച്ചു മിടുക്കിയായി വരണം, കേട്ടോ..!" എന്നു ആശംസിച്ചു. പാച്ചി ആ ചക്രം തന്റെ ആശാനു 'ഗുരുദക്ഷിണ' വച്ചു ആശാൻ അതു സന്തോഷപൂർവം തിരികെ കൊടുത്തു. വിവരമെല്ലാം പാറോതിക്കാക്കാത്തിയെ അറിയിക്കുകയും ചെയ്തു.

പാച്ചി അങ്ങനെ പലരുടേയും കണ്ണിലുണ്ണിയായ് വളർന്നു ഒരു ദിവസം രാവിലെ അവൾ പള്ളിക്കൂടത്തിലേക്കു പോകയായിരുന്നു വഴിയിൽവച്ചു ഒരാൾ അവളെ സൂക്ഷിച്ചുനോക്കുന്നതു് അവൾ കണ്ടു ഒരു യുവാവ്;—അവളുടെ ജന്മത്തിനു കാരണഭൂതനായ ആ ദ്രോഹി! അയാൾ ഒരു ചക്രമെടുത്തു നീട്ടി. അവൾ വാങ്ങിയില്ല. പിന്നെ, അയാൾ നില്ക്കാതെ വേഗം നടന്നുകളഞ്ഞു. അതുകണ്ടു കൂടെയുണ്ടായിരുന്ന കുസൃതിപ്പിള്ളേർ ചിരിച്ചു. അയാൾക്കു ദേഷ്യംവന്നു; തിരിഞ്ഞുനിന്നു പിള്ളേരെ ശകാരിച്ചു. അയാൾ പോയ്മറഞ്ഞപ്പോൾ ഒരു പയ്യൻ പാച്ചിയോടു ചോദിച്ചു:—

"പാച്ചീ, നിനക്കെന്താ ഒരു മുണ്ടു മേടിച്ചുതരാൻ പായാരത്ത........?"

"ആരോടു....?" പാച്ചി ചോദിച്ചു.

"നിന്റയമ്മേനോടു........!"

"എന്റെയപ്പൻ ചത്തുപോയി; എന്റേം ചങ്കുവണ്ണന്റേം അപ്പൻ....!"

"പിന്നിപ്പളെങ്ങോട്ടു പോയതാ........?"

"ആ,....ഞാനറിയത്തില്ല........!"

"ഞാനറിയ—ത്തി—ല്ലേ........!!"

ആ പിള്ളേരെല്ലാംകൂടെ കൂവിവിളിച്ചുംകൊണ്ടു ഓടി. പാച്ചിക്കു യാതൊന്നും മനസ്സിലായില്ല. പാവം, നിർദ്ദോഷിയായ പെൺകുഞ്ഞു!—അവളെന്തറിഞ്ഞു!

നാട്ടിൻപുറങ്ങളിൽ, കൊയിത്തായാൽ, മലമ്പുരയിടങ്ങളിൽ കാച്ചിലും കിഴങ്ങും കിളച്ചുതുടങ്ങിയാൽ, പാച്ചി പിന്നെ പള്ളിക്കൂടത്തിൽപോകയില്ല;—അവളുടെ അമ്മ അവളെ അയക്കുകയില്ല പിച്ചതെണ്ടാൻ അവളേക്കൂടെ പാറോതി കൊണ്ടുപോകും. നല്ലവണ്ണംവെളുത്തു സുന്ദരിയായ ഒരു പെൺകിടാവു; ഒരു വരയൻജമ്പറിട്ടു ഒരു കൊച്ചുകയലിമുണ്ടും അവളുടുക്കും. കഴുത്തിൽ, പളുങ്കും മഞ്ചാടിക്കുരുവും കൂട്ടിക്കോരുത്തു നാലഞ്ചുമടക്കുമാല; കാതിൽചെറിയ കല്ലുകമ്മൽ മൂക്കിൽ, കല്ലുമൂക്കുത്തി; കൈത്തണ്ടിൽ കുപ്പിവളകൾ; വിരലുകൾ നിറയെ ശംഖുമോതിരം; തലയിൽ പനയോലകൊണ്ടുള്ള ഒരു ചെറുകുട്ട;—അതിൽ ഒരു ഇരുമ്പുപിഞ്ഞാണം; കുറേ കോഞ്ഞാണിച്ചട്ടം ചുള്ളിക്കമ്പുകളും! ഇങ്ങനെയാണ്, കൊച്ചു പാച്ചിക്കാക്കാത്തിയെ നാട്ടിൻപുറങ്ങളിൽ കണാറുള്ളതു്. പാച്ചിക്കു നെല്ലുകിട്ടും; കാച്ചിലും കിഴങ്ങും കിട്ടും; വീടുകളിൽ ചെന്നാൽ അരിയും ചോറും, ചിലപ്പോൾ കാശുംകിട്ടും. "കൊടുക്കുന്ന കൈയ്യാണല്ലോ.... അമ്മാ!....പാക്യമുള്ള കൈയ്യാണല്ലോ....അമ്മാ....!!" എന്നിങ്ങനെ ഈണത്തിൽ, അമ്മയോടൊന്നിച്ചു അവളും പാടും. അവളുടെ കൊച്ചു കണ്ഠത്തിനു, ഒരു മാധുര്യം പ്രത്യേകമായുണ്ട്. അതു ആസ്വദിക്കാൻ, പിള്ളേരും പെണ്ണുങ്ങളും അടുത്തുകൂടും. ചിലപ്പോൾ, ചില പെണ്ണുങ്ങടെ കൈയ് നോക്കണം; അതിനും പാച്ചി മിടുക്കിയാണ്. ഒരുത്തിയുടെ കൈയ് നോക്കിയാൽ, ഒരു ചക്രംകിട്ടും. "അമ്മയ്ക്കു, നല്ലകാലത്തൊരു ഗുണംവരുന്ന ലക്ഷണമുണ്ടല്ലോ....അമ്മാ....!" എന്നൊക്കെ മററു കാക്കാത്തികളേപ്പോലെ അവളും പറയും. "പാച്ചിക്കാക്കാത്തീ,........ഒരു മടിശ്ശീല തരുമോ....?" ചില ആൺകുട്ടികളും പെൺകുട്ടികളും ചോദിക്കും. അവൾ, അവർക്കു മടിശ്ശീലകൊടുക്കും. ചുവട്ടിൽ, വൃത്താകാരമായി കറുപ്പു തുണിയും, ശേഷിച്ച മേൽഭാഗം ചെമപ്പുതുണിയും ചേർത്തുതയ്ച്ചു, അരയിൽകെട്ടാൻ ചരടും കോർത്തിട്ടുള്ള മടിശ്ശീല! ഒന്നിനു നാലുകാശാണ് വില. അങ്ങനെ അവൾ ധാരാളം മടിശ്ശീല വില്ക്കും; ധാരാളം ചക്രവും അവൾക്കു കിട്ടും.

ഒരിക്കൽ, ഒരു വീട്ടിൽ പാച്ചിയും പാറോതിയുംകൂടെ ഭിക്ഷയ്ക്കുചെന്നു. ഒരു ഭേദപ്പെട്ട കുടുംബം; ഗൃഹനായ-

കകെട്ടിനകത്തു ഇരിക്കയായിരുന്നു. കാക്കാത്തികളുടെ ശബ്ദംകേട്ട്, "പോയിനെടീ....ഇവിടൊന്നുമില്ല." എന്നു വിളിച്ചുപറഞ്ഞു. അവർ പോയില്ല. തലയിൽനിന്നും, കുട്ട താഴത്തുവച്ചു; പാച്ചി മുററത്തങ്ങു ഇരിപ്പായി. "പാക്യമുള്ളകൈയ്യാണല്ലോ....അമ്മ!"എന്നിങ്ങനെ ശ്രുതിമധുരമായി അവർ പാടാനും തുടങ്ങി. ദേഷ്യപ്പെട്ട ഗൃഹനായിക പുറത്തുവന്നു. പാച്ചി ആദരപൂർവ്വംഎണീററുനിന്നു. "അയ്യോ, എന്റെ കുഞ്ഞിങ്ങുവന്നോടി...."എന്നിങ്ങനെ വിലപിച്ചുംകൊണ്ടു, ആ അമ്മ പാച്ചിയുടെ അടുക്കലേക്കു ഓടിവന്നു. പാച്ചിയും പാറോതിയും അമ്പരന്നു. വീട്ടിലുള്ളവരെല്ലാം ഓടിയെത്തി. ഹാ! —ഗൃഹനായികയ്ക്കു പററിയ അമളി!! അതു "മരിച്ചുപോയ, തന്റെ മകളല്ല; ഒരു കാക്കാത്തിപ്പെണ്ണ്" എന്നു അവർ ഒടുവിലാണ് അറിയുന്നത്. എന്തൊരു ആകൃതിസാമ്യം! മാതൃതുല്യമായ ഒരു വാത്സല്യം അവൾക്കു പാച്ചിയോടു തോന്നി. അവളെ അടുക്കൽ വിളിച്ചു, അവളുടെ മൂർദ്ധാവിലും ചുമലിലും തലോടി. മരിച്ചുപോയ പുത്രിയുടെ ഗുണങ്ങൾ വർണ്ണിച്ചു അവർ ഏറെനേരം കരഞ്ഞു. "എന്റെ കുഞ്ഞു എങ്ങോട്ടുപോയെന്നു ചോദിക്കണ്ടാ നിന്നെ കണ്ടിട്ട്!" എന്നു അവർ പറഞ്ഞു. അവളെ അടുക്കളത്തിണ്ണയിലിരുത്തി ചോറു കൊടുത്തു. പോകാൻനേരത്തു ഒരു പറ നെല്ലും, പാറോതിക്കു ഒരു പഴയ കച്ചമുറി അലക്കിയതും കൂടെ കൊടുത്തു. കൂടെക്കൂടെ ചെല്ലണമെന്നും ചട്ടംകെട്ടി!

ഉദയാസ്തമയങ്ങൾ അങ്ങിനെ കഴിഞ്ഞു. പാച്ചി, പതിനേഴുവയസ്സുള്ള ഒരു തരുണിയായി; സൗന്ദര്യവും സൗശീല്യവും നിറഞ്ഞ ഒരു കോമളഗാത്രി! ചപലമനസ്കരായ യുവാക്കന്മാർ അവളെ കണ്ണേറിയാൻ തുടങ്ങി? അവൾ, വിരസതയോടെ മുഖം തിരിക്കാനും: പൂവിന്നുചുററും വണ്ടുകൾപോലെ മൂളിപ്പാട്ടുംപാടി തന്റെ പരിസരങ്ങളിൽ വട്ടം ചുററിത്തുടങ്ങിയിരിക്കുന്ന വഷളന്മാരെക്കൊണ്ടു അവൾ വലഞ്ഞു. പാച്ചിയുടെ പൂർവചരിത്രമറിയാവുന്ന ഒരു യുവാവ്, —ഹസ്തരേഖാശാസ്ത്രജ്ഞനെന്നു അഭിമാനിച്ചു നടക്കുന്ന ഒരു 'മധുപൻ'—ഒരിക്കൽ അവിടെ ചെന്നുകയറി. രേഖാസംബന്ധമായി ചില പര്യവേക്ഷണങ്ങൾ നടത്താനാണെന്നായിരുന്നു അയാളുടെ ഭാവം! പാച്ചിയെപ്പോലെ ജന്മമെടുത്ത ഒരു പെണ്ണിന്റെ ഹസ്തരേഖകൾ എങ്ങിനെയിരിക്കുമെന്നു കണ്ടുപിടിക്കണമത്രെ! അയാൾ പാച്ചിയോടു പറഞ്ഞു.—"പാച്ചീ, നിന്റെ ഇടത്തുകൈയ് ഇങ്ങോട്ടു നീട്ടിയേ—?"

പാച്ചിക്കു ആ ചോദ്യം തീരെ ഇഷ്ടമായില്ല. വാസ്തവത്തിൽ, പുരുഷന്മാരോടു അവളിതേവരെ സംസാരിച്ചിട്ടില്ല. അവൾ മിണ്ടാതെ പുരയ്ക്കുള്ളിലേക്കു കയറിപ്പോയി. അയാൾകൂടെ കയറി; തിണ്ണയിൽനിന്നു, "പാച്ചീ....ഇങ്ങോട്ടൊന്നു നീട്ടിയേ....!" അയാൾ അപേക്ഷിച്ചു.

ആ വിടനോടു എന്തെങ്കിലുമൊന്നു പറയാതെ നിവൃത്തിയില്ലെന്നായി. "അമ്മയിവിടില്ല;.......അമ്മ വരട്ടെ......." അവൾ ഒരു വിധം പറഞ്ഞു.

"ഇല്ലെന്നറിയാൻ വയ്യായോ?........നീ ആ കൈ ഇങ്ങോട്ടു നീട്ടിയേ... ...."

"എന്തിനാ........?"

"നിന്റെ കൈയ്യിലെ വരയൊന്നു നോക്കട്ടെ.......!"

അവൾ ചിരിച്ചുപോയി! "അയ്യോ,.......കൊച്ചു തമ്പുരാനേ,........ കാക്കാത്തീടെ കൈയ് നോക്കണോ........?" അതുകേട്ട അയാൾ ലജ്ജിതനായി. അപ്രതീക്ഷിതമായ ഒരു ആഘാതം! അയാൾ വിയർത്തുപോയി. "ആട്ടെ,.......നീ നോക്കിക്കോ.?" എന്നിങ്ങനെ പിറുപിറുത്തുകൊണ്ടു അയാൾ അവിടെനിന്നും ഇറങ്ങി നടന്നു.

പിന്നീടൊരിക്കൽ, ഒരു വിനോദമാസികയുടെ ഏജൻറ് അവിടെ കയറിച്ചെന്നു. അയാൾ പാച്ചിയെപ്പററി കേട്ടിട്ടേ ഉണ്ടായിരുന്നുള്ളു. "അവളെ ഒന്നു കാണണം; അവളുടെ ജീവചരിത്രം പത്രത്തിലെഴുതണം." ഇതായിരുന്നു അയാളുടെ ഉദ്ദേശം. അയാൾ പാച്ചിയുടെ 'കണ്ണഞ്ചുന്ന അഴക്' കണ്ടിട്ടു, "നിന്റെ പേരെന്താണ് കൊച്ചേ........?" എന്നു ചോദിച്ചു.

"പാച്ചിയെന്നാണേ........?" അവൾ വിനയമധുരമായ് പറഞ്ഞു.

"ഛേ,........ഭംഗിയില്ലാത്ത പേരു ........; 'പഞ്ചമി'യെന്നാക്കരുതോ? ഞങ്ങളുടെ പത്രത്തിൽ 'പഞ്ചമിയുടെ കൈനോട്ടം' മുറയ്ക്കു കാണാറില്ലേ........"?"

"അടിയനൊന്നും അറിഞ്ഞുകൂടായേ!"........!" അവൾ സാദരം പറഞ്ഞു.

"നിന്റെ തള്ളയെവിടെപ്പോയി?"

"വെളിക്കോട്ടാങ്ങിയേ........!"

"ങ്ഏ........ഞാൻ പോട്ടെ;—ഇനിയൊരിക്കൽ വരാം........!"

അങ്ങനെ അയാളുംകൂടെ ശല്യപ്പെടുത്തിയിട്ടുപോയി.

"പഞ്ചമി!"—"ഹാ, നല്ല ഭംഗിയുള്ള പേര്! എന്റെ പേരും അങ്ങനാക്കിയാലെന്താ........" അവൾ പലവുരു ചിന്തിച്ചു പാറോതിവന്നപ്പോൾ പറഞ്ഞു. എന്നാൽ അതിനകം 'പഞ്ചമി'യെന്ന പേരു നാടൊട്ടുക്കു പരന്നുകഴിഞ്ഞു; ആ 'പത്രം ഏജൻറ്' അതു പരത്തികഴിഞ്ഞു. അങ്ങനെയാണ് പാച്ചി, പഞ്ചമിയായത്. എല്ലാവരും അവളെ അങ്ങനെ വിളിച്ചുതുടങ്ങി.

പഞ്ചമിക്കു പ്രായമായതിൽപിന്നെ അവൾ ഭിക്ഷതെണ്ടാൻ പോകാറില്ല; എന്തുകൊണ്ടെന്നാൽ, അതിനകം അവളറിഞ്ഞിരുന്നു; അവളുടെ ജന്മദാതാക്കൾ ആരൊക്കെയെന്ന് പാറോതിക്കാക്കാത്തി അവളുടെ അമ്മയായതു എങ്ങനെയെന്ന്! അവൾക്കും ഒരു ഹൃദയമുണ്ട്; അഭിമാനമുണ്ട്; അവൾ വ്യസനിച്ചു. എങ്കിലും എന്തുചെയ്യാം! അവൾ തന്റെ ദുർവ്വിധിക്കു സ്വയം കീഴടങ്ങി; ആ കാക്കാലക്കുടിയിൽതന്നെ പാർത്തു.

ആയിടയ്ക്കു സമുദായപരിഷ്കാരിയായ ഒരു യുവാവു അവിടെ ചെന്നു. അയാൾ പഞ്ചമിയെ വിളിച്ചു ഇങ്ങനെ പറഞ്ഞു:—"പഞ്ചമീ, നീയിനിയും ഇവിടെ താമസിക്കരുതു്. നീയൊരു കാക്കാത്തിയല്ല"

അവളുടെ ഉള്ളിൽ വിവിധചിന്തകളുടെ ഒരു തിരതല്ലൽ ഉണ്ടായി. അവൾ അവിടൊരു തൂണിനു മറഞ്ഞുനിന്നുകൊണ്ടു പറഞ്ഞു:—

"ഞാൻ ഭ്രഷ്ടായിപ്പോയി. എനിക്കുള്ളോരെല്ലാം എന്നെ ഉപേക്ഷിച്ചു ഞാൻ പിന്നെങ്ങോട്ടുപോം!"

"നിന്നെ ഞാനൊരു 'വനിതാമന്ദിരത്തിൽ കൊണ്ടുപോയി താമസിപ്പിക്കാം. നിനക്കവിടൊരു ബുദ്ധിമുട്ടുമുണ്ടാകയില്ല."

"വേണ്ടാ; —ഞാൻ വരുന്നില്ല:—ഞാൻ പോയാൽ എന്റമ്മയ്ക്കു പിന്നാരുണ്ട്?"

"എന്നാൽ പിന്നെ നിന്റിഷ്ടം പോലെ...." എന്നുപറഞ്ഞിട്ടു അയാളും പോയി.

ദിവസങ്ങളും മാസങ്ങളും കഴിഞ്ഞു. ശങ്കു ഒരു പുരുഷനായിട്ടു കൊല്ലം നാലഞ്ചായി. അവനിപ്പോൾ ഒരു ദേശസഞ്ചാരിയാണ്; —അവന്റെ ചില കൂട്ടുകാരോടുകൂടെ, 'ശിലതരങ്ങൾ' വില്ക്കാൻ അവൻ അന്യസ്ഥലങ്ങളിൽ പോകും. വല്ലപ്പോഴുമൊക്കെയായിരിക്കും വീട്ടിൽ വരുന്നതു്.

പഞ്ചമി വളർന്നപ്പോൾ, അവളൊരു തരുണിയായപ്പോൾ, പാറോതിക്കാക്കാത്തിയുടെ സ്വഭാവത്തിനും ഒരു മാററം ഭവിച്ചു. ചെറുപ്പക്കാർ പലരും ആ വൃദ്ധയുമായി സംസാരിക്കാൻ അടുത്തുകൂടിത്തുടങ്ങി; ചിലപ്പോളൊക്കെ ചിലർ അവളുടെ കൈയ്യിൽ ചക്രം കൊണ്ടുചെന്നു കൊടുത്തുതുടങ്ങി; അതിന്റെ കിലുക്കം പഞ്ചമിക്കു കർണ്ണശല്യവുമായി! അവൾ ശാസനകളും പരുഷവാക്കുകളും കേട്ടുതുടങ്ങി. ആ അമ്മയുടെ സ്നേഹം തനിപ്പൊന്നല്ലെന്നു അവൾ കണ്ടു; അമ്മയും മകളുമായി മത്സരത്തിന്റെ കാലു വീശി!

ഒരിക്കൽ, ഒരു സന്ധ്യാസമയം, ഒരു യുവാവു അവരുടെ മുററത്തുകൂടെ മൂളിപ്പാട്ടും പാടി നടന്നുപോയി. അപ്പോൾ ആ വൃദ്ധ പറയുകയാണ്:—"എടീ, നിയങ്ങോട്ടു ചെന്നേ....! ആ കുഞ്ഞിനോടു പറ, രണ്ടു ചക്രം തരാൻ....!"

"അമ്മയങ്ങോട്ടു ചെല്ല്....!" അവൾ കോപത്തോടെ പറഞ്ഞു.

പിന്നീടൊരിക്കൽ മറെറാരു യുവാവിനെ കണ്ടപ്പോൾ പറയുകയാണ്,—"എടീ, അതിനോടു പറ, നെനക്കൊരു ചെമ്പവു മേടിച്ചുതരാൻ!"

"എനിക്കു വേണ്ടാ;—അമ്മച്ചിമേടിച്ചിട്ടോ....!" അപ്പോഴും അവൾ ദേഷ്യത്തോടേപറഞ്ഞു.

കഷ്ടം! പഞ്ചമിയുടെ യൗവനം ഗുണത്തേക്കാളധികം ദോഷം വരുത്തുമെന്നായി! ആ ചെറുഭവനത്തിലെ ഐക്യവും സമാധാനവും ക്രമേണ നശിച്ചുതുടങ്ങി. അമ്മയും മകളും തമ്മിൽ മിക്കപ്പോഴും ശകാരവും കലഹവുമായി. വഴിപോക്കർക്കും അതു ശല്യമായിത്തീർന്നു. നേരം വൈകിയാലും വെളുത്താലും വഴക്ക്; ഊണിലും ഉറക്കത്തിലും അസ്വാസ്ഥ്യം! പഞ്ചമി കണ്ണീരിൽ കുളിക്കാത്ത ദിവസമില്ല. "നിന്റെ പാട്ടുപോലെ....; പഞ്ഞികെടന്നു ചാകാറായി....!" എന്നിങ്ങനെ മിക്കപ്പോഴും പാറോതി പറയുകയായി. ചിലപ്പോൾ ഒരു വലിയ കലഹത്തിനുശേഷം, തന്റെ കൂടപ്പിറപ്പായ കുട്ടയുമെടുത്തുകൊണ്ടു

വെളിയിലേക്കു ഇറങ്ങി പോവുകയായി.

ഇങ്ങനെ ഉദയാസ്തമയങ്ങൾ കഴിഞ്ഞുകൊണ്ടിരുന്നു. ഒരു ദിവസം പാറോതിക്കാക്കാത്തി വീട്ടിലില്ലാതിരുന്ന സമയം, ശങ്കു അവിടെ ബദ്ധപ്പെട്ടു വന്നു കയറി. ഈയ്യിടെയായി, സമീപമുള്ള ചന്തയിൽ 'മെഷീൻതയ്യ'ലാണ് അവന്റെ ജോലി. രാവിലെ 'പഴങ്ങഞ്ഞി കുടി'യും കഴിഞ്ഞു ചന്തയിൽ തയ്ക്കാൻ പോകയാണ് പതിവ്. അവൻ ഇന്നൊരു പ്രത്യേകമായ ഉദ്ദേശ്യത്തോടുകൂടെയാണ് വീട്ടിൽവന്നിരിക്കുന്നത്. പതിവിനു വിപരീതമായി അവനെ കണ്ടപ്പോൾ പഞ്ചമി ഓടിച്ചെന്നു ചോദിച്ചു:—"ചങ്കുവണ്ണാ........ഇതെന്താ വല്ല ദീനവുമാണോ........?"

"അല്ല കുഞ്ഞേ....നീയിത്തിരി കഞ്ഞിവെള്ളമിങ്ങുകൊണ്ടുവാ........"

പഞ്ചമി, ഒരു കുട്ടവൻപിഞ്ഞാണത്തിൽ കഞ്ഞിവെള്ളവുംകൊണ്ടു അടുത്തുചെന്നു. അവൻ അതുവാങ്ങിതാഴെവച്ചു; അവളുടെ ഇഷ്ടത്തിനു വിപരീതമായി അവളെ സ്പർശിക്കാൻ കൈനീട്ടി. അവൾ കരഞ്ഞുകൊണ്ടു പുറത്തിറങ്ങി; അയൽവക്കത്തൊരു വീട്ടിൽപോയി കുത്തിയിരുന്നു.

ശങ്കുവിനുവലിയ പരിഭ്രമമായി! അവന്റെ കൈകാലുകൾ വിറച്ചു. അവൻ തികച്ചും ഇളിഭ്യനായി. തലയുംതാഴ്ത്തി അവൻ തിരികെ ചന്തയിലേക്കുനടന്നു.

അന്ന്, അവൻ യാതൊരുജോലിയുംചെയ്തില്ല. കഴിഞ്ഞകാര്യം ഓരോന്നും ഓർത്തോർത്തു അവൻലജ്ജിച്ചു അവൻ, അന്നു നേരംരാത്രിയായിട്ടും വീട്ടിൽപോയില്ല. അവന്റെ കാലുകൾ അങ്ങോട്ടു നീങ്ങിയില്ല! കഷ്ടം, കാമചേഷ്ടിതങ്ങളുടെ നികൃഷ്ടപരിണാമം! അവൻ അന്നുകടയിൽതന്നെ പട്ടിണികിടന്നു!!

പാറോതിക്കാക്കാത്തി, അവിടെ നടന്നതെല്ലാം അറിഞ്ഞു. പിറ്റേന്നുരാവിലെ, നാണിച്ചു മണ്ടാറിയാതെ, അവൻനടന്നുവന്നു. പാറോതി അവനെ ഒട്ടേറെ ശകാരിച്ചു. ചിലതൊക്കെ അവനുംപറഞ്ഞു. "അമ്മപെറ്റ മോളല്ലല്ലോ........; പിന്നെ........!" അതു പറഞ്ഞുതീരും മുൻപേ ഒരു 'തുപ്പും'കൊണ്ടു അവൾ അവന്റെ നേരെചെന്നു. അവൻ ഓടിക്കളഞ്ഞു. അങ്ങനെ ശങ്കു അവിടെനിന്നും, 'കെറിച്ചു'പോയി! "എനിക്കുവീടുമില്ല കൂടുമില്ല;........എന്റെ പാടേ വിധിയേ........!" അവൻ ഹൃദയവേദനയോടെ പറഞ്ഞു. അവൻ അവന്റെ തയ്യൽക്കടയിൻതന്നെ താമസമായി.

അന്ന്, ഒരുദിവസം പത്തുപന്ത്രണ്ടുനാഴിക പുലർന്നുകാണും. പാറോതിക്കാക്കാത്തി വീട്ടിലില്ല. 'നവയൗവ്വനവുംവന്നു നാൾതോറും വളരുന്നാ' പഞ്ചമി മുറ്റത്തു അങ്ങനെ ഏകാകിനിയായി നിൽക്കുകയാണ്.

അവളുടെ ഉള്ളിൽ എന്തൊക്കെയോ ചില ചിന്തകൾ തുളുമ്പി നിൽക്കുന്നു! അവൾക്കു, എന്തോ ഒരു വല്ലാത്ത ഉദ്വേഗം! അവളുടെ മുഖം തുടുത്തു; അവൾ ചുണ്ടു കടിച്ചമർത്തി; കൈവിരലുകൾ ഞെരിച്ചു;....നെട്ടുമ്മച്ചിട്ടു!!

അപ്പോൾ കേൾക്കാം, 'ബോഡികൾ........, ജമ്പർകൾ........, തലേണശ്ശീലകൾ........!" എന്നൊരു വിളി. ആ ശബ്ദം അവളെ ആകർഷിച്ചു. ഒരു അരക്കയ്യൻ ഉടുപ്പിട്ടു, കക്ഷത്തിൽ ഒരു പഴയ ശീലക്കുടയും ഇടുക്കി, പുറത്തോളിൽ ഒരു ഭാണ്ഡക്കെട്ടുമായി തെല്ലൊന്നു കുനിഞ്ഞു, അതാ ഒരു യുവാവ് ആ വഴി നടന്നു വരുന്നു! അവൾ സാകൂതം അങ്ങോട്ടു നോക്കി. അവൻ ഇങ്ങോട്ടും! രണ്ടുപേരുടേയും ദൃഷ്ടികൾ തമ്മിൽ ഇടഞ്ഞു; രണ്ടുപേരുടെയും ഉള്ളിൽ ഒരു മിന്നൽപിണർ പാഞ്ഞു! രണ്ടുപേരും നിശ്ചലമായ് തെല്ലുനേരം നിന്നു.

"എന്താ നോക്കുന്നേ....?" അവൻ സസ്മിതം ചോദിച്ചു.

"ചുമ്മാതെ........!" അവൾ പറഞ്ഞു. അവളുടെ ശബ്ദം ഇടറി.

അവൻ വഴിയിൽ നിന്നും മുറ്റത്തേക്കു കടന്നു. "അമ്മയെന്തേ....?" അവൻ പിന്നെയും സസ്മിതം ചോദിച്ചു.

"പിച്ചയ്ക്കു പോയി...." പഞ്ചമി പറഞ്ഞു നിവർത്തി. അവളുടെ ചെന്തളിർച്ചുണ്ടിൽ ഒരു പുഞ്ചിരി പരന്നു.

അവൻ കെട്ടു തിണ്ണയിലിറക്കി.

"കുറച്ചു വെള്ളം തരുമോ........?" ഇടറിയ ഒരു സ്വരം.

"പിന്നെന്താ........!"

അവൾ ഓടിപ്പോയി; ഒരു കുട്ടവൻ പിഞ്ഞാണത്തിൽ വെള്ളവുമായി ശീഘ്രം തിരികെ വന്നു. രണ്ടുപേരും കൈകൾ നീട്ടി;—അവൾ വെള്ളം കൊടുക്കാൻ;—അവൻ വാങ്ങാൻ! ഹാ—; അവളുടെ കൈയ് വിറച്ചു; പിഞ്ഞാണം താഴെപ്പോയി! അവൾ മുഖം താഴ്ത്തി നിന്നു........!!

* * * *

അന്ന് വളരെനേരം കഴിഞ്ഞതിനുശേഷമേ അവരുടെ സൈ്വരവിഹാരത്തിന് ഭംഗം നേരിട്ടുള്ളു. പഞ്ചമി വിവശമേനിയായി ഒരു മൂലയിൽഒതുങ്ങി.

"പഞ്ചമി!"—ആ മധുരപ്പേരിട്ട 'പത്രം ഏജൻറി'നെ അവളൊരിക്കൽ അവജ്ഞാപൂർവം വീക്ഷിച്ചു! സമുദായ പരിഷ്കാരിയായ ഒരു യുവരസികന്റെ അഭ്യർത്ഥനയെ അവൾ നിരസിച്ചു; അവളുടെ വളർത്തമ്മയുടെ മകനെന്നുള്ള ആ വിടുവസാഹോദര്യത്താൽ ശങ്കുവിനെ അവൾ തിരസ്കരിച്ചു! എന്നാൽ ഇപ്പോഴോ? മുൻപൊരിക്കലും കാണുകയോ കേൾക്കുകയോ ചെയ്തിട്ടില്ലാത്ത ഒരു യുവാവിൽ അവൾക്ക് അഭിനിവേശമുദിച്ചു!! മനുഷ്യരക്തത്തിന്, പാരമ്പര്യപ്രകൃതിയുടെ ആവർത്തനമുൾക്കൊള്ളുന്ന ഒരു പ്രത്യേകവാസനാവിശേഷമുണ്ട്! സ്ഥലകാലസ്ഥിതികളൊന്നും അതിനു ബാധകമല്ല.

പിന്നീടു, മിക്ക ദിവസവും, അതേ സമയം, ആ വീടിന്റെ മുൻവശമുള്ള ഇടവഴിയിൽ കേൾക്കാം, "ബോഡികൾ,—ജമ്പർകൾ,—തലേണശ്ശീലകൾ—!" എന്നുള്ള ആ വിളി. പഞ്ചമിയുടെ കണ്ണും കുളിർപ്പിക്കുന്ന പരമാനന്ദവർഷം;—ഹൃദയം തണുപ്പിക്കുന്ന പീയൂഷധാര! വീട്ടിൽ മറ്റാരുമില്ലെങ്കിൽ, അവൾ സന്തോഷപൂർവം അവനെ സ്വാഗതം ചെയ്യും. അല്ലെങ്കിൽ, ഒന്നുമറിയാത്തവനെപ്പോലെ ആ കൊച്ചു കാക്കാലൻ അങ്ങനെയങ്ങു നടന്നു പോകും.

മാസം രണ്ടുമൂന്നു കഴിഞ്ഞു. അന്നൊരു ദിവസം, ആ കൊച്ചുവീട്ടിന്റെ മൂലയിൽ നിന്നു അവർ സരസസല്ലാപം ചെയ്യുകയാണ്. പഞ്ചമി

# പ്രതീക്ഷ



കെ. കെ. രാഘവപ്പണിക്കർ

കാമ്യവാസന്തവാസരത്തിന്റെ  
രമ്യതകൾ പുലരവെ  
ഉന്മദമവരെത്തിയെന്നുടെ  
നന്മലർ കുഞ്ജസീമയിൽ



നെഞ്ചിടിപ്പാന്നും, ഭീതിയാൽ പാദ  
ചഞ്ചലരായു മൊട്ടുപേർ  
മാർഗ്ഗപാർശ്വതലങ്ങളിൽ തങ്ങും  
മാമരത്തിൻ തണലിലായ്  
പാറിവീണ സുമദലങ്ങളെ  
വാരിവാരിഗ്ഗമിക്കയായ്!  
ഒട്ടുപേർ, നവയൗവ്വനമദ  
മട്ടിയററിയ തള്ളലിൽ

തല്ലദമുദ്ഗഗണ്യമെന്നിയ-  
ച്ചുല്ലരപ്പിൽ തെളിയിച്ചും,  
വൻ വികാരഭരിത വേദന  
താവുമാത്മസുഖം ലവം  
ബാലദാരുവിന്നററ മോഹന  
ലോല ശാഖയിലർപ്പിച്ചും  
തത്സുമങ്ങളിറുക്കയായ് പര-  
മോൽസുകം മദിച്ചെത്രയും!

ആ ദിനങ്ങൾ പൊലിഞ്ഞു പോയതിൻ  
മാദകസ്ഥിതി മാഞ്ഞുപോയ്;  
ശൂന്യമാമപ്പരിസരം വിട്ടു  
വന്യകോടിയിൽ വണ്ടുപോയ്;  
തുമരന്ദ സ്വാദനാഹ്ളാദവു-  
മാമുരൾച്ചയും മന്ദമായ്  
താണുചെന്നു ലയിക്കയായ് പരി-  
ക്ഷീണമാകും സ്മരണയിൽ!

എന്നിരിക്കിലു, മന്നിസർഗ്ഗജ  
ധന്യമാം മനോഭാവത്താൽ  
ദശ്ശായാമിനിയേറിടും താരാ-  
മൂക്തകവുമായ് മേവുംപോൽ  
ഞാനിതെൻ ഹൃദയത്തിലെമ്പാടും  
മൂകമുഗ്ദ്ധഫലവുമായ്  
കാത്തിരിക്കുന്നു നാളിതേവരെ-  
ക്കണ്ടിടാത്തൊരുദയത്തെ!

# ജാതകം



എൻ. ജി. കർത്താ, പാണാവള്ളി

ജാതകം സാമാന്യജനങ്ങളുടെ മുമ്പിൽ ഒരു കുഴഞ്ഞ പ്രശ്നമായി നില്ക്കയാണ്. ശാസ്ത്രീയമായി അതിനെപററി വല്ലതുമറിയുന്നവർ വളരെ ചുരുങ്ങുമെന്നു തോന്നുന്നു. ജീവിതത്തിൻെറ സർവ്വാധാരവും കേവലം പൌരുഷമാണെന്നു വാദിക്കുന്നവർക്കു ജനനമരണങ്ങളാകുന്ന അതിർത്തികൾക്കപ്പുറത്തേയ്ക്കു ഒന്നു നോക്കാനുള്ള സന്മനസ്സു കുറവായിരിക്കും. മനുഷ്യൻെറ തീവ്രയത്നങ്ങളുടെ മുന്നിലും പരാജയത്തിൻെറ പരിഹാസച്ചിരി കേൾക്കുമ്പോൾ അവർ അതു ചില യാദൃച്ഛികതകളുടെ ഫലമാണെന്നു കണ്ണടച്ചുകളയുന്നു. അവർക്കു ജാതകമെന്ന വിഷയമെന്തെന്നറിയുന്നതിനുമുമ്പുതന്നെ അതിനോടു അവിശ്വാസവും വെറുപ്പുമാണ്. ഇവരുടെയിടയിൽ കാര്യവശാൽ ജാതകവുമായി അഭിമുഖ്യം നേരിടേണ്ടിവന്നിട്ടുള്ളവർക്കു മാനസാന്തരം വന്നുകൂടുന്നതും കണ്ടുവരാറുള്ളതാണ്. പക്ഷെ അവർ മുൻനിലയെക്കാൾ കുറെക്കൂടി ശോച്യരായി പരിണമിക്കുകയാണ് സാധാരണം. ജാതകത്തെ അവിശ്വസിക്കുന്നവരെക്കാൾ ഇവർ ജാതകവിശ്വാസംകൊണ്ടു സ്വയമാപത്തുകൾ വരുത്തിക്കൂട്ടുന്നവരായാണ് കാണാറ്. അവരുടെ പ്രഥമപരിചയത്തിൽ ജാതകം അവരിൽ ചെലുത്തുന്ന അധികാരം അത്രയ്ക്കു വമ്പിച്ചതായിരിക്കും. ഏതാണ്ടു മൂഢഭക്തരെന്നു വിളിക്കത്തക്കവണ്ണം ജാതകത്തെ ആരാധിക്കുന്നവരാണവർ. അതിനു അനേകം 'ഉദാഹരണന്മാർ' എൻെറ ദൃഷ്ടിയിൽ പെട്ടിട്ടുണ്ട്. അവരുടെ മുമ്പിൽ ജാതകം ഒരുപക്ഷെ ഇങ്ങിനെ മന്ത്രിക്കുന്നുണ്ടാവണം "എനിക്കു പറയാനുള്ളതിൽ കൂടുതൽ എന്നെക്കൊണ്ടു പറയിക്കരുതേ!!"

ഇപ്രകാരമുള്ള വിശ്വാസാഭാസങ്ങളുടെയെല്ലാം കാരണം ജാതകത്തെക്കുറിച്ചുള്ള അന്ധതയാണ്. അതിനെ ഒരു ഇന്ദ്രജാലത്തെപ്പോലെയോ അല്ലെങ്കിൽ ഈശ്വരനെപ്പോലെയോ മററാക്കെ കരുതിക്കളയുന്നു. ജാതകം ശാസ്ത്രമാണ്. അതു നമ്മുടെ മനുഷ്യബുദ്ധിക്കു കുത്തു ഏളങ്ങത്തക്ക മാംസളതയെ പ്രാപിച്ചിട്ടുള്ളവെന്നോർക്കണം. മനുഷ്യർതന്നെയാണല്ലോ ഇതിൻെറ ഉപജ്ഞാതാക്കൾ. കാര്യകാരണബോധപരമായ യുക്തികളെക്കൊണ്ടു നാം ജാതകത്തെ തേടുന്ന പക്ഷം അതിൻെറ ഉള്ളറകളിലും വെളിച്ചം പായിച്ചു പരിശോധിക്കാൻ സാധിക്കും. പക്ഷെ പഠിചിന്തനവും നിയമബോധവും, വിവേചനാമൂലകമായ വിഷയവ്യവച്ഛേദിതാവും നമ്മുടെ ബുദ്ധിക്കു ആഭരണമായിരിക്കണം. കണക്കിൻെറ അതേ സ്പഷ്ടതതന്നെയാണു ജാതകത്തിനുമുള്ളത്. പക്ഷെ ഒരു കാര്യം ഓർക്കണം. കണക്കിനും ഒരഗാധതയുണ്ട്. ഒരെത്തുംപെടാത്ത കേന്ദ്രം! അതു ജാതകത്തിലും കാണും. അതു മനുഷ്യബുദ്ധിക്കു ദഹിക്കാത്ത ഒന്നായി എന്നും കിടക്കും. എന്തെന്നാൽ യുക്തിതന്നെ ശോധിക്കപ്പെടുമ്പോൾ അത്രയും മുഴുത്തതോ അതിലേറിയ തരത്തിലോ ഉള്ള യുക്തിഹീനതയിലാണ് ജീവിക്കുന്നത്.

ആകാശത്തിൽ അനവധി തേജസ്സുകളുണ്ട്. അവയെ 'ഭചക്ര'മെന്ന ഒരു മഹാദേശത്തിനു പുറത്തും അകത്തുമുള്ളവയായി തരംതിരിച്ചിരിക്കുന്നു. ഗ്രഹങ്ങൾ അകത്തുള്ളവയും നക്ഷത്രങ്ങൾ പുറത്തുള്ളവയുമാണ്. അവ പുറത്തുള്ളവതന്നെങ്കിലും രശ്മിദ്വാരാ ഭൂമിയുമായി ഉററസമ്പർക്കത്തിലിരിക്കയാൽ അവയെ കൂടി വാരിയുൾപ്പെടുത്തിക്കൊണ്ടു 'രാശി'കളെന്നപേരിൽ 12 ദേശഖണ്ഡങ്ങളെ നിർണ്ണയിച്ചു. ശൂന്യമായ ആകാശത്തിനു ഒരു ഫലവുംചെയ്യാൻ ശക്തിയില്ലെന്നും രാശിയെന്നപേരിൽ ഫലംചെയ്യുന്നതെല്ലാം നക്ഷത്രസഞ്ചയം തന്നെയാണെന്നും നമ്മുടെ പ്രഥമബുദ്ധിക്കുതന്നെ അറിയാമല്ലോ. അവ പന്ത്രണ്ടായി ഭാഗിക്കപ്പെടാനുള്ള കാരണം ഇവിടെ വിവരിക്കുന്നില്ല. നക്ഷത്രങ്ങൾക്കു ഗതിയില്ലാത്തതിനാൽ (നമുക്കു അനുഭവമില്ലാത്തതിനാൽ) നമ്മെ സംബന്ധിച്ചിടത്തോളം രാശിവ്യവസ്ഥകൊണ്ടു അവയെ നിഗമിപ്പിച്ചതു് അശാസ്ത്രീയമാകുന്നില്ലതാനും.

ഭചക്രാന്തരം ഭൂപര്യന്തം ഏഴുവലയമായി തിരിച്ചിരിക്കുന്നു. ഒന്നിനകത്തു് മററൊന്നായി കല്പിക്കപ്പെട്ടിട്ടുള്ള ഈ വലയങ്ങൾക്കു കക്ഷ്യകളെന്നാണ് പേർ. ഓരോ കക്ഷ്യക്കും ഓരോ ഗ്രഹങ്ങൾ ഉടയവരുമാകുന്നു. ഈ ഗ്രഹങ്ങളെ കൂടാതെ അപക്രമവൃത്തങ്ങൾ മുറിഞ്ഞുപോകുന്ന സന്ധിസ്വസ്തികാകേന്ദ്രരൂപമായി രാഹുവെന്നും കേതുവെന്നും രണ്ടു തമോഗ്രഹങ്ങളുമുണ്ട്. ഈ ഒമ്പതു ഗ്രഹങ്ങളോടുകൂടി ഒരു ലഗ്നപദവാച്യമായ ആകാശകല കൂടി ചേരുമ്പോൾ ഒരു ഗ്രഹസ്ഥിതിയുടെ പ്രധാന വിഷയമായി. ഈ അംബര

* * *

തൻെറ കാമുകൻെറ കരവലയത്തിനുള്ളിൽ ഒതുങ്ങി, മോഹനമായ ഒരു പുഷ്പവല്ലിപോലെ, ആ ഉടലിൽ മധുരമായ് പററിച്ചേർന്നു നിന്നു. വിശേഷവിധിയായി, അവനോടു എന്തോ ഒന്നു അവൾക്കു പറയാനുണ്ട്. എന്നാൽ ശരിയായ വാക്കുകൾ കിട്ടാതെ അവൾ കുഴങ്ങി! അവളുടെ ചെഞ്ചൊടികളിൽ ഒരു പുഷ്പഞ്ചിരി പരന്നു. വ്രീളാസമന്വിതം അവൾ ഒരു വിധത്തിൽ ഉച്ചരിച്ചു:—

"പിന്നെ....ഒരു....കാര്യം....!"

"എന്താണമ്മിണീ....പറ....?" അവൻ പ്രണയമസൃണമായ് ചോദിച്ചു.

"ഞാ....പോയമാസത്തി....കുളി....ച്ചി........!" അവൾ അസ്പഷ്ടമായ് പറഞ്ഞുനിറുത്തി.

"അതിനെന്താ........? ഈ മാസത്തിൽ കുളിച്ചാൽമതി........!" അവൻ ഒരു ശൃംഗാരച്ചിരിയോടെ പറഞ്ഞു.

"പിന്നേ........എപ്പൊളും കളിയാ........!" അവൾ ശുണ്ഠിപിടിച്ചു; അവൻെറ താടിക്കു ഒരു നുള്ളുകൊടുത്തു.

അവൻ പഞ്ചമിയെ മുട്ടവായി മാറോടണച്ചുകൊണ്ടു പറഞ്ഞു:—

"അതിനെന്താ...........ഞാനുണ്ടല്ലോ....എല്ലാറ്റിനും!"

"അതുപോരാ........എല്ലാരുമറിയുന്നതിനുമുമ്പ....മുണ്ട്........!"

"ആട്ടെ........; ഞാൻ വീട്ടിലൊന്നു പോയേച്ചുവരട്ടെ........!" അവൻ അപൂർണ്ണമായി നിറുത്തി. അവളൊന്നു നടുങ്ങി! അപ്പോളാണ് അവളറിയുന്നത്, അവൾക്കു പററിയിരിക്കുന്ന അപകടത്തിൻെറ ഗൌരവം! അപ്പോളാണ് അവൾക്കു തോന്നുന്നത്, അവൻ ഏതു ദിക്കുകാരനാണെന്നന്വേഷിക്കണമെന്ന്! അവൾ ആവേശപൂർവം ചോദിച്ചു:—

"അപ്പോൾ, എവിടാ വീട്?.......ഞാനതു ചോദിക്കാൻ മറന്നുപോയി........!"

അവൻ—"അങ്ങു വടക്ക്........വാഴപ്പള്ളിൽ"

അവൾ ഹൃദയവേദനയോടെ കേണു—"അയ്യോ........; എന്നെ ചതിക്കല്ലേ........! അണ്ണനറിഞ്ഞാൽ കൊന്നുപോം........!"

അവളുടെ കണ്ണിൽ കണ്ണുനീർ ഉരുമ്പിനിന്നു.

"ഞാനല്ലേ്യാ പറഞ്ഞതു്........ഇല്ലെന്നു........!"

"എന്നാപ്പിന്നെ ഞാൻ ജീവിച്ചിരിക്കത്തില്ല........!"

അവൻ മിണ്ടാതെ നിന്നു.

"ഞാനൊന്നുമറിഞ്ഞില്ലേ........ദൈവംതമ്പ്രാനേ........!" അവൾ, അവൻെറ മാറിൽ തലയും ചായ്ച്ചു നിന്നു തേങ്ങികരഞ്ഞു! "എന്നെ ചതിക്കുവോ........?" അവൾ വീണ്ടും വീണ്ടും ചോദിച്ചു. അവൻ ഒന്നുംമിണ്ടിയില്ല. അവളുടെ കണ്ണിൽ ഒന്നു ചുംബിക്കുകമാത്രം ചെയ്തു!

* * *

സൂര്യൻ ഉദിക്കുന്നു; അസ്തമിക്കുന്നു. പഞ്ചമി തൻെറ പ്രേയാനെ പ്രതീക്ഷിച്ചിരിക്കുന്നു. നെടുവീർപ്പിടുന്നു; കരയുന്നു! കഷ്ടം, അവനെ കാണാനേയില്ല! അവൻ എവിടുത്തുകാരനെന്നുപോലും അവൾക്കു നിശ്ചയമില്ല. "ബോധികൾ....ജമ്പർകൾ....തലേണഗ്ഗിലകൾ....!" എന്നുള്ള ആ ശബ്ദം അവളുടെ സ്മരണയിൽ മുഴങ്ങി. പക്ഷെ, ആരെയും കാണാനില്ല. അവൾ പരിഭ്രാന്തയായി!

പഞ്ചമിയുടെ ഉടലിൽ ചില ഭാവപ്പകർച്ചകൾ പ്രത്യക്ഷമായി, അതു കാണാൻ പെണ്ണുങ്ങൾക്കു ഒരു പ്രത്യേകപാടവമുണ്ട്! അവർ 'പൃശ്യം പൃശ്യം' പറഞ്ഞുതുടങ്ങി. പാരേതിക്കാക്കാത്തിയും പരിഭ്രമിച്ചു. നെഞ്ചത്തു കയ്യറഞ്ഞു നിലവിളിച്ചു. പഞ്ചമിയോടു ചോദിച്ചു. ചതുരുപായങ്ങളും നോക്കി. അവൾ, ഒരക്ഷരവും മിണ്ടിയില്ല; – നാണക്കേട്.—മാനക്കേട്,—അവളുടെ ജീവിതാശ മുഴുവൻ നശിച്ചു....!

ഒരു വൈകുന്നേരം; ചന്തയിൽ ആളുകൾകൂടി, ആരോ, പെണ്ണുങ്ങൾ പറഞ്ഞു ആ വാർത്ത ശങ്കുവിൻെറ ചെവിയിലും എത്തി. അവൻ കലികൊണ്ടു തുള്ളി! കൈയ്യിൽ കിട്ടിയ ഒരു മുളവടിയുമായി അവൻ വീട്ടിലേക്കു ഓടി. "അവളെ ഞാൻ കൊല്ലും....! ഞാനും ചാകും!!" ശങ്കുവിൻെറ ആ പ്രലപനം ദിക്കെങ്ങും മുഴങ്ങി. അവൻ ആ വീട്ടിൻെറ ചെററയും വാരിയുമൊക്കെ വലിച്ചുപൊളിച്ചു. രണ്ടോ മൂന്നോ കറിച്ചട്ടിയും കലവുമുണ്ടായിരുന്നതെല്ലാം തകർത്തു. അതിനിടയിൽ ഒരടി പാരേതിക്കും കിട്ടി. പഞ്ചമിയെ അവിടെങ്ങും കണ്ടില്ല!!—അവൾ അടുത്തുള്ള ഒരു പൊട്ടക്കിണററിൽ ചാടി ആത്മഹത്യചെയ്തു കഴിഞ്ഞിരുന്നു.!!

എന്നിട്ടും ശങ്കുവിൻെറ ദേഷ്യം ശമിച്ചില്ല. അവൻ പല്ലുരുമ്മിക്കൊണ്ടു പറഞ്ഞു:—"തന്ദ്ധൂടെ പുള്ള....!"

— —

ചാരികളായ ഗ്രഹങ്ങളൊക്കെ നമ്മെ എങ്ങനെ ബാധിക്കുന്നു?

ജ്യോതിശ്ശാസ്ത്രമെന്നു വിളിക്കപ്പെടുന്ന രശ്മിസിദ്ധാന്തത്തിൽ ഭൂമിയോ മറ്റേതു ഗ്രഹമോ എവിടെയെങ്കിലുംനിന്നും പൊട്ടിത്തെറിച്ചുപോന്നതാണെന്നു വിചാരിക്കപ്പെടുന്നില്ല. ദ്രവമോ ഘനമോ തൈജസമോ ആയ ഏതു പദാർത്ഥവും രശ്മികളുടെ പരിണാമജന്യമായ വസ്തുവാണെന്നാണ് അതു് സിദ്ധാന്തിക്കുന്നതു്. സൂര്യാദി ഗ്രഹങ്ങളുടെ ഉല്പത്തിയും ഇതിൽനിന്നും ഭിന്നമായ രൂപത്തിലാണെന്ന് ശാസ്ത്രം വിചാരിക്കുന്നില്ല. ആ തത്വത്തെ നിഷ്കൃഷ്ടമായി ചിന്തിക്കുന്നവർക്കു സചരാചരവും കേവലം രശ്മിപരിണാമം മാത്രമാണെന്നു കാണാം.

ഒരു മനുഷ്യനെന്നു പറയുന്നതു് ശാസ്ത്രദൃഷ്ട്യാ ക്ലിപ്തമായ രശ്മികളുടെ സമാഹാരമാകുന്നു. സപ്തഗ്രഹരശ്മികളും ഘനീഭൂതമായിട്ടുണ്ടാക്കപ്പെട്ടതാണെന്നു് താല്പര്യം. ഈ ഘനീഭൂതരശ്മികേന്ദ്രത്തിൽ ഏതേതു ഗ്രഹങ്ങളുടെ രശ്മികൾ എത്രയെത്രയളവുണ്ടായിരിക്കുമെന്നു് കണ്ടുപിടിക്കയാണ് ജാതകത്തിലെ ക്രിയാവിഭാഗത്തിന്റെ ഒരു പ്രധാനചുമതല. അതു് കണ്ടുപിടിച്ചുകഴിഞ്ഞാൽ ഫലഭാഗത്തിലേക്കാണ് തിരിയേണ്ടതു്. എന്തെന്നാൽ മനുഷ്യന്റെ അനുഭവപരമായി ഗ്രഹങ്ങളുടെ (രശ്മികളുടെ) ഗുണദോഷത്തെ നിരൂപണംചെയ്തിട്ടുള്ളതാകുന്നു ഫലഭാഗമെന്നു പറയുന്നപ്രകരണം. അതിൽ ഓരോഗ്രഹത്തിന്റെ രശ്മിസമൂഹത്തെ വേർതിരിച്ചും മററുരശ്മികളോടു യോജിപ്പിച്ചും പരിശോധിച്ചിട്ടുണ്ടു്. അതിനാൽ രശ്മിമിശ്രണമാകുന്ന രാസയോഗത്തിൽ നിന്നും എന്തെല്ലാമാണു ഉണ്ടായിവരുന്നതെന്നു എണ്ണിപ്പെറുക്കിപ്പറയാൻ ആ പ്രകരണത്തിന് കഴിവുണ്ടു്.

ഈ ഫലപ്രകരണത്തിൽ രശ്മിസമ്പർക്കസാധകമായി രണ്ടു മാർഗ്ഗങ്ങളാണ് പ്രധാനമായി നിർദ്ദേശിച്ചിട്ടുള്ളതു്. അതിനെ ആഭ്യന്തരമെന്നും ബാഹ്യമെന്നും നിർവചിച്ചുവരുന്നു. ഇവിടെതന്നെ പറയട്ടെ; ഒരു വ്യക്തി, സ്ത്രീയാകട്ടെ പുരുഷനാകട്ടെ, ഒരു യദൃച്ഛാസംഭവ ഫലമല്ല. ഗ്രഹങ്ങൾ യദൃച്ഛാസംഭവഫലമല്ലാത്തതുപോലെ തുല്യനാമാകുന്ന വ്യക്തിയും ഒരു സുദീർഘമായകാരണത്തിന്റെ ജീവിതത്തിൽ ഇക്കാലത്തെ പരിണാമരൂപമാകുന്നു. വ്യക്തിക്രമേണ വ്യക്തിപരമായും ജാതിപരമായും പരിണാമത്തെ പ്രാപിക്കും. അതു് ഇതിന്റെ കാരണജീവിതത്തിലെ അകന്നു കിടക്കുന്ന അദ്ധ്യായങ്ങളാകുന്നു.

അതിനാൽ ആഭ്യന്തരമെന്നു പറയുമ്പോൾ അഭൗതികത തോന്നേണ്ട ആവശ്യമില്ലതന്നെ. ജനനമൂലകമായി നിലനിൽക്കുന്ന രശ്മിയോഗമാകുന്നു അതു്. അതിൽ രവിയുടെ രശ്മികളുണ്ടാവും. പ്രാണാംശരൂപത്തിൽ എല്ലാഗ്രഹങ്ങൾക്കും ആദിത്യൻ കേന്ദ്രവർത്തിയാകുംപോലെ രവിരശ്മി പരിണാമമായ പ്രാണനും മററുഗ്രഹോല്പന്ന വസ്തുക്കളുടെ കേന്ദ്രവർത്തിയായി നിലകൊള്ളുന്നു. ചന്ദ്രാംശവുമുണ്ടു് അതിൽ. ഈ പ്രാണനെ ഉപാധിയുക്തമാക്കുന്ന അന്തഃകരണരൂപത്തിൽ ചക്ഷുരിന്ദ്രിയരൂപത്തിൽ കുജരശ്മികളുമുണ്ടാകും. ഘ്രാണരൂപത്തിൽ ബുധരശ്മികളും ശ്രോത്രരൂപത്തിൽ വ്യാഴരശ്മികളും, രസനരൂപത്തിൽ ശുക്രരശ്മികളും, ത്വഗ്രൂപത്തിൽ മന്ദരശ്മികളും ആ യോഗത്തിലടങ്ങിയിരിക്കും. അതുകൂടാതെ മാംസളമായ ഒരു പഞ്ചവാസനാരൂപത്തിൽ ആഗ്രഹങ്ങൾക്കെല്ലാമുണ്ടു തന്നെ. ഇത്രയും സാധനങ്ങൾ കൂടി ഒരുമിച്ചു നിൽക്കുന്ന ഒരു 'യോഗം' അഥവാ സൂക്ഷ്മപ്രകൃതി എല്ലാവരുടേയും സൂക്ഷ്മശരീരമായി നിലകൊള്ളുന്നു.

ഈ സൂക്ഷ്മശരീരത്തിനു ഒരു സ്വഭാവമുണ്ടു്. അതു് വാസനാചിഹ്നമാകയാൽ എപ്പോഴും ചലിച്ചുകൊണ്ടേ ഇരിക്കൂ. സൂക്ഷ്മശരീരാപരനാമമായ അന്തഃകരണകാരകനായ ചന്ദ്രൻ ഗതി നിലച്ചിട്ടങ്ങിനെ ഒരു സമയവുമില്ലല്ലൊ. അതിൽനിന്നുണ്ടായ അന്തഃകരണവും അതുപോലെ പരിണാമഗതി ചെയ്തേ ഇരിക്കയുള്ളതന്നെ. ആ പരിണാമഗതിമൂലം സിദ്ധമായിട്ടുള്ളതാണ് ധാതുവിശിഷ്ടമായ സ്ഥൂലഗാത്രം. ശരീരമായി—മനസ്സായി—സുഖമായി—ദുഃഖമായി—എന്നുവേണ്ട അനുഭവമായി പരിണമിച്ചുകൊണ്ടിരിക്കുന്ന ഈ വാസനകളുടെ നിമിഷംതോറുമുള്ള പരിണാമമാണ് ശരീരമെന്നർത്ഥം.

നിമിഷാദിയുഗാന്തംകാലം നമ്മുടെവ്യവഹാരംമൂലം സിദ്ധിക്കുന്നതാണല്ലൊ. വ്യവഹാരം അനുഭവപ്രമാണമാകയാൽ അനുഭവമായ രശ്മിപരിണാമമാണ് കാലത്തെയും നിർമ്മിക്കുന്നതു്. അതിനാൽ ഒരു പ്രാണകേന്ദ്രത്തിൽ ഒത്തൊരുമിക്കുന്ന ഗ്രഹരശ്മിവിതാനം— അനുഭവരൂപത്തിലുള്ള പരിണാമവിതാനം—കൊണ്ടു കേന്ദ്രനിഷ്ഠമായ രശ്മികളുടെ ദൈർഘ്യത്തെ കാലികമായി അളക്കാൻ കഴിയുമല്ലോ. ഇങ്ങനെ നിർണ്ണയിക്കപ്പെടുന്ന ആയുരൂപത്തിലുള്ള ദൈർഘ്യഭാവമല്ലെ്യ എവിടെയാണോ നിബിഡവും ഗുരുത്വമുള്ളതുമായ രശ്മികൾ പരിണാമവേദിയിൽ പ്രവർത്തിക്കുന്നതു്, അവിടം സുഖമയവും, എവിടം ശ്ലഥവും സാരഹീനവുമായ രശ്മികൾ പരിണതമാകുന്നോ അവിടം ദുഃഖമയവുമായിരിക്കുമെന്നതു് സാമാന്യ തത്വമാകുന്നു. സുഖദുഃഖങ്ങൾ സവിഷയകങ്ങളാകയാൽ അവ ഏതു വിഷയത്തെ ഉപരോധിക്കുന്നുവെന്നതു് അതതുരശ്മികളെക്കൊണ്ടു ക്ലിപ്തപ്പെടുന്ന കാരകത്വത്തിൽ നിന്നും തിരഞ്ഞെടുക്കുന്നതാണ് ഫലഭാഗത്തിന്റെ പ്രസ്താരഹേതു.

ഈ പറഞ്ഞ സംക്ഷിപ്തരൂപം ആഭ്യന്തരസ്വഭാവത്തിന്റെയാണ്. ബാഹ്യമെന്ന ഇതരഭാഗം തത്തൽക്കാലങ്ങളിൽ ബാഹ്യപ്രകൃതിയിൽ നിന്നും സ്വീകരിക്കുന്ന പ്രകാരത്തിന്നാകുന്നു. പ്രാണകേന്ദ്രകമായ രാസയോഗം ആഭ്യന്തരരൂപമാണെങ്കിൽതന്നെ അതു് സദാ രശ്മിപ്രവാഹംകൊണ്ടു ഭയക്രാന്തരത്തെ അലതല്ലിക്കുന്ന ഗ്രഹങ്ങളുടെ അഭിമുഖദേശത്താണ് നിലനിന്നുപോരുന്നതെന്നോർക്കണം. അവിടെനിന്നുമുള്ള രശ്മികൾ ആ കേന്ദ്രയോഗപിണ്ഡത്തിൽ വന്നു ചേരുകതന്നെ ചെയ്യുന്നു. ആഭ്യന്തരം പ്രബലമാണെങ്കിൽ ഈ ബാഹ്യരശ്മിസാങ്കര്യം വളരെ ഫലപ്പെടുന്ന വഴിയില്ല. അല്ലെങ്കിൽ അതു് അത്യന്തം ബൃഹത്തായ ഫലദാനം ചെയ്യത്തക്കവിധം യോഗത്തെ സങ്കീർണ്ണമാക്കിക്കളയും.

ഇങ്ങനെ ഏതെങ്കിലും ഒരളവിലുള്ള ഒരു രശ്മിസംഘം ജഗദ്വ്യാപ്തമായ രശ്മി മഹോദധിയിൽ പ്രവർത്തിക്കുമ്പോൾ അതിന്റെ പരിപാടി രശ്മിനിരൂപണശാസ്ത്രം പറയുന്നപ്രകാരം ആകുന്നതിലല്ല; ആകുന്നില്ലെങ്കിലതിലാണല്ലോ അത്ഭുതപ്പെടേണ്ടതു്.

— —

# വിയോഗം

തൈക്കാട്ട ചന്ദ്രശേഖരൻനായർ

ജീവചൈതന്യംപൊക്കി, യാഹ്ളാദംതുളുമ്പിക്ക-
മീവെറും ചങ്ങാടത്തിൽ—എന്റെയീശരീരത്തിൽ—
തൂങ്ങിഞാൻകിടക്കുന്നു, ഭൗതികായുസ്സാമിട-
ത്തിങ്ങിയതടിനിയെക്കടക്കാൻ യഥാകാലം!

ഒരിക്കൽ ഞാനക്കരെപ്പററിയാൽ ത്യജിക്കുമീ-
മരക്കൂടിനെ,പ്പണ്ടുവാഴ്ത്തി സൂക്ഷിച്ചെന്നാലും;
പിന്നെയോ? —പ്രകാശവും കൂരിരുൾപടലവു-
മന്യോന്യംപിരിയാത്ത സമഭാവമാമേകം!
അജ്ഞാതം: അതുതന്നെ, സ്വാതന്ത്ര്യം സനാതനം,
വിജ്ഞാനവിഭവം, നിർദാക്ഷിണ്യാത്മകപ്രേമം!!

മൂകമായിരുൾക്കുണ്ടിൽ നീണ്ടുഘനമാണ്ടു
മൗക്തികം, പ്രഭപൂണ്ടു, ചിപ്പിയെത്തകർത്താഹാ!
ചിന്തിച്ചുചിന്തിച്ചയ്യോ! പോയനാളിന്നുവേണ്ടി
സന്തപിക്കുകയെന്നോ, പാവംനീ ഹൃദയമേ!
തോഷിക്ക, പുലരികൾ വരുവാനിരിക്കുന്ന
ശേഷങ്ങൾ—അതാ, മണിയൊച്ചയല്ലയോകേൾപ്പൂ;
നേരമായ്, തീർത്ഥാടനപ്രിയനാം നിനക്കിനി
വേർപെടാം, വഴിയിങ്ങു രണ്ടായിപ്പിരിയുന്നു!

സ്വാതന്ത്ര്യകിരണങ്ങൾ, ഉൽഫുല്ലമായിവീണ്ടും
പ്രീതനാംനിന്നെയപ്പൊത്തും സൽക്കരിച്ചിടും—ചെൽക!!



# ദേവയാനി

[ A Melodramatic Scene ]

ചങ്ങമ്പുഴ

[ശ്രവണമതീ തീരം....മനോഹരമായ ഒരു കുന്നിന്റെ അടിവാരം—ചുററുപാടും പൂത്തുപൂത്തു നില്ക്കുന്ന കാടുകൾ, പച്ചപ്പടർപ്പുകൾ, വള്ളിക്കുടിലുകൾ........കുന്നിന്റെ അഗ്രഭാഗത്തായി, ആകാശത്തിന്റെ ചരുവിൽ ശിഥിലങ്ങളായ വെള്ളിമേഘച്ചുരുളുകൾ അങ്ങിങ്ങായി കാണപ്പെടുന്നു....സൂര്യൻ കുന്നിന്റെ മുകളിൽനിന്നും കുറെ മേല്പോട്ടുയർന്നുകഴിഞ്ഞു........വിദൂരത്തിൽ, പച്ചക്കാട്ടുകളുടെ വിള്ളലുകളിൽക്കൂടി സ്ഫടികാഭമായ നീലാകാശം ആകർഷകമാംവിധം പ്രത്യക്ഷപ്പെടുന്നു........കാട്ടുകമാനം പക്ഷികളുടെ കളകളത്താൽ മുഖരമാണ്....അവിടവിടെ മദാലസകളായ കിന്നരകുമാരികളെപ്പോലെ ആദിത്യരശ്മികൾ ആടിക്കളിക്കുന്നു!

കചനും ദേവയാനിയും പശുക്കളേയുംകൊണ്ട് ശ്രവണമതീതടത്തിൽ എത്തിയിരിക്കയാണ്....കാലികൾ പുല്ലു മേഞ്ഞുതുടങ്ങി.

കചൻ അടിമുടി മൊട്ടിട്ടു നില്ക്കുന്ന ഒരു ബകുളവൃക്ഷത്തിന്റെ ചുവട്ടിൽ ഒരു പാറക്കല്ലിന്മേലിരിക്കയാണ്. അതിനോടടുത്തായി മറെറാരു വൃക്ഷത്തിൽനിന്നും ഒരു തടിച്ച വള്ളി കീഴോട്ടു തൂങ്ങിച്ചുരിഞ്ഞു കിടക്കുന്നുണ്ട്; അതിന്റെ മറേറ അററം വേറൊരു മരക്കൊമ്പിൽ ചുററിപ്പിണഞ്ഞു ഏതാണ്ടൊരൂഞ്ഞാലിന്റെ രീതിയിലാണു കിടപ്പ്........ദേവയാനി, സർവ്വാംഗമോഹിനിയായി, കാൽ കീഴോട്ടു തൂക്കിയിട്ട്, അതിന്മേൽ മെല്ലെമെല്ലെ ആടിക്കൊണ്ടിരിക്കുന്നു. അവളുടെ ഇളംനീലനിറത്തിലുള്ള മൃദുലവസ്ത്രാഞ്ചലങ്ങൾ നെററിത്തടത്തിൽ അങ്ങിങ്ങു ചിതറിക്കിടക്കുന്ന ലോലനീലാളകങ്ങളോടൊപ്പം കാററത്തിട്ടു ഇടയ്ക്കിടെ മന്ദമന്ദം ഇളകുന്നുണ്ട്....

ഇരുവരുടേയും മുഖം അവാച്യമായ ഏതോ ഒരാനന്ദാതിരേകത്താൽ തികച്ചും പ്രഫുല്ലമാണ്. മാദകമായ ഒരു പരിമളം, സ്വർഗ്ഗത്തിലെ സ്വപ്നംപോലെ, അവിടെയാകമാനം പ്രസരിക്കുന്നു....ഒരു ഭാഗത്തു ശ്രവണമതിയിലെ പാടുന്ന കല്ലോലങ്ങൾ....]

ദേവയാനി

കുമാരാ, അതാ നോക്കു!—കുമാരന്റെ സമാഗമം മുതൽ എന്റെ ഹൃദയംപോലെ പുളച്ചൊഴുകുന്ന ശ്രവണമതിയിൽ, വിടർന്നു നില്ക്കുന്ന ആ ചെന്താമരപ്പൂക്കൾക്കു ചുററും, രണ്ടു ചിത്രശലഭങ്ങൾ എത്ര കൗതുകത്തോടെ വട്ടമിട്ടു പറന്നുകളിക്കുന്നു!

കചൻ

ദേവി, അവ എന്റെ നിറം പിടിച്ച ആശകളെപ്പോലെ മദനോത്സവങ്ങളാണ്.

അതിനുമകലെ നോക്കൂ, പൂത്തു [പൂത്തുല്ലസിക്കും
ചിത്രമുടയവനങ്ങൾക്കപ്പുറം [നീലവിണ്ണിൽ
ധൃതപുളകകളിളക്കോട്ടെത്തി നോക്കിക്കുണുങ്ങി-
ക്കുളുകമൊട്ട ചിരിപ്പൂ വെൺ- മുകിൽപ്പെൺകിടാങ്ങൾ!....

ദേവയാനി

അതെന്തതെ........കുമാരനെപ്പോഴും ആ സ്വർഗ്ഗത്തെക്കുറിച്ചുള്ള ചിന്തമാത്രമേ ഉള്ളു—കാണുന്നതെല്ലാം അവിടത്തെ അപ്സരസ്സുകളായിത്തോന്നും.

കചൻ

കഷ്ടം, ദേവി, ഇതാ, എന്റെ സ്വർഗ്ഗമല്ലേ ഇവിടെ, എൻറെടുത്തു തന്നെ, മന്ദഹസിച്ചുകൊണ്ടിരിക്കുന്നു!—പിന്നെന്തിനീ മുള്ളുവാക്കുകൾ പറയുന്നു?

കല്യാണി, നീയരികിലീവിധ മുല്ലസിക്കെ-
പ്പുല്ലാണെനിക്കു സുരലോകസുഖാനുഭോഗം;
ഉല്ലാസദേ, കചനു, നിൻപ്രണയാർദ്രചിത്ത-
മല്ലാതെ വേണ്ടുലകിൽ മറെറാരു ഭാഗധേയം!!....

ദേവയാനി

അതെന്നേ ഞാൻ കുമാരന്റെ പാദങ്ങളിൽ സമർപ്പിച്ചുകഴിഞ്ഞു! അവിടുന്നു ഇനിയും എന്റെ സ്നേഹത്തിൽ സംശയാലുവാകണമോ? ആദ്യമായി അങ്ങയെക്കണ്ട ആ നിമിഷം മുതൽ എന്റെ ഹൃദയം അങ്ങയ്ക്കധീനമായിക്കഴിഞ്ഞു.....

കചൻ

ദേവി, അതെനിക്കറിയാം. ആ മനോഹരമായ സായാഹ്നം എന്റെ സൗഭാഗ്യത്തിന്റെ സൂര്യോദയമായിരുന്നു!....അതെങ്ങിനെ മറക്കാൻ കഴിയും?

വീണയ്ക്കൊത്ത മൃദുസ്വനത്തിലമൃതം
വർഷിച്ചു, ശേ്നാശയിൽ-
ത്താണല്ലൽപ്പെട്ടൊരെന്നിൽ, വീണ്ടു
മുണർവാററടിച്ചചൈതന്യമേ!
കാണപ്പെട്ടൊരു ഭാരതേ, കനിവിനു-
ള്ള കാരമേ, മാമക-
പ്രാണൻപോലു, മിതാ, ഭവൽ
പദയുഗത്തിങ്കൽ സമപ്പിച്ചു
ഞാൻ!!....

ദേവയാനി

വരൂ, കുമാരാ; ഈ വള്ളിയിന്മേൽ എന്റെ അടുത്തു വന്നിരിക്കൂ........നമുക്കല്പനേരം ഒന്നിച്ചിരുന്നാടാം!...

[കചൻ എഴുന്നേററുചെന്നു ദേവയാനിയോടൊപ്പമിരുന്നാടുന്നു]

ദേവയാനി

കുമാരാ, നമ്മുടെ ചുററുമുള്ള പ്രകൃതിവിലാസം എത്ര രമണീയമായിരിക്കുന്നു! കുമാരൻ അതിനെ വർണ്ണിച്ചുകൊണ്ടു എന്നെ ഒരു പാട്ടുപാടി കേൾപ്പിക്കൂ!........

കചൻ

ദേവിതന്നെയാകട്ടെ....ആ മധുരമായ സംഗീതം, എത്രയെത്ര നിലാവു പൂരണ്ടരാത്രികളിൽ, എന്റെ ഏകാന്തതകളെ പുളകം കൊള്ളിച്ചു:—ഏതോ അജ്ഞാതമേഖലകളിലേയ്ക്കു ആത്മാവിനെ ആവാഹിച്ചുകൊണ്ടുപോകുന്ന അതിന്റെ മായാശക്തി!—ഹാ, ദേവി, എന്റെ ഹൃദയം വെമ്പുകയാണ്, ഒന്നു പാട്ടു.....

ദേവയാനി

എന്തിനിങ്ങനെ മുഖസ്തുതി പറയുന്നതു?—കുമാരനെപ്പോലെ മധുരമായി പാടാൻ എനിക്കു വശമില്ല.. ആദ്യം കുമാരൻതന്നെ പാടു, എന്നിട്ടാകാം ഞാൻ!....

കചൻ

അല്ല, ദേവിതന്നെ പാടിയാൽ മതി......

ദേവയാനി

എന്നാൽ നമുക്കു ഒരുമിച്ചായിക്കളയാം.........

കചൻ

ശരി, അങ്ങനെതന്നെ....പക്ഷേ, ദേവിവേണം തുടങ്ങാൻ!

ദേവയാനി

ഇതാ, പിന്നെയും ആ വാശിതന്നെ!........ഞാൻതന്നെ തോററു എന്നു സമ്മതിച്ചേക്കാം; അതുപോരേ?....

[പാടുന്നു]

ശ്രീലസ്സിഗ്ദ്ധനിതാന്ത നിർമ്മലമരതാ-
രാജിപ്പു നീലാംബരം!—

[കചൻ ഏററുപാടുന്നു]

ബാലേമുഗ്ദ്ധസരസ്സിൽ നിൻമിഴികൾപോൽ
മിന്നുന്നിതിന്ദീവരം!—

ദേവയാനി

[ലജ്ജാവിവർണ്ണയായ്]

മാലേയാനിലനെത്തിയാത്ത കുതുകം
വീശുന്നു വെൺചാമരം!—

കചൻ

ചാലേപച്ചമരങ്ങൾനിൻ മൊഴികൾപോൽ
തൂകുന്നിതാമർമ്മരം!!

ദേവയാനി [ലജ്ജിച്ചു തലകുനിക്കുന്നു] ഓ, മതിമതി, നല്ല മിടുക്കൻതന്നെ....എന്തിനിങ്ങനെ പരിഹസിക്കുന്നു? [വീണ്ടും പാടുന്നു]

മലമുകളിൽപ്പൊങ്ങുന്ന ഭാനുബിം- [ബം!—

കചൻ

മലർനിരയിൽ തങ്ങുന്നമത്തഭൃം- [ഗം!

ദേവയാനി

കളിരലകൾമീട്ടുന്ന വല്ലകികൾ—

കചൻ

കുസുമിതകളാടുന്ന വല്ലികകൾ!

ദേവയാനി

കുറുമൊഴികൾചൂടുന്ന പൂങ്കുലക- [ൾ

കചൻ

കുയിലിണകൾപാടുന്ന കാക- [ളികൾ!

ദേവയാനി

[വനത്തിന്റെ ഒരു ഭാഗത്തേയ്ക്കു ചൂണ്ടിക്കാണിച്ചുകൊണ്ട്]

ആടലററാമരക്കൊമ്പതു ത- [ത്തിനി—
ന്നാടുന്നിതാൺമയിൽ ചാലേ!—

കചൻ

ഓമനേ, നിൻമിഴിക്കോണതിൻ- [മിന്നലിൽ
മാമകമാനസംപോലെ!

ദേവയാനി

അല്ലപ്സരസ്സുകളൊന്നിച്ചു മേ- [ളിച്ച
ചെല്ലസ്മൃതികളെപ്പോലെ!—

കചൻ

അല്ലല്ല,മോഹിനി, നീ കൊളു- [ത്തിട്ട,മെൻ
ഫുല്ലപ്രതീക്ഷകൾപോലെ!

ദേവയാനി

[മറെറാരിടത്തേയ്ക്കു ചൂണ്ടിക്കാണിച്ചിട്ട്]

അപ്പനീർപ്പൂവിന്നടുത്തടുത്തേ- [യ്ക്കൊരു
ഷട്പ്പദംപോവതു കണ്ടോ?

കചൻ

അപ്പൂവിനെന്നാ,ലടുത്തതു ചെ- [ന്നിട്ടു—

---

അടുത്തു പ്രസിദ്ധപ്പെടുത്തുവാൻ പോകുന്ന "ദേവയാനി" എന്ന വികാരപ്രധാനമായ ഗാനാത്മക നാടകത്തിലെ ഒരു രംഗം.

മപ്രിയമൽപവുമുണ്ടോ?

ദേവയാനി

ദൂരത്തുദൂരത്തുനിന്നും പറന്നതിൻ
ചാരത്തതെന്തിനു ചെന്നു?.

കചൻ

അൻപിൽ പറന്നു പോകും വഴിക്കതിൻ
മുൻപിലതെന്തിനു നിന്നു?

ദേവയാനി

ഒപ്പത്തിനൊപ്പം പറയാൻ പഠിപ്പിച്ച-
തപ്സരകന്യകളാണോ?

കചൻ

ഒപ്പത്തിനൊപ്പം പറയാനൊരാൾക്കിനി-
യപ്സരകന്യകൾ വേണോ?

ദേവയാനി

(ദൂരത്തേയ്ക്കു ചൂണ്ടിക്കാണിച്ച്)
അങ്ങോട്ടു നോക്കിയാലെന്തു കാണാം?

കചൻ

ആയിരം കാടുകൾ പൂത്തുകാണാം!

ദേവയാനി

പൂവണിക്കാട്ടിൽനിന്നെന്തു കേൾക്കാം?

കചൻ

പൂവേണി, പൈങ്കിളിക്കൊഞ്ചൽ കേൾക്കാം!

ദേവയാനി

പൈങ്കിളിക്കൊഞ്ചൽ കേട്ടെന്തു തോന്നി?

കചൻ

തങ്കമേ, നിൻമൊഴിയെന്നു തോന്നി!

ദേവയാനി

ആടിച്ചെന്നാരാപ്പൂപറിക്കും?

കചൻ

ചൂടിക്കാനാശിപ്പോനായിരിക്കും!

[മുൻപിലായി അൽപം ഉയരത്തിൽ നിൽക്കുന്ന പുഷ്പം ആടിച്ചെന്നു പറിച്ചെടുത്തു ദേവയാനിയെ ചൂടിക്കുന്നു]

ദേവയാനി

ഈ വള്ളിമേലിരുന്നാടിയാടി

കചൻ

ജീവൻ പുളകങ്ങൾ കൊണ്ടുമൂടി!

ദേവയാനി

കുമാരാ ഞാൻവല്ലാതെ ക്ഷീണിച്ചു. . .

കചൻ

[ആട്ടം നിർത്തിയിട്ട്]

എങ്കിൽ, ഇതാ ഈ വള്ളിക്കുടിലിൽ, വെൺമതിയിൽനിന്നും ചെന്താമരപ്പൂക്കൾ പറിച്ചു കൊണ്ടുവന്നു വിരിച്ച് അതിൽ ഞാനെന്റെ ദേവിയെ വിശ്രമിപ്പിക്കാം......[താഴെ ചാടിയിറങ്ങുന്നു] ഒരു നിമിഷം......ഞാനിതാ വന്നുകഴിഞ്ഞു!

[പോകുന്നു]

ദേവയാനി

അമരനന്ദനവനികകൾ വിട്ടെ-
ന്നരികിലെത്തിയ കിരണമേ!
പരിചിലെൻപൂർവ്വസുകൃതമേകിയ
പരമസായൂജ്യസ്ഫുരണമേ!
ഭരിതകൌതുകം ഭജനലോലമെൻ
ഹരിതയൌവ്വനമെതിരേൽപ്പൂ!
തളിർവിരിക്കാവൂ നവനവോൽക്കർഷ
തവസരണിയിലഖിലവും!

[കചൻ കൈ നിറയെ ചെന്താമരപ്പൂക്കളുമായി തിരിച്ചെത്തുന്നു]

കചൻ

ഞാൻ അധികം താമസിച്ചില്ലല്ലോ, ഉവ്വോ ദേവി?

ദേവയാനി

ഇല്ല, കുമാരാ......കുമാരൻ എളുപ്പത്തിൽ തിരിച്ചെത്തി.

കചൻ

[വള്ളിക്കുടിലിൽ പുഷ്പതല്പം സജ്ജമാക്കിയിട്ടുണ്ട്]

എന്നാൽവരൂ ദേവി, ഇതിൽവന്നു വിശ്രമിക്കൂ!

ദേവയാനി

ഈ വള്ളിമേൽനിന്നും എനിക്കു ചാടിയിറങ്ങാൻ വയ്യ........കുമാരൻ എന്നെയൊന്നു താഴെയിറക്കി നിർത്തൂ........

കചൻ

[അപ്രകാരം ചെയ്തിട്ട്]

കഷ്ടം, എന്റെ ദേവി വല്ലാതെ ക്ഷീണിച്ചിരിക്കുന്നല്ലോ........

ദേവയാനി

സാരമില്ല........കുമാരന്റെ മടിയിൽ തലവെച്ചു അല്പനേരം കിടക്കുമ്പോഴേക്കും എന്റെ ക്ഷീണമെല്ലാം പറന്നുപോവുകയില്ലേ?........

താവാംഗുലിസ്പർശ, മിത്തളിർത്ത
തരുക്കളിൽത്തത്തുമിളം മരുത്തും
തരുന്നരോമാഞ്ചമണിഞ്ഞമെയ്യിൽ
തളർച്ചപിന്നെങ്ങനെതങ്ങിനില്ലും?

[വള്ളിക്കുടിലിൽ, കചന്റെ മടിയിൽ തലയുംവെച്ചു ദേവയാനി കിടക്കുന്നു.]

ദേവയാനി

ഇടതിങ്ങിയ കാട്ടുപിച്ചക-
ച്ചെടിമൊട്ടിട്ടിടുമീ നികുഞ്ജകം
ചുടുവെയ്‌ലിൽ, നിതാന്തശീതള-
സ്ഫുടമാംപൂന്തണലിൻ
[നികേതകം!!........

ആട്ടെ, കുമാരാ, എന്നോടുവാസ്തവം പറയൂ; അനേകമനേകം നിറം പിടിച്ചു ആശകൾ നിറഞ്ഞുനിൽക്കുന്ന ഭാവിയെപ്പോലെ, പുഷ്പസമൃദ്ധിയിൽ പുളകംപൂശി, ആകർഷകമായി സമുല്ലസിക്കുന്ന ഈ പച്ചക്കാടുകളും, ലജ്ജയാൽ അമർത്തപ്പെട്ട മൂകമായ വികാര തീക്ഷ്ണതകളെപ്പോലെ, അടങ്ങിയൊതുങ്ങി, അണിനിരന്നുനിൽക്കുന്ന ഈ കുന്നുകളും അങ്ങയ്ക്കുപ്രിയകരമായി തോന്നുന്നുണ്ടോ?

കചൻ

തോന്നുന്നുണ്ടോ എന്നോ, ദേവി? – കഷ്ടം!

പച്ചക്കാടുപുതച്ചോരി മലകളും
പാടുന്നപൂഞ്ചോലയും
സ്വച്ഛന്ദം കളഗീതിചെയ്തു സുഖം
വാഴും വിഹംഗങ്ങളും
അച്ഛശ്രീകലരുന്ന പൊയ്കകളു,മ-
പ്പേരാലു, മാത്മാവിനെ —
ന്നച്ഛിന്നോത്സവദായകങ്ങ,ളവയെ-
സ്നേഹിപ്പു ഞാനോമലേ!

ദേവയാനി

എങ്കിലും, കുമാരാ, ആ സ്വർഗ്ഗത്തിലെ നന്ദനവനത്തോളം അവിടുത്തേയ്ക്കാകർഷകമാണോ ഈ വെറും കാട്ടുമ്പുറം?

കചൻ

അതാ, ദേവിപിന്നെയും ആ പഴയ പല്ലവിതന്നെ എടുത്തല്ലോ....ഞാൻ ഇതിനകം എത്രപ്രാവശ്യം ദേവിയോടു പറഞ്ഞിട്ടുണ്ട് എനിക്കാസ്വർഗ്ഗത്തെക്കാൾ പ്രിയതരമായിത്തോന്നുന്നതു് ഈ വനപ്രദേശമാണെന്ന്!....

ദേവയാനി

എന്നെന്നേയ്ക്കുമായി ഈ വനമണ്ഡലത്തോടിങ്ങനെ ബന്ധപ്പെട്ടാൽ വല്ലകാലത്തും അങ്ങയ്ക്കു പശ്ചാത്തപിക്കേണ്ടിവന്നാലോ?

കചൻ

ഇല്ല ദേവി, ഒരുകാലത്തുമില്ല. ഈ വനമണ്ഡലം — ഇതെനിക്കെന്റെ ആത്മാവിനേക്കാൾ പ്രിയതരമാണ്. ഭവതിയുടെ ഹൃദയംപോലെ സദാ മന്ദഹസിച്ചുകൊണ്ടിരിക്കുന്ന പുഷ്പങ്ങളും, കമനീയമായ കമലകോരകംപോലെ പരിമൃദുലമായ ആ കാലുകളെ വിട്ടുമാറാതെ കെട്ടിപ്പിടിച്ചുകൊണ്ടിരിക്കുന്ന കനകമഞ്ജീരങ്ങളോടു മത്സരിച്ചുകൊണ്ടു കളക്കൂജനം ചെയ്യുന്ന പക്ഷികളും നിറഞ്ഞ ഈ വനതലത്തിൽ എന്റെ സ്വർഗ്ഗത്തെക്കാൾ സുഖദമായ മറ്റൊരു സ്വർഗ്ഗം എനിക്കു ലഭിച്ചുകഴിഞ്ഞു....ഇല്ല ദേവി, ഒരു കാലത്തും എനിക്കു പശ്ചാത്തപിക്കേണ്ടതായി വരികയില്ല!....

ദേവയാനി

[കചന്റെ തോളിൽ കൈകോർത്തിട്ടുകൊണ്ട്]

ഹാ, കുമാര, എന്റെ ഹൃദയം തുളുമ്പുന്നു....ഈ സായൂജ്യത്തിനു ഞാനെന്തു പുണ്യംചെയ്തു? എന്റെ സ്വർഗ്ഗം!....ഈ ആത്മവിസ്മൃതിയിൽ, ഇതാ, എന്റെ കണ്ണുകൾ താനേ അടഞ്ഞുപോകുന്നു........ഞാൻ അല്പം ഉറങ്ങട്ടെ!........

കചൻ

ദേവീ, സുഖമായിക്കിടന്നുറങ്ങിക്കൊള്ളൂ! ഞാൻ ഇവിടെ ദേവിയേയും കാത്തുകൊണ്ടിങ്ങനെ ഇരുന്നുകൊള്ളാം!........

[ദേവയാനി ഉറങ്ങുന്നു]

കചൻ

കാപട്യംകലരാത്തപിഞ്ചുഹൃദയം
ബിംബി,ച്ചുഷഃ ശ്ലാന്തിപോൽ
സ്വാപം പൊൻപൊടിപൂശുമി-
[സ്സരസിജ-
ശ്രീയാർന്നൊരോമൽ മുഖം
ആപാദ്യാന്തസുഖമിന്നു നിന്നെ-
[നിതരാ-
മാലംബമാക്കീടുവാൻ
നീ പുണ്യംപറകെന്തു ചെയ്തിതി-
[ദമെ-
ന്നങ്കസ്ഥലീരംഗമേ?....

ഈശ്വരാ, ഇതെന്തു സൗന്ദര്യം!....അപ്സരസ്സുകളുടെ ആവാസരംഗമായ എന്റെ സ്വർഗ്ഗത്തിൽപോലും ഞാൻ ഇങ്ങനെയൊരു മോഹിനിയെ കണ്ടിട്ടില്ല....എന്റെ ഹൃദയം ഞാനറിയാതെ ഇവളിൽ അലിഞ്ഞുചേരുന്നു. . . .ഹാ എന്തൊരു നിഷ്കളങ്കത! എനിക്കുവേണ്ടി എന്തുംചെയ്യുവാൻ ഇവൾ സന്നദ്ധയായിരിക്കുന്നു. . . .ആകാരമാധുരിയും ഹൃദയസൗന്ദര്യവും ഇങ്ങനെ ഒരേടത്തുതന്നെ ഒത്തിണങ്ങിച്ചേരുമോ?. . . ത്യാഗസമ്പൂർണ്ണമായ സ്ത്രീഹൃദയത്തിന്റെ മാധുര്യം ഇപ്പോഴാണു ഞാനറിയുന്നത്!

വെള്ളത്താമരപോൽ വിശുദ്ധി-
വഴിയുംസ്ത്രീചിത്തമേ, ജീവിതം
പൊള്ളുമ്പോളമൃതം തളിച്ചുതടവും
സത്സാന്ത്വന സ്വപ്നമേ!
മുള്ളേറേറമുറിഞ്ഞൊ രക്തമൊഴു-
കുമ്പോഴുംപൂമാനമേ-

തഴുകിച്ചു് ചിരിച്ചിട്ടംസഹനതാ
സങ്കേതമേ, വെഴ്‌വുനീ!!......

ഇതാ അലഞ്ഞു തളർന്ന വെള്ളി മേഘശകലം കൊടുമുടിയെ എന്നപോലെ, എൻ്റെ അങ്കതലത്തെ ആശ്രയിച്ചു്,

അല്പം വിടർന്നൊരരുണാധരപല്ല
വത്തിൻ
പൊൽപ്പൂവിനൊത്ത പുതുപുഞ്ചി
രി വെള്ളവീശി,
ഉൽപന്നമായ നെടുവീർപ്പി,
ലിടയ്ക്കുമാത്ത-
ട്ടൽപാൽപമൊന്നിളകി, നീ
സുഖനിദ്രചെയ്‌വൂ'

ഹാ; ദേവി, ഉറങ്ങൂ; സുഖമായി കിടന്നുറങ്ങിക്കൊള്ളൂ!...ഇതാ വെയിൽ തട്ടിയ മാന്തളിർപോലെ വാടിത്തളർന്ന ഭവതിയുടെ ശരീരം വല്ലാതെ വിയർക്കുന്നുണ്ടു്..........

മന്ദമന്ദം ശിശിരാർദ്രമാമീ
നൽത്താമരപ്പച്ചില വീശിവീശി
ഉത്തേജിതേ, നീയുണരുമ്പൊഴേയ്ക്കു-
മിത്താപജന്യാസമകറ്റുവൻഞാൻ!

[എന്നു വീശുന്നു]

[ഒരു മന്ദമാരുതകാറ്റു തട്ടി വള്ളിക്കുടിലിളകുകയും കുറെ പുഷ്പങ്ങൾ ദേവയാനിയുടെ മുഖത്തു് അടർന്നുവീഴുകയും ചെയ്യുന്നു]

ദേവയാനി

അയ്യോ.........എൻ്റെ കുമാരാ.........കുമാരാ!

[എന്നു പിടച്ചെഴുന്നേൽക്കുന്നു]

കചൻ

എന്തുദേവി? എന്തേ ഞെട്ടിയുണർന്നതു്?

ദേവയാനി

ഓ! ഒന്നുമില്ല........ഞാനെന്തുമാത്രം ഉറങ്ങി?........എനിക്കു സുഖമായി........അല്ലാ, നേരം മദ്ധ്യാഹ്നമാകാറായല്ലോ!........കഷ്ടം, കുമാരനെ വല്ലാതെ വിശന്നിരിക്കും!........ ഈ വള്ളിക്കുടിലിൽതന്നെ ഇരിക്കൂ....ഞാൻ ആശ്രമത്തിൽ ചെന്നു ആഹാരം കൊണ്ടുവരാം........

കചൻ

ദേവി ബദ്ധപ്പെടേണ്ട........ഞാൻ കൂടി ആശ്രമത്തിലേയ്ക്കു വരാം........ ദേവി ബുദ്ധിമുട്ടണമെന്നില്ല!........

ദേവയാനി

എനിക്കു ബുദ്ധിമുട്ടോ?........എൻ്റെ ജീവനായ കുമാരനുവേണ്ടി എന്തിനും സന്നദ്ധയായി നിൽക്കുന്ന എനിക്കു ബുദ്ധിമുട്ടോ?........പക്ഷേ, കുമാരനെ വിട്ടുപിരിഞ്ഞു അല്പനേരം പോലും തനിച്ചിരിക്കാൻ എനിക്കിനി സാദ്ധ്യമല്ല........നമുക്കൊന്നിച്ചു തന്നെ പോകാം........ നമ്മുടെ പശുക്കളെവിടെ?

കചൻ

[വേണുമതീതീരത്തേയ്ക്കു ചൂണ്ടിക്കാണിച്ചുകൊണ്ടു്]

പച്ചപ്പുൽത്തകിടിപ്പരപ്പുകൾവെടി-
ഞ്ഞോടിക്കിത, ച്ചുഗ്രമാ-
മുച്ചച്ചൂടിൽവലഞ്ഞു, പൈക്കളഭയം
തേടിവടച്ഛായയിൽ!
ഉച്ചണ്ഡാതപദണ്ഡിതാണ്ഡജകുലം
വ്യാകീർണ്ണപർണ്ണോൽക്കര-
പ്രച്ഛന്നസ്തിമിതാംഗരായിമരുവീ
വൃക്ഷാഗ്രനീഡങ്ങളിൽ! ........

ദേവി, വെയിൽ അതികഠിനമായിരിക്കുന്നു. ദേവിക്കു വല്ലാത്ത ക്ഷീണവുമുണ്ടു്........ഞാൻ കൈപിടിച്ചുകൊള്ളാം........മരത്തണലുകളിൽ കൂടി പതുക്കെപ്പതുക്കെ നടന്നു നമുക്കാശ്രമത്തിൽ ചെന്നു പററാം........ വരൂ!........

[ദേവയാനിയും കചനും കൈകോർത്തു പിടിച്ചുകൊണ്ടു പോകുന്നു]

യവനിക മന്ദമന്ദം വീഴുന്നു.

———

# ഓണമനഃസ്ഥിതിക്കാർ

ഈ. എം. കോവൂർ ബി. ഏ. ബി. എൽ.

മലയാളിയെന്ന പേരിനു് അർഹനായ ഏതൊരു മലയാളിയും തിരുവോണനാളിൽ ഒരു പ്രത്യേക ജീവിയാണു്. കൈ രണ്ടും ആഞ്ഞു വീശിയേ അവനോ അവളോ അന്നു നടക്കുകയുള്ളു. വാതരോഗികൾപോലും അന്നു് ഊർജ്ജസ്വലതയോടെ പാദങ്ങൾ മുമ്പോട്ടു വയ്ക്കുകയുള്ളു. മുന്നൂററി അറുപത്തിനാലു ദിവസവും ചിട്ടിപ്പണം പിരിക്കുവാൻ നടക്കുന്നവൻ കൂടെയും അന്നു ചിട്ടിക്കാര്യം ചന്ദ്രമണ്ഡലംവരെ വിദൂരത്തിലാക്കും; പിശുക്കൻ മടിശ്ശീലയുടെ ചരടു് സോത്സാഹം വലിച്ചഴിക്കും; കുട്ടികൾ ആർത്തുവിളിക്കും; പെണ്ണുങ്ങൾ കുരവയിടും; ഊഞ്ഞാലുകൾ വിശ്രമമെന്തെന്നറിയാതെ ആകാശഗമനം ചെയ്യും. ഇതൊക്കെയാണു് ഓണത്തിൻ്റെ ബാഹ്യലക്ഷണങ്ങൾ.

ക്ലാന്തശരീരത്തിന്മേൽ കാപ്പിയോ, ചായയോ അതിലും ശക്തിയേറിയ വല്ലതിനുമോ ഉള്ള ഉന്മേഷപ്രദായകശക്തിയാണു് തിരുവോണത്തിനു പലരിലും ഉള്ളതു്. സാമ്പത്തികദുരിതങ്ങൾ, ഗാർഹസ്ഥികാസ്വാസ്ഥ്യങ്ങൾ, ആദിയായ നൂററമ്പതു ക്ലേശങ്ങൾമൂലം ക്ലാന്തമാനസരായി ഇരിക്കുമ്പോളായിരിക്കും പലരേയും തിരുവോണദേവി അനുഗ്രഹിക്കുന്നതു്. അതിലോലമായ പച്ചപ്പട്ടാടയിൽ സ്വയം ആവരണംചെയ്തു്, കാററിൽ കിടന്നു പാറിപറക്കുന്ന നീലകുന്തളത്തിൽപുഷ്പസഹസ്രങ്ങളുമണിഞ്ഞു, ഇളകി, അനങ്ങി, വിജൃംഭിച്ചുനില്ക്കുന്ന മാറിടപ്രദേശത്തെ വനമാലകളിൽ മറച്ചും മറയ്ക്കാതെയും, പാദങ്ങളിൽ പൊൻചിലമ്പുകളുമായി പച്ചപ്പുൽപ്രദേശങ്ങളിൽ കൂടെ ആടിയും, പാടിയും, അപ്സരസ്സുകളെ തോൽപ്പിക്കുന്ന തരത്തിൽ നർത്തനം ചെയ്തും അടുത്തണയുന്ന ആ ദേവി—ആ മഹാദേവി എത്രയോ തപ്തഹൃദയങ്ങളെയാണു് തണുപ്പിച്ചാശ്വസിപ്പിക്കുന്നതു്. കുട്ടികൾ മുട്ടായിക്കാരൻ്റെ പാട്ടയ്ക്കുള്ളിലെ നിരവധി നിറങ്ങളും വകകളും കണ്ടു് സർവ്വവും മറന്നമ്പരന്നുനിൽക്കുന്നതുപോലത്രെ സർവ്വാംഗസുന്ദരിയായ ആ ദേവീദർശനത്തിൽ സകല മലയാളികളും ഇന്നലെയും നാളെയും മറന്നു് ലഹരികൊള്ളുന്നതു്. ഭൂതവും ഭാവിയും നശിപ്പിക്കുന്ന ഒരു ശക്തിയുണ്ടെങ്കിൽ അതു തിരുവോണമാണു്. അതുതന്നെയത്രെ ആ മഹദ്ദിനത്തിൻ്റെ പ്രത്യേകതയും.

നമ്മിൽ മിക്കവർക്കും ആണ്ടിൽ ഒരു തിരുവോണമേയുള്ളു. കഷ്ടിച്ചാൽ രണ്ടോ നാലോ കൂടെയും. എന്നാൽ എന്നും തിരുവോണമാഘോഷിക്കുന്ന ചില പ്രത്യേക മനുഷ്യരുണ്ടു്. അവരാണു നമ്മുടെ കഥാവിഷയം. പരിപ്പും, പപ്പടവും ഉപ്പേരിയും അവർ മുന്നൂററിഅറുപത്തഞ്ചുദിവസവും ഉപയോഗിക്കാറുണ്ടെന്നല്ല പറഞ്ഞതിൻ്റെ അർത്ഥം. അതെല്ലാം ഓണത്തിൻ്റെ നശ്വരാംഗങ്ങൾ മാത്രമെ ആകുന്നുള്ളല്ലൊ. തിരുവോണത്തിൻ്റെ ആന്തരാത്മാവിനെ കരസ്ഥമാക്കി സ്വഹൃദയങ്ങളിൽ പ്രതിഷ്ഠിച്ചിട്ടുള്ളവരത്രെ നമ്മുടെ ഉപന്യാസവിഷയം. അനന്തമായ ഉന്മേഷം, മങ്ങാത്തചൈതന്യം, നിരന്തരമായ ശുഭപ്രതീക്ഷ ഇവ ആർജ്ജിച്ചിട്ടുള്ളവർ, എപ്പോഴും പൊട്ടിച്ചിരിക്കുവാൻ സാധിക്കുന്നവർ, വസന്താരംഭത്തെ എപ്പോഴും സ്മരിപ്പിക്കുന്നവർ.

പണവും ധനവും ഈ തിരുവോണമനസ്ഥിതിയ്ക്കു പ്രതിബന്ധമായിട്ടാണു ഞാൻ പലപ്പോഴും കണ്ടിട്ടുള്ളതു്. പണക്കാരൻ്റെ സന്തോഷങ്ങളുടേയും ചിരിയുടേയും അടിയിൽ അവ്യക്തമായ ഒരു അസ്വാസ്ഥ്യത കുടികൊണ്ടിരിക്കും. പനിനീർമൊട്ടിനുള്ളിലെ പ്രാണികീടം പോലെ അതു് അദൃശ്യമായി നാശകൃത്യത്തിൽ ഏർപ്പെട്ടിരിക്കയായിരിക്കും. ഭയമില്ലാത്ത പണക്കാരനില്ല. ഭയംപോലെ തിരുവോണദേവിയെ അകലത്താക്കുന്ന ശക്തിയും വേറില്ല.



ഈ വി. കൃഷ്ണപിള്ള

'സൌന്ദര്യവും, ബുദ്ധിയും, പ്രാപ്തിയും ഒന്നുംതന്നെ ഓണമനഃസ്ഥിതി ഉളവാക്കണമെന്നില്ല. അവ പലപ്പോഴും അസ്വാസ്ഥ്യകാരണങ്ങളുമായിരിക്കും.

ഇത്തരം മനഃസ്ഥിതിയുള്ളവർ ഒരുതരം യോഗികളാണെന്നെനിക്കു തോന്നിയിട്ടുണ്ടു്. മററുള്ളവരെപ്പോലെ സംസാരമദ്ധ്യേ ജീവിക്കുന്നവരത്രെ യോഗികളും. പക്ഷെ അവരെ അതു സ്പർശിക്കുന്നില്ല. ചേമ്പിലയിൽവെള്ളം നിൽക്കുന്നതുപോലെ അവർ അതിലെങ്കിലും വിഭിന്നമായിനിൽക്കുന്നു. അതുപോലത്രെയാണു് ഓണമനഃസ്ഥിതിക്കാരും. പണക്കുഴപ്പങ്ങൾ അവർക്കും ഉണ്ടായിരിക്കും. അനാരോഗ്യം അവരെയും ബാധിച്ചിരിക്കും. പുത്രീ പുത്രന്മാരെക്കൊണ്ടുള്ള ഉപദ്രവം അവർക്കും സമൃദ്ധിയായിഉണ്ടായിരിക്കും. പക്ഷെ, തിരുവോണനാളിൽ മലയാളികൾ അവരവരുടെ ദുഃഖങ്ങളും പ്രയാസങ്ങളും കുരുതിക്കൂട്ടി ഒരു മൂലയിൽകൊണ്ടു് ഒളിക്കുന്നതുപോലെ, നമ്മുടെ കഥാപുരുഷന്മാർ തങ്ങളുടെ ഉപദ്രവങ്ങളെല്ലാം എല്ലാദിവസവും ഒളിക്കുന്നു. അവ അവരെ സ്പർശിക്കുവാൻ അവർ അനുവദിക്കുന്നില്ല. ഇത്തരം മനസ്ഥി:തി ലഭിക്കുവാൻ മാനസികനിയന്ത്രണവും പരിശീലനവുമാണവശ്യം. ശ്രമിച്ചാൽ ഇതു് കുറച്ചൊക്കെ എനിക്കും നിങ്ങൾക്കും ലഭിക്കുമെന്നാണു് എൻ്റെ വിശ്വാസം.

നമ്പ്യാരുടെ വ്യക്തിപരമായ ജീവിതത്തെക്കുറിച്ചു് അത്ര വളരെയൊന്നും നമുക്കറിവില്ല. പക്ഷെ അദ്ദേ

ഹത്തിന്റെ കൃതികൾ അദ്ദേഹത്തിന്റെ സ്വഭാവഗതിയെ അല്പമായെങ്കിലും പ്രകാശിപ്പിക്കുന്നുണ്ടെങ്കിൽ, നമ്പ്യാർ ഒരു ഓണമനഃസ്ഥിതിക്കാരനായിരുന്നിരിക്കണം എന്നാണ് എന്റെ ഊഹം.

ഞാൻ അറിയുന്നതിൽ വച്ച് ഏററവും വലിയ ഓണമനഃസ്ഥിതിക്കാരൻ ഈ. വി. കൃഷ്ണപിള്ളയായിരുന്നു. എപ്പോഴും ചിരിക്കുവാനുള്ള അദ്ദേഹത്തിന്റെ സന്നദ്ധത കണ്ടു ഞാൻ പലപ്പോഴും അത്ഭുതപ്പെടാറുണ്ടായിരുന്നു. നൂറാൻപറ്റു കുഴപ്പങ്ങളുടെ മദ്ധ്യേ നിൽക്കുമ്പോഴും അദ്ദേഹം ഉന്മേഷചിത്തനായി ഓണമാഘോഷിക്കാറുണ്ടായിരുന്നു. ഓണമാണ് മലയാളികളുടെ പ്രത്യേകതയെങ്കിൽ മനസ്സിൽ എന്നും ഓണം ആഘോഷിക്കാറുണ്ടായിരുന്ന അദ്ദേഹം മലയാളികളിൽ മലയാളിതന്നെയായിരുന്നിരിക്കണം. ആർ. എൽ. സ്ലീവെൻസൻ ആണ് നാം അറിയുന്നതിൽ ഏററവും വലിയ ഓണമനഃസ്ഥിതിക്കാരൻ. കൃഷ്ണപിള്ള ആ ആംഗ്ലേയസാഹിത്യകാരനോടു ഈ കാര്യത്തിലും ഏറെക്കുറെ കിടപിടിക്കുമെന്നാണെനിക്കു തോന്നുന്നതു്.

തിരുവോണം! മലയാളികളുടെ ആ മഹനീയദിനം! അതിങ്ങടുത്തുകഴിഞ്ഞിരിക്കുന്നു. നൂറായിരം കാര്യങ്ങൾകൊണ്ടു ചഞ്ചലഹൃദയരായിരിക്കുന്ന നമുക്ക് ആ ദേവിയെ സ്വീകരിപ്പാൻ മുററങ്ങളും ഹൃദയങ്ങളും വെടിപ്പാക്കാം. അവയെ അലങ്കരിപ്പാൻ പുഷ്പങ്ങൾ ശേഖരിക്കാം. കഴിവുള്ളപക്ഷം ആ ദേവിയെ എക്കാലവും ബന്ധനത്തിൽ സൂക്ഷിക്കുകയും ചെയ്യാം.

——

# അപ്ടൺ സിൻക്ലയർ

## സാഹിത്യത്തിലെ ഒരു അഗ്നിപർവതം

[illegible] കെ. പി. പത്മനാഭൻ ബി. എ.

പ്രതിഭാസമ്പന്നനായ ഒരു വിശേഷാൽ സാഹിത്യകാരൻ, വിപ്ലവകാരിയായ പത്രപ്രവർത്തകൻ, ഏദയസ്പൃക്കും മർമ്മൽ ധ്വംസകവും ആയ ജീവൽനാടകങ്ങളുടെ രചയിതാവ്, വശ്യവചസ്സായ കവി, സരസാഗ്രണിയായ വാഗ്മി, പട്ടിണിപ്പാവങ്ങളുടെ ആരാധനാവിഗ്രഹം രാഷ്ട്രീയമീമാംസാപണ്ഡിതൻ, രാജ്യഭരണതന്ത്രവിശാരദൻ, പ്രായോഗികങ്ങളായ ആദർശങ്ങളുള്ള തത്വജ്ഞാനി, പൊതുജനനേതാവ്, എന്നീ വിവിധനിലകളിലാണ് ഒരു അമേരിക്കക്കാരനും ആംഗ്ലേയസാഹിത്യനഭോമണ്ഡലത്തിലെ അത്യുജ്ജ്വലതാരവുമായ അപ്ടൺ സിംക്ലയറെ നാം ദർശിക്കുന്നതു്. ഏതാണ്ട് അരശതാബ്ദക്കാലത്തോളം നിസ്വാർത്ഥവും, സധീരവും ആയ സാഹിത്യസേവനം നിർവഹിച്ച്, ലോകോത്തരമായ യശസ്സ് ആർജ്ജിച്ച ഈ കലാകാരൻ, അറുപത്തിരണ്ടു വയസ്സ് കഴിഞ്ഞിട്ടും, ഇന്നും ഒരു യുവാവിന്റെ പ്രസരിപ്പോടുകൂടി, സാഹിത്യക്കളരിയിൽ പയററി, നവംനവങ്ങളായ വിജയങ്ങളെ കൈവരിച്ച്, തന്റെ സമകാലീനന്മാരും സുഹൃത്തുക്കളുമായ വെൽസ്, ബെർനാഡ് ഷാ, ഡ്രൈസർ, എന്നീ സാഹിത്യകേസരികളുടെ ശ്രേണിനന്ദനത്തിനും അസൂയക്കും, അത്ഭുതത്തിനും പാത്രീഭൂതനായി, പരിലസിക്കുന്നു.

സാഹിത്യകലയെ ജീവിതാദർശസാധനത്തിലെ ഒരു ആയുധമാക്കി, ആ സമരത്തിൽ വാശിയോടെ പൊരുതു്, കീർത്തിനേടിയ, അമേരിക്കൻ സാഹിത്യകാരന്മാർ, കൂപ്പർ, മാർക്ക് ട്വൈൻ, വാൾട്ട് വിററ്മാൻ, തിയോഡർ ഡ്രൈസർ, അപ്ടൺസിൻക്ലെയർ, ലൂയിസിൻക്ലെയർ, എന്നിവരാണ്. ഇവരോരോരുത്തരും പരിഷ്കാരത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചിട്ടുള്ള അമേരിക്കയിൽ പ്രബലമായിരിക്കുന്ന മുതലാളിത്വത്തിന്റെ വമ്പിച്ച രഹസ്യങ്ങളെ വികാരോത്തേജകവും അതിതീവ്രവും ആയ ഭാഷയിൽ പ്രതിപാദിച്ച്, ലോകത്തെ സംഭ്രമിപ്പിച്ചിട്ടുള്ള സാഹിത്യനായകന്മാർ ആണ്. അവരുടെ ഗണനാപ്രസംഗത്തിൽ പ്രമുഖനാണ് അപ്ടൺസിൻക്ലയർ. വിശ്വസാഹിത്യത്തിലെ വിപ്ലവകാരികളായ കലാകൃത്തുക്കളിൽ ഗണനീയനും സിൻക്ലെയർ തന്നെയാണ്. ഇന്നത്തെ അമേരിക്കയിലെ സാഹിത്യലോകത്തിലെ നേതാവും, മാർഗ്ഗദർശിയും പ്രവാചകനും നിരൂപകകേസരിയുമായ സിൻക്ലയർ അല്ലാതെ മററാരുമല്ല.

സിൻക്ലയർ, മനുഷ്യനെ അധഃപതിപ്പിക്കുന്ന മദ്യത്തെ, വളരെ ചെറുപ്പംമുതൽക്കുതന്നെ, ഭയപ്പെടുകയും, വെറുക്കുകയും ചെയ്തിരുന്നു. മദ്യത്തോടുള്ള അതിതീവ്രമായ വെറുപ്പിന്റെ പ്രകാശനമാണ് സിൻക്ലയറുടെ Wet Parade എന്ന നോവലിൽ സ്വതന്ത്രദൃശ്യമാകുന്നതു്.

ബാല്യത്തിൽ തന്നെ സിൻക്ലയർ പുസ്തകപാരായണത്തിൽ ദത്തശ്രദ്ധനായിരുന്നു. ധനത്തിന്റെ നിഷ്ഠൂരതയെ അപലപിച്ച ക്രിസ്തുഭഗവാനും, ആദർശവാദികളായ ഷെല്ലി, ഹാംലെററ് എന്നിവരും വിപ്ലവകാരിയായ സിൻക്ലയരുടെ മാർഗ്ഗദർശികളും, ആരാധനാപാത്രങ്ങളും ആയിരുന്നു.

ന്യൂയോർക്കിലെ സിററികാളേജിലും കൊളംബിയാ സർവകലാശാലയിലും, അദ്ധ്യയനം നടത്തിക്കൊണ്ടിരുന്നകാലത്തുതന്നെ സിൻക്ലയർ ഉപജീവനം കഴിച്ചുപോന്നതു്, പത്രങ്ങൾക്കും മാസികകൾക്കും എഴുതി, അവയിൽനിന്നും കിട്ടുന്ന പ്രതിഫലം കൊണ്ടായിരുന്നു. സിൻക്ലയരുടെ ആദ്യത്തെ ചെറുകഥയ്ക്കു് ഇരുപത്തിയഞ്ചു ഡാളർ പ്രതിഫലം കിട്ടി. ഫലിതമൊന്നിന് ഒരു ഡാളർ നിരക്കനുസരിച്ചു, സിൻക്ലയർ പതിവായി പത്രങ്ങളിലെ വിനോദവീഥികൾ നിറച്ചുപോന്നു. സിൻക്ലയരുടെ ബന്ധുക്കൾ, കുടുംബപാരമ്പര്യം അനുസരിച്ച്, അയാളെ അമേരിക്കൻനാവികസൈന്യത്തിൽ ചേർക്കുന്നതിനു ശ്രമിച്ചുവെങ്കിലും, താൻ പട്ടിണി കിടന്നാലും, സാഹിത്യസേവനംതന്നെ നിർവഹിക്കുമെന്ന്, സിൻക്ലയർ നിശ്ചയിച്ചു. കാളേജിൽ വച്ച് സ്വതന്ത്രചിന്താശീലനായിരുന്ന സിൻക്ലയർ, അദ്ധ്യാപകന്മാരുമായി പലപ്പോഴും മല്ലിടുക പതിവായിരുന്നു. "Goslings", "Goose Step" എന്നീ രണ്ടു കൃതികളിൽ സിൻക്ലയർ, മുതലാളിത്വത്തെയും ചൂഷണത്തെയും പ്രോത്സാഹിപ്പിക്കുന്ന അമേരിക്കൻ വിദ്യാഭ്യാസരീതിയെ നിഷ്കരുണം അപലപിച്ചിട്ടുണ്ട്.

തന്റെ ഇരുപത്തിരണ്ടാമത്തെ വയസ്സിൽ ഒരു നോവൽ എഴുതിയേ തീരൂ എന്നൊരു വൈരാഗ്യം സിൻക്ലയറെ ബാധിച്ചു. ഒരു ദിവസം സന്ധ്യക്ക് പതിവുപോലെ നടക്കാൻപോയപ്പോൾ, ഭൂതലത്തിലെങ്ങും മഞ്ഞു വീണു തണുത്തിരുന്ന ഒരു നിശ്ശബ്ദരാത്രിയിൽ, സിൻക്ലയർക്ക്, ഒരു നോവൽ എഴുതണമെന്നുള്ള അതിതീവ്രമായ ഒരു പ്രചോദനം ഉണ്ടാകുകയും Spring time and Harvest, എന്ന നോവൽ ഒരാഴ്ചകൊണ്ടു എഴുതിത്തീർക്കുകയും ചെയ്തു. ഈ കൃതി പ്രസിദ്ധപ്പെടുത്താൻ ആരും മുന്നോട്ടുവന്നില്ല. ലേഖകവൃത്തിയിൽ കിട്ടിയ 200 ഡാളർ മുടക്കി, ആ നോവൽ സിൻക്ലയർതന്നെ അച്ചടിപ്പിച്ചു. ഈ കൃതിയുടെ മുഖവുരയിൽ, സിൻക്ലയർ ഇപ്രകാരം പറയുന്നു:—"ഈ പുസ്തകത്തിനു പ്രചാരം ഉണ്ടായില്ലെന്നു വന്നേക്കാം. പക്ഷെ അതുകൊണ്ടൊന്നും ഞാൻ ഭഗ്നോത്സാഹനാകുകയില്ല. ഒന്നിനു പുറകേ ഒന്നായി അനവധിഗ്രന്ഥങ്ങൾ ഞാൻ പ്രസിദ്ധപ്പെടുത്തും. ഈ ഗ്രന്ഥകാരൻ നിസ്വാർത്ഥമായി, ആത്മാർത്ഥതയോടുകൂടി, സാഹിത്യസേവനം ചെയ്യുന്നവനാണ്. അനതിദൂരമായ ഭാവിയിൽ എനിക്കു പേരും, പെരുമയും, പണവും എന്റെ പ്രതീക്ഷകളെ കവിഞ്ഞു ലഭിക്കും."

നാല്പതുസംവത്സരങ്ങൾക്കു മുമ്പ് ചെ

ളു ഈ പ്രവചനം, അക്ഷരംപ്രതി സത്യമായി പരിണമിച്ചിട്ടുണ്ട്.

1902-ൽ എഴുതിയ Journal of Arthur Sterling സാഹിത്യലോകത്തിൽ ഒരു ഭൂകമ്പംതന്നെ ഉളവാക്കി. യുവാവും, ഭാവനാസമ്പന്നനും, ആയ ഒരു കവിയുടെ ജീവിതപരാജയത്തെയും, തൽഫലമായുള്ള ആത്മഹത്യയെയും പരാമർശിച്ച് എഴുതിയ ഈ കൃതി, സിൻക്ലയറുടെ, വിശ്വൈകയശസ്സിൻെറ അടിസ്ഥാനമിട്ടു "ഇതിനേക്കാൾ സത്യസമ്പൂർണ്ണമായ ഒരു ഗ്രന്ഥം ഞാൻ രചിച്ചിട്ടില്ല. എൻെറ ബാല്യകാലത്തെ ആദർശങ്ങളും, ആശകളും, നെടുവീർപ്പുകളും, നിരാശകളും, അതിൽ സംഗ്രഹിച്ചിട്ടുണ്ട്. അന്തരിച്ചുപോയ ഒരു പ്രിയസന്താനത്തിൻെറ സ്മരണയാണ് അതു് എന്നിൽ ഉളവാക്കുന്നതു്" എന്നത്രേ സിൻക്ലയർ ഈ നോവലിനെപ്പററി അഭിപ്രായപ്പെടുന്നതു്.

എഴുപതിൽപരം നോവലുകളുടേയും, നാടകങ്ങളുടേയും, രചയിതാവായ സിംക്ലയറുടെ കൃതികളിൽ സർവ്വപ്രധാനങ്ങളായവ "Jungle" "Oil", 'Boston", "Wet Parade" "Money Writes","Mammon Art", "The Roman Holiday", "Little Steel", "Upton Sinclair Presents William Fox", എന്നിവയാണ്. 1904ൽ ആണ് സിൻക്ലയർ സോഷ്യലിസ്റ്റ് പ്രസ്ഥാനവുമായി അടുത്തതു്. കമ്മ്യൂണിസത്തോട് പ്രതിപത്തിയുള്ള ഒരാളാണ് സിൻക്ലയർ. ഫാസിസത്തേയും, നാസിസത്തേയും അദ്ദേഹം വെറുക്കുന്നു. ജർമ്മനിയിൽ മാത്രമേ, സിൻക്ലയറുടെ കൃതികൾ നിരോധിക്കപ്പെട്ടിട്ടുള്ളു. "ഫാസിസം എന്നതു് മുതലാളിത്വവും, കൊലപാതകവും ഒന്നിച്ചുചേർന്നതാണ്" എന്നത്രേ സിൻക്ലയറുടെ അഭിപ്രായം. മാർക്ക്സിൻെറയോ, മറെറതെങ്കിലും ഗ്രന്ഥകാരൻെറയോ ആദർശങ്ങളും, സിദ്ധാന്തങ്ങളുമല്ല, സിൻക്ലയറെ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിലേക്കു ആകർഷിച്ചതു്. പ്രത്യുത, തൻെറ കൺമുമ്പിൽകണ്ട സ്ഥിതിഗതികളാണ് സിൻക്ലയറെ ക്ഷോഭിപ്പിച്ചതു്. ഭീരുത്വവും, ചതിയും, ഭൂരിപക്ഷം ആളുകളെയും ചൂഷണം ചെയ്യുന്നതുകണ്ട് ക്ഷമ നശിച്ച സിൻക്ലയർ മുതലാളിത്വത്തേയും ചൂഷണത്തേയും സർവ്വാത്മനാ വെറുക്കുകയും അവയ്ക്കെതിരായി യാതൊരു പ്രലോഭനങ്ങൾക്കും വശംവദനാകാതെ, പോരാടുന്നതിനു തന്നെ നിശ്ചയിക്കുകയും ചെയ്തു. സിൻക്ലയർ ചിക്കാഗോപട്ടണത്തിലെ കൂലിവേലക്കാരുടെസങ്കേതങ്ങളിൽപോയി അവിടെ അവരോടൊന്നിച്ചു വസിച്ച്, അവരുടെദുരിതങ്ങൾ നേരിട്ടുകണ്ടു് അവരുടെ ജീവിതത്തിൻെറ നാനാവശങ്ങളേയും സമഗ്രമായി പഠിച്ച്, തൊഴിലാളി ജീവിതത്തിൻെറ നിസ്സഹായതയേയും മുതലാളിത്വത്തിൻെറ അതിനിഷ്ഠൂരതകളേയും പററി നിർവിശങ്കം പ്രതിപാദിക്കുന്നതായ "Jungle" എന്നൊരു നോവൽ, എഴുതി. "Jungle" ലോകോത്തമങ്ങളായ നോവലുകളിൽ ഒന്നായിട്ടാണ് നിരൂപകപ്രവീണന്മാർ വിധിച്ചിട്ടുള്ളതു്. ഈ കൃതിമൂലം സിൻക്ലയർ വിശ്വവിശ്രുതനായി. ജാക്ക് ലണ്ടൻ എന്ന സുപ്രസിദ്ധ സാഹിത്യകാരൻ ഇപ്രകാരം അഭിപ്രായപ്പെട്ടു. ഈ ഗ്രന്ഥം തൊഴിലാളികളുടെ അടിമത്തത്തിൻെറ "Uncle Tom's Cabin" ആണ്. രക്തം, വിയർപ്പ്, എന്നിവയിൽ തൂലിക മുക്കിയാണ് ഹൃദയസ്പൃക്കായ ഈ കൃതി എഴുതിട്ടുള്ളതു്." "Jungle"ൻെറ പ്രചാരം,



സിൻക്ലയർ

ഗ്രന്ഥവ്യവസായത്തിലെ, അതിഭീമങ്ങളായ നേട്ടങ്ങളിൽ ഒന്നായി ഗണിക്കപ്പെടുന്നു. മുപ്പതിനായിരം ഡാളർ അതിൻെറ കർത്താവിനു് ഉടനെ ലഭിക്കുകയും ചെയ്തു. ഇരുപത്തേഴു ഭാഷകളിൽ ഈ കൃതി വിവർത്തനം ചെയ്തിട്ടുണ്ട്. ഇതിൻെറ അനന്തരഫലമായി, അമേരിക്കൻ ഗവൺമെൻറ് തൊഴിലാളികളുടെ രക്ഷക്കുവേണ്ടി "Pure Food Laws" നടപ്പിൽ വരുത്തി. "Jungle," അമേരിക്കയിലെ വർത്തകപ്രമാണികളേയും, കുബേരന്മാരേയും, സംഭ്രമിപ്പിക്കയും, അതിൻെറ കർത്താവിനെ അവർ ഭയപ്പെടുകയും ചെയ്തു.

അമേരിക്കയിലെ പത്രലോകത്തിൻെറ വികൃതികളേയും, ഉള്ളുകള്ളികളേയും, നിഷ്കരുണം വെളിപ്പെടുത്തുന്ന "The Brass check" എന്ന നോവൽ സിൻക്ലയറുടെ അഭിപ്രായധീരതയ്ക്കും, സത്യാന്വേഷണപാടവത്തിനും, മകുടോദാഹരണമാണ്. "Brass check" എന്ന കൃതിയുടെ 125000 പ്രതികൾ ആദ്യത്തെ ആഴ്ചയിൽതന്നെ വില്ക്കപ്പെട്ടു. മുതലാളിമാരുടേയും, പത്രപ്രവർത്തകന്മാരുടേയും ദുഷ്പ്രേരണയാൽ, സിൻക്ലയറുടെ പുസ്തകം അച്ചടിക്കുന്നതിനു് വെള്ളനിറത്തിലുള്ള അച്ചടിക്കടലാസ് കിട്ടാഞ്ഞതിനാൽ Brass check ൻെറ അടുത്ത പതിപ്പ് ബ്രൗൺപേപ്പറിലാണ് മുദ്രണം ചെയ്യേണ്ടിവന്നതു്. "Oil" എന്ന നോവലിൽ സിൻക്ലയർ എണ്ണ ഖനികളിൽ വേല ചെയ്യുന്ന മർദ്ദിത ലക്ഷങ്ങളുടെ ജീവിതത്തെ തന്മയത്വസമ്പൂർണ്ണതയോടും, വികാരതീക്ഷ്ണതയോടുംകൂടി ചിത്രീകരിക്കുന്നു. വിശ്വസാഹിത്യത്തിൽ ടാൾസ്റ്റോയിയുടെ ചില ഗ്രന്ഥങ്ങൾ മാത്രമേ "Oil", "Jungle", എന്നീ ഉൽകൃഷ്ടകൃതികളോട് കിടനിൽക്കുന്നുള്ളൂ.

"Mammon Art," "Money Writes" എന്നീ വിമർശനപരമായ കൃതികളിൽ സിൻക്ലയർ തൻെറ നിസ്തുല്യമായ നിരൂപണപാടവവും, അവഗാഹമായ സാഹിത്യവിജ്ഞാനവും പ്രദർശിപ്പിക്കുന്നു മഹാത്മാഗാന്ധി, യർവാദാ ജയിലിൽ നിന്നു്, അപ്ടൺ സിൻക്ലയർക്ക് ഇപ്രകാരം എഴുതി:—"അത്യധികമായ ഔത്സുക്യത്തോടുകൂടി ഞാൻ താങ്കളുടെ 'Mammon Art" വായിച്ചു. എൻെറ ചിന്തയെ ഈ മർമ്മസ്പൃക്കായ പുസ്തകം ഉത്തേജിപ്പിച്ചു.

പണത്തിനും, പ്രശസ്തിക്കും വേണ്ടി സാഹിത്യവ്യവസായം ചെയ്യുന്ന കലാകാരന്മാരേയും, അഹംഭാവികളായ നിരൂപകന്മാരേയും സിൻക്ലയർ ഭേസിക്കുന്നു. "ഒരു സാഹിത്യകാരന് ഭയം കൂടാതെയും, സങ്കോചമില്ലാതെയും, ധൈര്യസമേതം വസ്തുതകൾ തുറന്നുപറയുവാൻ വേണ്ടുന്ന സൌകര്യം ലഭിക്കുന്നതും, സംസ്കാരസമ്പന്നരായ സഹൃദയന്മാർ ചൈതന്യപ്രസരം നിറഞ്ഞ കലകളെ നിർമ്മത്സരബുദ്ധ്യാ പ്രോത്സാഹിപ്പിക്കുന്നതും ആയ ഒരു കാലഘട്ടം ഇനിയും സമാഗതമാകേണ്ടിയിരിക്കുന്നു. സാഹിത്യസേവകന്മാർക്ക് സങ്കടം അനുഭവിക്കേണ്ട കാലം തന്നെയാണിതു്. ആത്മാർത്ഥതയുള്ള ഗ്രന്ഥകാരൻെറ പ്രതിഫലം സമുദായത്തിനുവേണ്ടി അയാൾ നിർവഹിക്കുന്ന സേവനത്തെപ്പററിയുള്ള അറിവും അഭിമാനവും മാത്രമാണ്. ശാസ്ത്രീയമായ ചിന്താശക്തി, സൃഷ്ടിപരമായ സാമുദായികവിജ്ഞാനം എന്നിവയിൽ അടിയുറച്ച ജീവൽസാഹിത്യം അടുത്ത ഭാവിയിൽ അമേരിക്കയിൽ സുസ്ഥാപിതമായിത്തീരുമെന്നാണ് എൻെറ അചഞ്ചലമായ വിശ്വാസം" എന്നത്രെ സിൻക്ലയർ ഉൽഘോഷിക്കുന്നതു്.

സത്യം, ന്യായം, ആത്മാർത്ഥത, ധീരത എന്നീ മഹനീയങ്ങളായ ഗുണവിശേഷങ്ങളിൽ അടിയുറച്ച്, അധർമ്മത്തെയും അക്രമത്തെയും നിഷ്കരുണം വെളിപ്പെടുത്തുന്ന കലാകാരൻ എന്നും അക്ഷയമായ യശസ്സോടുകൂടി സാഹിത്യരംഗത്തിൽ പ്രശോഭിക്കും." എന്നത്രേ സിൻക്ലയറുടെ അഭിപ്രായം. ഈ തോതു് വച്ച്, സംസ്കാരത്തിൻെറ സംരക്ഷകനും, പുരോഗതിയുടെ മാർഗ്ഗദർശിയും, യാഥാർത്ഥ്യത്തിൻെറ പ്രവാചകനും ആയ സിൻക്ലയറുടെ കൃതികളെ പരിശോധിക്കുന്ന പക്ഷം, അവ നിസ്തുല്യങ്ങളാണ്.

ധനദേവതയെ ആരാധിക്കുന്ന അമേരിക്കയിലെ മുതലാളിത്വത്തിൻെറ പരമശത്രുവാണ് സ്വാതന്ത്ര്യകാഹളം മുഴക്കുന്ന സിൻക്ലയർ. തന്നിമിത്തം നിരവധി ദുരിതങ്ങൾ ഈ കലാകാരൻ അനുഭവിക്കേണ്ടതായി വന്നിട്ടുണ്ട്. മർദ്ദിതരുടേയും, ബലഹീനന്മാരുടേയും, അവകാശങ്ങൾക്കു വേണ്ടി, വാദിക്കുന്ന ഈ ധീരാത്മാവു് ധനം, പ്രശസ്തി, മുതലാളിത്വം എന്നിവയുടെ തണലിൽ തഴച്ചു വളരാതെ, വെറും ഒരു നിരുപദ്രവിയായ സാഹിത്യകാരനായി മാത്രം ജീവിക്കാതെ, താൻ പരിതഃസ്ഥിതികൾക്ക് ഉപരിയല്ലെന്നുള്ള ആത്മാവിശ്വാസത്തോടുകൂടി, ജീവിതം നയിച്ചുപോരുന്ന സിൻക്ലയർ കൂലിവേലക്കാരുടെ അവകാശസംരക്ഷണത്തിനായി, മൂന്നുതവണ കാരാഗൃഹവാസം അനുഭവിച്ചിട്ടുണ്ട്. "Singing Jail birds" എന്ന നാടകത്തിൽ, സിൻക്ലയർ കാരാഗൃഹവാസത്തിൻെറ ഭീകരതയെ വർണ്ണിച്ചിട്ടുണ്ട്, വികാരചരിപൂർണ്ണമായ ഈ നാടകത്തിന് വിശ്വസാഹിത്യത്തിൽ ഗണനീയമായ ഒരു സ്ഥാനമുണ്ട്. മുപ്പതിനായിരത്തിൽപരം ഡാളർ ചിലവഴിച്ച് തൻെറ അത്യുന്നതങ്ങളായ

ആദർശങ്ങളുടെ പ്രചാരണത്തിനു വേണ്ടി, സ്ഥാപിച്ച ഒരു സങ്കേതം, സിൻക്ലയറുടെ ശത്രുക്കൾ അഗ്നിക്കിരയാക്കി, ഇതൊന്നുംകൊണ്ടു് സിൻക്ലയർ ഭയപ്പെട്ടില്ല. ഒടുവിൽ അമേരിക്കയിലെ കുബേരന്മാർ, വിമർശകനായ ഈ ഗ്രന്ഥകാരനെ പണംകൊടുത്തു വശീകരിക്കാൻ ഒരുങ്ങി. അതിനും സിൻക്ലയർ വഴിപ്പെട്ടില്ല. അമേരിക്കയിലെ വാണിജ്യവ്യവസായസമ്രാട്ടുകൾ ജീവൽസാഹിത്യകാരനായ സിൻക്ലയരെ ചെകുത്താന്റെ രണ്ടാം അവതാരമായിട്ടാണു് ഗണിക്കുന്നതു്. അപ്ടൺ സിൻക്ലയർക്കു്, ഇപ്പോൾ അറുപത്തിമൂന്നു വയസ്സായി. തന്റെ പ്രഥമകൃതി പ്രസിദ്ധീകരിക്കാൻ ആരെയും കാണാതെ വലഞ്ഞ സിൻക്ലയറുടെ ഗ്രന്ഥങ്ങൾ മുദ്രണം ചെയ്യുന്നതിനു് ഇന്നാകട്ടെ പ്രശസ്തന്മാരായ പ്രസിദ്ധീകരണശാലക്കാർ അഹമഹമികയാ മുന്നോട്ടു വന്നുകൊണ്ടിരിക്കുന്നു. എഴുപതിൽപരം നോവലുകൾ രചിച്ചിട്ടുള്ള ഈ സാഹിത്യകാരൻ, ഇപ്പോഴും ആണ്ടുതോറും ഒരുപുതിയ നോവൽ എഴുതി, തന്റെ കീർത്തിക്കു് ഭംഗം വരാതെ, സഹൃദയലോകത്തെ ആഹ്ലാദിപ്പിക്കയും, അമ്പരപ്പിക്കുകയും ചെയ്യുന്നുണ്ടു്. സിൻക്ലയറുടെ പ്രധാനപ്പെട്ട നോവലുകൾക്കു് 50 ഭാഷകളിലായി ആയിരത്തോളം വിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ടെന്നുള്ള വസ്തുത, അദ്ദേഹത്തിനു് ലോകത്തിന്റെ നാനാഭാഗങ്ങളിലുള്ള പ്രശസ്തിക്കു് ലക്ഷ്യമാണു്. ജെ. ബി. പ്രീസ്റ്റ്ലി എന്ന സുപ്രസിദ്ധ ആംഗ്ലേയ സാഹിത്യകാരൻ, തന്റെ യൂറോപ്പ് പര്യടനത്തിനുശേഷം അഭിപ്രായപ്പെട്ടതു്, "അപ്ടൺ സിൻക്ലയറാണു് യൂറോപ്പിലെ ജനങ്ങളുടെ ഇടയിൽ അത്യുൽകൃഷ്ടമായ സമ്മതിയും പ്രശസ്തിയും നേടിട്ടുള്ള ഗ്രന്ഥകാരൻ" എന്നാണു്.

സിൻക്ലയറുടെ ഓരോ കൃതിയിലും നാം വീക്ഷിക്കുന്നതു് സമുദായസ്നേഹിയും, സമുദായ പരിഷ്കാരോത്സുകവും, ധീരനും, നിസ്വാർത്ഥനും ആയ ഒരു യോദ്ധാവിനെയാണു്. നീതിയേയും, ന്യായത്തേയും, സ്നേഹിക്കുകയും. അധർമ്മത്തേയും ചൂഷണത്തേയും വെറുക്കുകയും ചെയ്യുന്ന ഈ സാഹിത്യസമ്രാട്ടിന്റെ നിശിതവിമർശനങ്ങൾ, അമേരിക്കയിലെ പല അഴിമതികളേയും നിർമ്മാർജ്ജനം ചെയ്യുന്നതിനു് പ്രേരകങ്ങളായി ഭവിച്ചിട്ടുണ്ടു്. 1933-ൽ പ്രസിദ്ധപ്പെടുത്തിയ "Upton Sinclair Presents William Fox" എന്നൊരു നോവൽ അമേരിക്കയിലെ വമ്പിച്ച ബാങ്കർമാരുടേയും, ധനകാര്യകർത്തൃത്വം ചെയ്യുന്ന നേതാക്കന്മാരുടേയും, വിക്രിയകളേയും ചൂഷണത്തേയും പൊതുജനസമക്ഷം, അവതരിപ്പിച്ചു അതിന്റെ ഫലമായിട്ടാണു് അമേരിക്കയിൽ Stock Exchange Control Bill നടപ്പിൽ വന്നതു്. ഇരുപതാം നൂററാണ്ടിലെ ഏററവും സംഭ്രമജനകമായ ഒരു നോവലായിട്ടാണു് ഈ കൃതിയെ സാഹിത്യലോകം സ്വീകരിച്ചതു്. ആദർശപരതന്ത്രത്തിന്റെ ആരാധകനാണു് സിൻക്ലയർ എന്നിരുന്നാലും, അദ്ദേഹം ഇന്നത്തെ യാന്ത്രികയുഗത്തിന്റെ ഗുണഭൂയിഷ്ഠങ്ങളായ സാങ്കേതികതകളെ വിഗണിക്കുന്നില്ല. ഈ വിശ്വസാഹിത്യകാരൻ-ലോകത്തോടു് ആവശ്യപ്പെടുന്നതു് സമാധാനപരവും, സൃഷ്ടിപരവും ആയ വിപ്ലവമാണു്.

സിൻക്ലയറുടെ വിശാലമായ ഫാലസ്ഥലം, ദീപ്തിമത്തായ കണ്ണുകൾ, നീണ്ട മൂക്കു്, ആകാരസൌഷ്ഠവം എന്നിവ അദ്ദേഹത്തിൽ അന്തർലീനമായിരിക്കുന്ന ആദ്ധ്യാത്മികശക്തിയെ, ദ്യോതിപ്പിക്കുന്നു. അനാഡംബരജീവിതം നയിക്കുന്ന സിൻക്ലയർ, ഇന്നേവരെ ധനദാസൻ ആയിതീർന്നിട്ടില്ല. യാതൊരുത്തരും, ഇതേവരെ, സിൻക്ലയറുടെ ആത്മാർത്ഥതയേയും, ധീരതയേയും ചോദ്യംചെയ്തിട്ടില്ല.

രാഷ്ട്രീയ പ്രശ്നങ്ങളിൽ അലസഭാവം പ്രദർശിപ്പിക്കാതെ, സജീവവും, ത്യാഗസമ്പൂർണ്ണവും ആയ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടു്, സ്വജനങ്ങളുടെ അപ്രീതിക്കും, ഭരണകൂടത്തിന്റെ ദുശ്ശങ്കകും ചിലയവസരങ്ങളിൽ പാത്രീഭൂതനായ സിൻക്ലയറുടെ രാഷ്ട്രീയവിജ്ഞാനം, രാജ്യമീമാംസാപണ്ഡിതന്മാരുടെ മുക്തകണ്ഠമായ പ്രശംസക്കു് പാത്രമായിട്ടുണ്ടു്.

മുപ്പത്തിമൂന്നുവർഷത്തെ അനുസ്യൂതമായ രാഷ്ട്രീയസേവനത്തിന്റെ ഫലമായി സിൻക്ലയർ എഴുതീട്ടുള്ളതും പത്തുലക്ഷത്തിൽപരം പ്രതികൾ ചിലവായതും ആയ "We People of America and How We Ended Poverty" എന്നഗ്രന്ഥം പ്രഗത്ഭനായ ഒരു രാജ്യഭരണതന്ത്ര വിശാരദനിൽ നിന്നു മാത്രമേ പ്രതീക്ഷിക്കാവൂ. വെറും ഒരു സാഹിത്യകാരനു്, ഇത്തരത്തിലുള്ള ഒരു മഹൽഗ്രന്ഥം നിർമ്മിക്കാൻ കഴികയില്ലതന്നെ. ഈ കൃതിയിൽ, സിൻക്ലയർ അമേരിക്കയിലെ, രാഷ്ട്രീയവും സാമൂഹ്യവും, സാമ്പത്തികവും ആയ ഉന്നമനത്തിനു് ഒരു ചതുർവത്സരപദ്ധതി, നിർദ്ദേശിക്കുന്നു.

ജാർജ്ജ് ബെർണാഡ് ഷായെപ്പോലെ അഭിപ്രായധീരതയുള്ള അപ്ടൺ സിൻക്ലയർ ലോകം ഇതുവരെ കണ്ടിട്ടുള്ള മഹാരഥന്മാരിൽ ഒരാളാണു്. കലാവൈദഗ്ദ്ധ്യവും, ശാസ്ത്രകുശലതയും ഒത്തിണങ്ങിയ സിൻക്ലയറുടെ കൃതികൾ വായനക്കാരന്റെ ഹൃദയത്തിൽ കൊടുങ്കാററു വീശിക്കുന്നു. സാഹിത്യവും, സമുദായവും തമ്മിലുള്ള അഭേദ്യമായ കെട്ടുപാടുകളെ പ്രബുദ്ധമതിയും കർമ്മകുശലനും ആയ ഈ ഗ്രന്ഥകാരന്റെ ഓരോ കൃതിയും തന്മയത്വത്തോടുകൂടി പരാമർശിക്കുന്നു. അദ്ദേഹത്തിന്റെ കൃതികൾ എന്നും കാലദേശാവസ്ഥകൾക്കു് അതീതമായി അക്ഷയതേജസ്സോടുകൂടി സാഹിത്യലോകത്തിൽ ശോഭിക്കും. ഇന്നും തീയും പുകയും വമിക്കുന്ന ഒരു അഗ്നിപർവതമാണു് അപ്ടൺ സിൻക്ലയർ.







# കേരളവും സിനിമാവ്യവസായവും

ശ്രീ. കെ. പി. ദാമോദരൻ, കാര്യദർശി, [illegible]

കേരളം സുകുമാരകലകളുടെ കേളീകേദാരമാണ്. കലാലോകത്തെ ഹഠാദാകർഷിക്കുന്ന കഥകളി കേരളത്തിന്റെ ഒരമൂല്യസമ്പത്താണ്. ഓട്ടംതുള്ളലും ചാക്യാർകൂത്തും കേരളത്തിലല്ലാതെ മറ്റെങ്ങും കാണുകയില്ല. ആയുധാഭ്യാസകലയിൽ തങ്ങൾക്കുള്ള സാമർത്ഥ്യംകൊണ്ടു കേരളത്തെ വീരകേരളമാക്കിത്തീർത്ത തച്ചോളി ഒതേനനും ആരോമൽ ചേകവരും അഭ്യസിച്ച ആയോധനമുറയായ കളരിപ്പയററ കേരളീയർ ഇന്നും തീരെ മറന്നുകഴിഞ്ഞിട്ടില്ല. തുഞ്ചത്തെഴുത്തച്ഛനും ചെറുശ്ശേരിയും കുഞ്ചൻനമ്പ്യാരും പടുത്തുപാവിയ അടിക്കല്ലിന്മേൽ കെട്ടിപ്പണിത കേരളീയസാഹിത്യക്കലവറയ്ക്കു അന്നന്നു ഉറപ്പു കൂടിവരുന്നതേയുള്ളു. സംഗീതത്തിലും കേരളം ഒരിക്കലും പിന്നോക്കമായിരുന്നില്ല. രവിവർമ്മയെപ്പോലുള്ള വിശ്വവിഖ്യാത ചിത്രകലാകാരന്മാരെ കേരളം ലോകത്തിന്റെ മുമ്പിൽ അടിയറവെച്ചിട്ടുണ്ട്. ലോകസംസ്കാരത്തിന്റെ ഉയർച്ചയിൽ കേരളീയസംസ്കാരത്തിന്റെ പങ്കു കണ്ടു ഇതരസംസ്കാരങ്ങൾ ലജ്ജിച്ചു തലതാഴ്ത്തുകയും അസൂയപ്പെട്ടു നെററി ചുളിക്കുകയും ചെയ്യും: അത്രയേറെ മഹത്തരമായ ഒരു സംസ്കാരസമ്പത്താണ് പശ്ചിമാബ്ധിക്കും പശ്ചിമഘട്ടത്തിനും ഇടയിലൊളിഞ്ഞു കിടക്കുന്ന പരശുരാമക്ഷേത്രത്തിനുള്ളതു്.

ആധുനികശാസ്ത്രം പരിഷ്കൃതലോകത്തിനു പ്രദാനം ചെയ്തിട്ടുള്ള മഹനീയാനുഗ്രഹങ്ങളിൽ അതിപ്രധാനമായ ഒന്നാണ് സിനിമ. പരിഷ്കൃതമനുഷ്യന്റെ ഒഴിച്ചുവിടുവാൻ പാടില്ലാത്ത ആഡംബരങ്ങളിൽ ഒന്നു, ഇന്നു സിനിമയാണ്. സിനിമ ഒരു കലയാണ്. പക്ഷെ അതിനു കലാപരമായ ഒരൊററവശം മാത്രമല്ല ഉള്ളതു്. വ്യാവസായികമായും, വിദ്യാഭ്യാസപരമായും ഉള്ള ഓരോ വശങ്ങൾ കൂടി സിനിമയ്ക്കുണ്ട്. സിനിമയുടെ കലാവശത്തെ അഭിനയവശമെന്നും സംഗീതവശമെന്നും ചിത്രീകരണവശമെന്നും മററും വീണ്ടും തരംതിരിച്ചു വിഭജിക്കാവുന്നതാണ്. നിരവധി കലകളുടെ കലവറയായ കേരളം സിനിമാകലക്കു സ്വാഗതമരുളുകയില്ലേ? കേരളത്തിലെ മണ്ണിൽ ഈ കല വളരുകയും വിളയുകയും ചെയ്യുകയില്ലേ? ഇല്ലെന്നു പറയുന്ന അശുഭപ്രതീക്ഷകരുണ്ടാവാം. പക്ഷെ ഞാൻ ഉവ്വെന്നു പറയുന്ന ശുഭപ്രതീക്ഷകനാണ്. കേരളത്തിലെ ബഹുഭൂരിപക്ഷം ജനങ്ങളും എന്നെപ്പോലുള്ള ശുഭപ്രതീക്ഷകരാണെന്നു എനിക്കറിയാം. സംശയാലുക്കൾ കേരളത്തിലുള്ള സിനിമാകൊട്ടകകളുടെയും കൂടാരങ്ങളുടെയും മുമ്പിലൊന്നു ചെന്നുനില്ക്കട്ടെ—അവരുടെ സംശയം താനെ നീങ്ങിക്കൊള്ളും. കലാസ്നേഹികളും സംസ്കാര സമ്പന്നരുമായ കേരളീയർ സിനിമാകലാസ്നേഹികളാണ്. തമിഴരും, തെലുങ്കരും, ഹിന്ദുസ്ഥാനിക്കാരും, പാശ്ചാത്യരുമായ സിനിമാകമ്പനിക്കാർ നിർമ്മിച്ചുവിടുന്ന അനവധി പടങ്ങൾ കേരളക്കരയിൽ പലദിക്കിലും പ്രദർശിപ്പിക്കാറുണ്ട്. അത്തരം കമ്പനിക്കാർ മലയാളികളിൽനിന്നു ധാരാളം പണം ഈടാക്കിക്കൊണ്ടു പോകാറുമുണ്ട്. മലയാളികളുടെ വകയായി സിനിമാ നിർമ്മാണശാലകളും കമ്പനികളും സ്ഥാപിച്ചു മലയാളത്തിലും, വേണമെങ്കിൽ ഇതരഭാഷകളിലും സിനിമാപടങ്ങൾ നിർമ്മിക്കുവാനുള്ള സ്വദേശാഭിമാനവും ഭാഷാഭിമാനവും മലയാളികളിലാർക്കും ഇതുവരെ ഉണ്ടായിക്കഴിഞ്ഞിട്ടില്ല. ആയിരക്കണക്കായി രൂപയും അണയും ചക്രവും സിനിമാ കൊട്ടകകളിലെ ടിക്കററ വില്പനസ്ഥലത്തുള്ള ചെറുദ്വാരങ്ങളിലൂടെ പരദേശങ്ങളിലേക്ക് ഒഴുകിക്കൊണ്ടിരിക്കുന്നതു തുറന്ന കണ്ണുകൾകൊണ്ടു ദിവസംതോറും മലയാളി കണ്ടുനില്ക്കാറുണ്ട്. അവനതൊരു പുത്തരിയല്ല. അവനതിലൊരാക്ഷേപവുമില്ല. മനസ്സിരുത്തിയൊന്നു ചിന്തിച്ചാൽ, തല ചൊറിഞ്ഞൊന്നാലോചിച്ചാൽ, ഈ ഒഴുകിപ്പോകുന്ന നാണയങ്ങളിൽ ഒരു ഗണ്യമായ വിഭാഗത്തെ നമ്മുടെ നാട്ടിൽതന്നെ അണകെട്ടി നിർത്തുവാൻ നമുക്കു സാധിക്കും. മലയാളികളുടെ വകയായി ഒരു മലയാളപടം ഇതുവരെ നിർമ്മിക്കാതിരുന്നിട്ടുള്ളതു് കേരളത്തിൽ ധനവന്മാരില്ലാഞ്ഞിട്ടല്ല, കലാകാരന്മാരില്ലാഞ്ഞിട്ടല്ല, കലാരസികന്മാരുടെ ദൌർല്ലഭ്യംകൊണ്ടുമല്ല. വിനോദപരമായും വിദ്യാഭ്യാസപരമായും സാമൂഹ്യമായും സദാചാരപരമായും സർവ്വോപരി സാമ്പത്തികമായും സിനിമക്കുള്ള സാദ്ധ്യതകൾ എന്തെല്ലാമാണെന്നു മലയാളികളിൽ അറിയേണ്ടവരായുള്ളവരാരും ഇതുവരെയായി അറിഞ്ഞുകഴിഞ്ഞിട്ടില്ലെന്നു മാത്രമേ ഇപ്പോൾ അനുമാനിക്കേണ്ടതുള്ളു.



ഒരു ദേശത്തിന്റെ സംസ്കാരസമ്പത്തിനെ തദ്ദേശീയരും, ഇതരദേശീയരും അളന്നു കണക്കാക്കുന്നതു് ആ ദേശത്തിലെ കലകളേയും സാഹിത്യത്തേയും, ആചാരമര്യാദകളേയും മററും ഇതരദേശങ്ങളിലേതുമായി തുലനംചെയ്തു നോക്കിയിട്ടാണ്. കേരളീയർക്കു പ്രത്യേകമായ ചില കലകളുണ്ട്. ഒരു സാഹിത്യവുമുണ്ട്. അവരുടെ ആചാരമര്യാദകളും വേഷഭൂഷാദികളും കേരളേതരന്മാരിൽനിന്നു കേവലം വ്യത്യസ്തമായതാണ്. കേരളീയർക്കു പ്രത്യേകമായ ഒരു സംസ്കാരമുണ്ടെന്നുള്ളതിന് ഇത്രയും സംഗതികൾ ചൂണ്ടിക്കാണിച്ചാൽ മതിയാവും. കേരളീയസംസ്കാരത്തെ ലോകസമക്ഷം ഉയർത്തിക്കാണിക്കുവാൻ സമർത്ഥങ്ങളായ കലകളാണ് കേരളത്തിനുള്ളതു്. ഒരു ജനതതിയുടെ സംസ്കാരസമ്പത്തിനെക്കുറിച്ചു് ഒരേകദേശജ്ഞാനം ലഭിക്കണമെന്നാഗ്രഹിക്കുന്നവൻ ആദ്യമായി തേടിപ്പിടിക്കുകയും കണ്ടു മനസ്സിലാക്കുകയും ചെയ്യുന്നതു് ഒ... പക്ഷെ അവരുടെ പുസ്തകങ്ങളും, പത്രങ്ങളും, പാട്ടുകളും ആരാധനക്രമങ്ങളും സാമൂഹ്യജീവിതവും, സദാചാരനടപടികളും, മററുമായിരിക്കും. അതു് ഗവേഷകന്മാരുടേയും അന്വേഷണമതികളുടേയും വഴിയാണ്. അന്വേഷിക്കാതെതന്നെ ഒരു ജനസമുദായത്തിന്റെ സംസ്കാരത്തെക്കുറിച്ചു് അന്യന്മാക്കറിയുവാൻ സാധിക്കുന്ന ചില വഴികളുണ്ട്. അവയിൽ സർവപ്രധാനമായ ഒന്നാണ് സിനിമ. ഒരു ദേശത്തിലെ സംസ്കാരസമ്പന്നരായ ചില ആളുകൾ ഒത്തുചേർന്നു് ഉന്നതമായ ആദർശങ്ങളോടുകൂടി ആ ദേശം പശ്ചാത്തലമാക്കിക്കൊണ്ടു് അവരുടെ മാതൃഭാഷയിൽ ഒരു കലാപുഷ്ടിയുള്ള കഥയെഴുതി പടമെടുക്കുകയാണെങ്കിൽ ഇതരദേശീയർക്കെന്നുവേണ്ട, തങ്ങൾക്കുതന്നെ അവരുടെ സംസ്കാരസമ്പത്തിനെ അളന്നു തിട്ടപ്പെടുത്തുവാൻ അതിലേറെ സഹായകമാകുന്ന ഒരു മാനദണ്ഡം വേറെ കിട്ടുകയില്ല. പക്ഷെ ഈ പ്രസ്താവനയ്ക്കു് ഇങ്ങനെ ഒരു മറുവശമുണ്ട്. ധനലാഭം മാത്രം കൊതിച്ചു് കലാകൊലപാതകികളായ സിനിമാപ്പടനിർമ്മാണകന്മാർ മനുഷ്യന്റെ ലൈംഗികവികാരങ്ങളെ ഉദ്ദീപിപ്പിക്കുവാൻ മാത്രം സമർത്ഥകമായ ഭാവനാശൂന്യമായ കഥകളെഴുതി പടംപിടിക്കുവാൻ ശ്രമിക്കുകയാണെങ്കിൽ ആ പടം ഏതുഭാഷയിലായാലും ശരി, ആ ഭാഷ സംസാരിക്കുന്ന ദേശത്തെയും ദേശീയരെയും അപമാനിക്കുവാനും അന്യരുടെ ഇടയിൽ അവരുടെ സംസ്കാരത്തെക്കുറിച്ചു തെററിദ്ധാരണ ഉളവാക്കുവാനും മാത്രമേ ഉപകരിക്കുകയുള്ളു. അത്തരം പടങ്ങൾ ചെയ്യുന്ന കെടുതികളാലോ

ചിച്ചാൽ പടങ്ങളില്ലാതിരിക്കുകയാണ് പടങ്ങളുണ്ടാവുന്നതിനെക്കാൾ ഭേദമെന്നു പറയുവാൻകൂടി ഞാൻ മടിക്കുകയില്ല.

മലയാളഭാഷയിൽ ഇതുവരെയായി രണ്ടു പടങ്ങളാണുണ്ടായിട്ടുള്ളത്. മൂന്നാമതൊന്നു വേണമെങ്കിൽ പറയാവുന്ന ഒരു ചെറിയ മലയാളപടം ഒരു തമിഴുപടത്തിനുള്ളിൽ ഞാൻ ഇയ്യിടെ കണ്ടു. "പരശുരാമൻ" എന്ന പടത്തിലുള്ള "പ്രഹ്ലാദ"നെന്ന ചെറുപടത്തെക്കുറിച്ചാണ് ഞാൻ പറയുന്നത്. പരശുരാമന്റെ കേരളസൃഷ്ടിക്കുശേഷം കേരളത്തിലെ ചില പ്രധാന ക്ഷേത്രങ്ങളും കാഴ്ചകളും ആ പടത്തിൽ കാണിക്കുന്നുണ്ട്. ഓണംനാളിൽ കളിച്ചുല്ലസിക്കുവാൻ വേണ്ടി പ്രഹ്ലാദന്റെ കഥ നാടകമായി (ശരിക്കു പറയുകയാണെങ്കിൽ തമിഴ്നാട്ടിലെ തെരുക്കൂത്തുസമ്പ്രദായത്തിൽ) അഭിനയിക്കുന്നതായിട്ടാണ് അതിൽ ചിത്രീകരിച്ചിരിക്കുന്നത്. പ്രഹ്ലാദന്റെ കഥ അഭിനയിക്കുന്ന ആ ഭാഗം ഫലിതമായിട്ടുണ്ടെന്നു സമ്മതിച്ചേ തീരൂ. പക്ഷെ മലയാളികളെ പരിഹസിക്കുവാൻ ചെറുതായൊരു ശ്രമം പടനിർമ്മാണകന്മാർ നടത്തിയിട്ടില്ലേ എന്നു സംശയിക്കുവാൻ വഴിയുണ്ട്. തെരുക്കൂത്തു ഒരു കേരളീയകലയല്ല. അതൊരു കലയാണോ എന്ന കാര്യത്തിൽതന്നെ എനിക്കു ബലമായ സംശയമുണ്ട്. കേരളത്തിൽ എവിടെയെങ്കിലും തെരുക്കൂത്തു നടക്കുന്നതായി എനിക്കറിവില്ല — ഉണ്ടെങ്കിൽ തന്നെ അതു ചില തമിഴ്നാടൻ ജില്ലകളോടു വളരെ അടുത്തുനിൽക്കുന്ന വല്ല പ്രദേശങ്ങളിലുമായിരിക്കണം. എങ്ങിനെയായാലും തെരുക്കൂത്തു തികച്ചും ഒരു പരദേശച്ചരക്കാണ്. ഓണംനാളിൽ കേരളീയരാരും തെരുക്കൂത്തു നടത്തി വിനോദിക്കാറില്ല. കേരളീയർക്കു വിദേശീയമായിട്ടുള്ള ഒരു വിനോദം കേരളീയരുടെ ഒരു ദേശീയോത്സവമായിട്ടുള്ള ഓണംനാളിൽ നടക്കുന്നതായി ചിത്രീകരിച്ചതു കാണുമ്പോൾ അതൊരു കൃത്രിമവും അയഥാർത്ഥവുമായ രംഗമായി തോന്നുന്നു.

കേരളീയരല്ലാത്തവർ കേരളത്തെ അടിസ്ഥാനപ്പെടുത്തി പടങ്ങൾ നിർമ്മിക്കുമ്പോൾ കേരളീയരെക്കുറിച്ചു മററുള്ളവരെ തെററിദ്ധരിപ്പിക്കുവാനും മലയാളികളെ കളിയാക്കുവാനും മാത്രമാണ് ശ്രമിക്കാറെന്നുള്ളതിന്റെ മൂന്നാമത്തെ ഉദാഹരണമാണ് പ്രഹ്ലാദൻ എന്ന ഈ ചെറിയ മലയാളചിത്രം.

ഒന്നാമത്തെ മലയാള പടമായ "ബാലനും" രണ്ടാമത്തേതായ "ജ്ഞാനാംബിക"യും തമിഴരുടെ പണംകൊണ്ടു മലയാളഭാഷയിലുണ്ടായിട്ടുള്ള രണ്ടു "തമിഴ്"പടങ്ങളാണെന്നല്ലാതെ മലയാളപടങ്ങളാണെന്നു പറയുവാൻ മലയാളിക്കു ലജ്ജതോന്നും. അത്രമേൽ അവലക്ഷണമായ രണ്ടു പടങ്ങളാണവ. പരദേശികളുടെ മേൽനോട്ടത്തിൽ, പരദേശികളുടെ പണംകൊണ്ടു, പരദേശത്തുവെച്ചഭിനയിച്ചഭ്യസിച്ച പടങ്ങൾ അങ്ങിനെയാകുവാനല്ലാതെ നിവൃത്തിയില്ല. "ബാലൻ"നിലുള്ള സാങ്കേതികമായ സകല കുററങ്ങളും നമുക്കു ക്ഷമിക്കാമെന്നു വെച്ചാൽതന്നെ അതിലെ കലാരഹിതമായ കഥയും കേരളീയമല്ലാത്ത പശ്ചാത്തലവും കലാകുതുകിയായ ഏതൊരു മലയാളിയെയും രോഷാകുലനാക്കാതിരിക്കുകയില്ല. "ജ്ഞാനാംബിക"യെപ്പററി ഒരു വാക്കു് അതിനെക്കുറിച്ചു പലരും പല ദിക്കിൽ പലവട്ടം പറഞ്ഞിട്ടുള്ളതാണ് — എങ്കിലും ഒരു വാക്ക് — ആദ്യന്തം അഭാസവും അബദ്ധജടിലവും അവിശ്വസനീയവും അതിശയോക്തിമയവുമായ കഥാഘടന — പ്രത്യക്ഷമായോ പരോക്ഷമായോ ശ്രോതാക്കളുടെ ശ്രദ്ധയെ ദുരാചാരച്ചുഴിക്കുണ്ടുകളിലേക്കു ബലാൽ വലിച്ചിഴച്ചുകൊണ്ടു പോകുന്ന അശ്ലീലവും അസഭ്യവുമായ ചില സംഭാഷണശകലങ്ങൾ — അച്ഛനും മകളും സഹോദരനും സഹോദരിയും അമ്മയും മകനും ഒരുമിച്ചിരുന്നു കാണുവാൻ കൊള്ളരുതാത്ത മനംമടുപ്പിക്കുന്ന ചില രംഗങ്ങൾ — മലയാളികളെയും മലയാളികളുടെ ജീവിതരീതികളെയും അവരുടെ സദാചാരബോധത്തെയും കുറിച്ചുള്ള ഭയങ്കരമായ അജ്ഞതയെ ഉച്ചൈസ്തരം ഉദ്ഘോഷിക്കുവാൻ സമർത്ഥകമായ ഡയരക്‌ഷ്യൻ — ചളുരക്കുഴികളിൽ ഉരുളൻ തടികളെന്നതുപോലെ തങ്ങൾക്കിണങ്ങാത്ത വേഷങ്ങളെടുക്കുവാൻ പരിതഃസ്ഥിതികളുടെ പ്രാതികൂല്യം കൊണ്ടു പ്രേരിതരായിട്ടുണ്ടെങ്കിലും അഭിനയചാതുര്യംകൊണ്ടും കലാവാസനകൊണ്ടും പടത്തിന്റെ എണ്ണിത്തീർക്കുവാൻ കഴിയാത്ത മററുകുററങ്ങളെതെല്ലെങ്കിലും പരിഹരിക്കുവാൻ പര്യാപ്തരായ നടീനടന്മാർ — കഥയുമായിട്ടു യാതൊരു ബന്ധവുമില്ലെന്നിരുന്നാലും കേരളത്തിന്റെ അകൃത്രിമപ്രകൃതിരമണീയത ചൂണ്ടിക്കാണിച്ചു കേരളീയരെ അഭിമാനപുളകിതരാക്കിക്കുവാനും കേരളേതരന്മാരെ അത്ഭുതസ്തബ്ധരാക്കി മൂക്കിൽകൈ വെപ്പിക്കുവാനും സാധിക്കുമാറു പ്രകൃതി പുളച്ചാടുന്ന ചില മനോഹര കേരളീയ രംഗങ്ങളുടെ പ്രതിഛായകൾ — ഇതാണ് ജ്ഞാനാംബിക. കേരളത്തെക്കുറിച്ചും കേരളീയരെക്കുറിച്ചും കേരളീയരല്ലാത്തവരുടെ ഇടയിൽ അവജ്ഞയും തെററിദ്ധാരണയും ഉണ്ടാക്കുവാനാണ് പ്രസ്തുത രണ്ടുപടങ്ങളും സഹായിക്കുന്നത്. മലയാളത്തിൽ വേറെ അധികം പടങ്ങളില്ലാത്തതിനാൽ വെറും ഭാഷാപരമായ ഒരു കൌതുകംകൊണ്ടു മാത്രം പലരും ഈ പടങ്ങൾ കണ്ടിട്ടുണ്ട്. കാണുന്നുമുണ്ട്. ഒട്ടേറെപ്പണം കമ്പനിക്കു ഇതിനകം ഈടായിക്കഴിഞ്ഞു. പടത്തിന്റെ മേന്മകൊണ്ടാണ് ഇത്ര ആയിരം ആളുകൾ പടംകാണുവാൻ വന്നതെന്നും ഇത്ര വളരെപ്പണം പെട്ടിയിലായതെന്നും ഉള്ള വ്യാമോഹവലയത്തിൽപെട്ടു ഇതുപോലുള്ളതോ ഇതിലേറെ വഷളായതോ ആയ മറെറാരുപടം അടുത്തുതന്നെ നിർമ്മിക്കുവാൻ തമിഴരായ ചെട്ടിയാർമാരും മുതലിയാർമാരും പ്രോത്സാഹിതരായി മുതിരുന്നതിനുമുമ്പു നല്ല മാതൃകാപരമായ കേരളീയപടങ്ങൾ നിർമ്മിക്കുവാൻ കലാകുതുകികളും ദേശാഭിമാനികളും ഭാഷാഭിമാനികളുമായ കേരളീയ ധനാഢ്യന്മാർ മുമ്പോട്ടു വരുന്നില്ലെങ്കിൽ കേരളീയർ നാൾതോറും ലോകരുടെകണ്ണിൽ കൂടുതൽ കൂടുതൽ അപഹാസ്യരായിത്തന്നെ ഇരിക്കേണ്ടിവരും.

കേരളീയരായ ധനാഢ്യന്മാരിൽ ചിലരെങ്കിലും ഒത്തുചേർന്നു ഒന്നോരണ്ടോ കമ്പനികൾ സ്ഥാപിച്ചു മലയാളഭാഷയിൽ സിനിമാ ചിത്രങ്ങൾ നിർമ്മിക്കുവാൻ വേണ്ടി സുസംഘടിതമായ ഒരു പരിശ്രമം ആരംഭിക്കേണ്ടുന്ന കാലം അതിക്രമിച്ചിരിക്കുന്നു. കുറെ കാലംകഴിഞ്ഞാൽ ഈ പുതിയ വ്യവസായ പദ്ധതിയിൽ സമ്മേളിക്കുവാൻ ധാരാളം ആളുകളുണ്ടാവും. പക്ഷെ വളരെ വൈകുന്നതിനുമുമ്പു രംഗത്തിറങ്ങിയില്ലെങ്കിൽ മലയാളികളുടെ പണവുംകൊണ്ടു പരദേശികൾ കടന്നുകളയുന്നതിനു പുറമെ കലാകമ്പോളത്തിൽ കേരളീയരുടെ വില തന്നെ ഇടിഞ്ഞുപോകുകയും ചെയ്യും. ഒരു മലയാള പടത്തിന്റെ സാമ്പത്തിക സാദ്ധ്യതകളെക്കുറിച്ചു ആശങ്കക്കൊട്ടും തന്നെ അവകാശമില്ലെന്നു പടങ്ങൾക്കു എത്രയെല്ലാം കുററങ്ങളും കുറവുകളും ഉണ്ടായാലും "ബാലനും" "ജ്ഞാനാംബികയും" തെളിയിച്ചിട്ടുണ്ട്. ദൈനംദിനം അഭിവൃദ്ധി പ്രാപിച്ചുവരുന്ന സിനിമാവ്യവസായത്തിൽ അതർഹിക്കുന്ന ശ്രദ്ധ നാം ചെലുത്തുകയാണെങ്കിൽ മററു വ്യവസായത്തെയും പിന്നിലാക്കത്തക്ക കഴിവുകൾ ഈ വ്യവസായത്തിനുണ്ടെന്നു നമുക്കു കാലവിളംബമെന്യേ മനസ്സിലാക്കുവാൻ സാധിക്കും. കേരളീയരായ ധനവാന്മാരും വ്യവസായതല്പരന്മാരും സാഹിത്യകാരന്മാരും കലാസ്നേഹികളും ഇനിയെങ്കിലും ഈ നൂതന വ്യവസായത്തിലേക്ക് അവരുടെ സത്വരശ്രദ്ധ പതിപ്പിക്കേണ്ടതാണ്.

— —

# നനഞ്ഞ കണ്ണുകൾ



പി. സി. കോരുത്

അവനുമാത്രം അമ്മയില്ല; കൊച്ചുരാമന് അമ്മയുണ്ട്, അന്നക്കുട്ടിക്ക് അമ്മയുണ്ട്, നാരായണനു മുണ്ടൊരമ്മ—അവനുമാത്രം അമ്മയില്ല.

സാധുബാലൻ; അമ്മയില്ലാത്ത കുട്ടി. അവൻ എങ്ങനെ മൺപിറന്നു; എങ്ങനെ മുലകുടിച്ചു; ആരവനെ താലോലിച്ചു—? ഒന്നും അവനറിഞ്ഞുകൂടാ. മൂന്നുനാലുവയസ്സായപ്പോൾമുതൽ ആ കച്ചവടക്കാരന്റെ വീട്ടിൽ ഇങ്ങനെ ഉണ്ടും ഉണ്ണാതെയും വിശന്നും പൊരിഞ്ഞും ജീവിച്ചുവരുന്നതായിമാത്രം അവനറിയാം. പാവം!

വാസുവിന് ഇന്നു പതിന്നാലുവയസ്സു പ്രായമുണ്ട്. കച്ചവടക്കാരന്റെ കന്നുകാലികളെ മേയ്ക്കുക, വീട്ടുവേലകൾചെയ്യുക, മുതലായവയാണ് അവന്റെ ജോലി. ഒരു ദിവസം പശുക്കളെ നോക്കിക്കൊണ്ട് മരത്തണലിൽ അവൻ അങ്ങനെ ഇരിക്കുകയായിരുന്നു. കറവപ്പശു തലപൊക്കി ഒന്നമറി. അടുത്തനിമിഷത്തിൽ ഒരു ചെറിയ "ഹംമ്മാാാ" ശബ്ദം ദൂരെനിന്നുകേട്ടു. ഒരുകൊച്ചു പുള്ളിക്കിടാവ്, വാലുമുയർത്തി, തുള്ളിച്ചാടി, അതിന്റെ തള്ളയുടെ അടുക്കലേക്കോടിവന്നു. ഹാ! ആ തള്ളപ്പശു, സംസാരശക്തിയും വിവേകബുദ്ധിയുമില്ലാത്ത ആ സാധുനാല്ക്കാലിമൃഗം, അതിന്റെ കുഞ്ഞിന്റെനേരെകാണിച്ച വാത്സല്യപ്രകടനങ്ങൾ കണ്ടു വാസു കരഞ്ഞുപോയി. തനിക്കും ഒരമ്മയുണ്ടായിരുന്നെങ്കിൽ—! അവന്റെ കവിൾത്തടങ്ങളിൽക്കൂടി കണ്ണുനീർ ധാരധാരയായി ഒഴുകുവാൻതുടങ്ങി. താൻ ആരാണ്? ഭൂമിയിൽ താൻ എങ്ങിനെ; എന്തിനു ജനിച്ചു? തനിക്കച്ഛനുണ്ടോ?—അവൻ ചിന്തിച്ചു. ഒന്നും അവന് അറിഞ്ഞുകൂടാ. ഒന്നും അറിയുകയും വേണ്ടാ! "ഒരമ്മയുണ്ടായിരുന്നെങ്കിൽ-!" അതുമാത്രമായിരുന്നു അവന്റെ ആശ! പുള്ളിക്കിടാവിനുമുണ്ട് ഒരമ്മ!

അന്നു വൈകിട്ട് കച്ചവടക്കാരന്റെ ഭാര്യ അവനെ ധാരാളം തല്ലി, നാറുന്ന ചീത്തവാക്കുകൾകൊണ്ട് അഭിഷേകം ചെയ്തു. അത്താഴം കൊടുത്തതുമില്ല.

"അമ്മെ, വാസു പാവമല്ല. അവൻ കരയുന്നില്ലാ"—ഒൻപതു വയസ്സുള്ള ലക്ഷ്മിക്കുട്ടി പറഞ്ഞു.

"പാവമോ? ഈ അധികപ്രസംഗിയാണു പാവം! പാവമാണെങ്കിൽ നീയെടുത്തു തലയിൽ വച്ചോ?-" അമ്മയുടെ ശകാരശരങ്ങൾ കൊച്ചുമകളുടെ നേരെ പാഞ്ഞു.

"അമ്മേ, വാസുവിനെ പട്ടിണിക്കിടുന്നതു കഷ്ടമല്ലേ? അവനു ഞാൻ ചോറുവിളമ്പിക്കൊടുക്കും." ശാഠ്യക്കാരിയായ ലക്ഷ്മിക്കുട്ടി, തന്റെ മാതാവിന്റെ രൂപം ഭദ്രകാളിയെപ്പോലെ ഭയങ്കരമാകുന്നതു കണ്ടു. അമ്മ കോപംകൊണ്ടും മകൾ ഭയംകൊണ്ടും വിറച്ചു. അല്പസമയംകഴിഞ്ഞു ലക്ഷ്മിക്കുട്ടി ധൈര്യമവലംബിച്ച് അടുക്കളയിലേക്കു കയറി, ഒരു പാത്രത്തിൽ ചോറുവിളമ്പി,



കൊച്ചു കൈകളിൽ താങ്ങിയെടുത്തുകൊണ്ടു വന്നു, വാസുവിനെ പതുക്കെ വിളിച്ചു. വിശന്ന് അവശനായിരുന്ന വാസു അത്യാർത്തിയോടുകൂടി അവളുടെ അടുക്കലേക്കു വന്നു. ആ കാഴ്ച ഗൃഹനായികയുടെ രോഷാഗ്നിയെ വർദ്ധിപ്പിച്ചു. ആ മഹാരാക്ഷസി ചോറുംപാത്രം പിടിച്ചുപറിച്ച് ദൂരത്തേക്കു വലിച്ചെറിഞ്ഞു കളഞ്ഞു.

"ഹയ്യോ! അമ്മേ, നമ്മുടെ വാസു—" ഇത്രമാത്രം പറഞ്ഞ ലക്ഷ്മിക്കുട്ടിയെ ആ സ്ത്രീ തലമുടിക്കു പിടിച്ചു വലിച്ചു താഴത്തിട്ടു. വാസു ചെയ്ത കുററം ആ ഗൃഹനായികയുടെ ദൃഷ്ടിയിൽ കേവലം അക്ഷന്തവ്യമായിരുന്നു.—പുള്ളിക്കിടാവ്, അതിന്റെ തള്ളയുടെ മുലകുടിച്ചുകളഞ്ഞു! വൈകിട്ട കറന്നിട്ട് അരത്തുടം പാലുപോലും കിട്ടിയില്ല.—അതായിരുന്നു ആ സാധുഭൃത്യബാലന്റെ മേലുള്ള അപരാധം. ആ കൊച്ചുകിടാവിന്റെ കൗതുഹലം തള്ളപ്പശുവിന്റെ വാത്സല്യപ്രകടനങ്ങൾ,—ഹാ! തനിക്കൊ. ഒരമ്മയുടെ ലാളനമനുഭവിക്കുന്നതിനു ഭാഗ്യമുണ്ടായിട്ടില്ല. അതെങ്കിലും ആ സുഖം അനുഭവിച്ചുകൊള്ളട്ടെ എന്നവൻ വിചാരിച്ചു. തന്മൂലം അവൻ ഭൂമിക്കു താങ്ങുവാൻ പാടില്ലാത്ത അപരാധത്തിനു പാത്രീഭൂതനുമായി!

അന്നു രാത്രി വാസുവിന് ഉറക്കം വന്നില്ല. എരിയുന്ന പട്ടിണി വയറുമായി ഒരുവായ് ച്ചോറിനുവേണ്ടി കൊതിച്ചുനിന്ന തന്റെനേരേ കരുണകാണിച്ച ലക്ഷ്മിക്കുട്ടിക്കു ലഭിച്ച ശിക്ഷ അവനു പരമദുസ്സഹമായിത്തോന്നി. അമ്മ തലമുടിക്കു ചുററിപ്പിടിക്കുമ്പോൾ, ആ കൊച്ചു കുമാരിയുടെ നനഞ്ഞ കണ്ണുകൾ, വിളക്കിന്റെ മങ്ങിയ വെളിച്ചത്തിലാണെങ്കിലും, തന്റെനേരേ ചായുന്നതും നീളുന്നതും അവൻകണ്ടു. "നമ്മുടെ വാസു"—ആ പദപ്രയോഗം അവന്റെ ഹൃദയത്തിൽ ആഴമായി പതിഞ്ഞു. താൻ ആരുമോരുമില്ലാത്തവനായിട്ടാണല്ലോ സ്വാമിനി തന്നോടിത്രമാത്രം കഷ്ടപ്പെടുത്തുന്നതെന്നു ചിന്തിച്ചപ്പോൾ അടിവയററിൽനിന്നു എന്തോ ഉരുണ്ടുകയറി വരുന്നതായി അവനുതോന്നി. അസ്വസ്ഥചിത്തനായ അവന് അവിടത്തെ ജീവിതം വലിയ ഭാരംതന്നെയായി. ഒരു ചെറുഹൃദയത്തിനു സഹിക്കാവുന്നതിൽ അപ്പുറമായിരുന്നു ഗൃഹനായികയുടെ പെരുമാററം. സമവയസ്കരായ കുട്ടികൾ പള്ളിക്കൂടത്തിൽ പോകുമ്പോൾ, കഥകൾ വായിക്കുമ്പോൾ, മാതൃലാളനസുഖമനുഭവിക്കുമ്പോൾ വാസുവും വിചാരിച്ചിട്ടുണ്ട് അവരെപ്പോലെയാകുവാൻ തനിക്കു ഭാഗ്യമില്ലല്ലോ എന്ന്. ആ രാത്രി, ആ വിചാരം അവനെ ശക്തിയായി ബാധിച്ചു. തൊഴുത്തിന്റെ മൂലയിൽ വൈക്കോൽ തലയിണയും, കീറപ്പഴമ്പായും, മുഷിഞ്ഞു തുന്നിയ വസ്ത്രങ്ങളുമായി കൊതുകു കടികൊണ്ടു ചൊറിഞ്ഞും തിരിഞ്ഞും താൻ കിടക്കുമ്പോൾ, തന്നേപ്പോലെയുള്ള കുട്ടികൾ, ആ ഭവനത്തിൽതന്നെ, സുഖമായി മൃദുലമായ വിരിമെത്തയിൽ സുഖനിദ്രചെയ്യുന്നു. അത്താഴമുണ്ടുനിറഞ്ഞ അവർക്കു ഉറക്കത്തിനു മുൻപ് ഒരു കപ്പ് പാൽകൂടി കൊടുക്കുവാൻ സാധിക്കാതെ വന്നതുകൊണ്ടു അവരുടെ അമ്മ അരിശം കൊള്ളുന്നു! താനോ?—വൈകുന്നതുവരെ കന്നുകാലികളുടെ പിറകെ ഓടി, ക്ഷീണിച്ച് അത്താഴംപോലും ലഭിക്കാതെ വിശന്നുപൊരിയുന്നു! പതിന്നാലുവയസ്സുള്ളകുമാരൻ! വാസു വീണ്ടുംകരഞ്ഞു. കണ്ണുനീർ വററുന്നതുവരെ ഏങ്ങലടിച്ചു കരഞ്ഞു. നനഞ്ഞ കണ്ണുകളോടുകൂടിയ ലക്ഷ്മിക്കുട്ടിയുടെ ചിത്രം, അവന്റെ ഉൾക്കണ്ണുകളിൽ തെളിഞ്ഞു കണ്ടു. അവന്റെ മുഖം മൂടൽമഞ്ഞിൽ വികസിക്കുന്ന താമരപ്പൂപോലെ മങ്ങിയപ്രകാശം വീശി.

വാസു എഴുന്നേററു. കറവപ്പശുവിനെയും പുള്ളിക്കിടാവിനെയും കെട്ടിപ്പിടിച്ചു ചുംബിച്ചു. ലക്ഷ്മിക്കുട്ടിയെ ഒരു നോക്കു കാണുവാൻ അവൻ കൊതിച്ചു. പക്ഷെ അതു മഹാപാപി മോക്ഷംകാംക്ഷിക്കുന്നപോലെ അസാദ്ധ്യമായിരുന്നു. ആ അർദ്ധരാത്രിയുടെ അന്തിമയാമത്തിൽ അനന്തമായ അന്ധകാരപ്പരപ്പിലേക്ക് വിറയ്ക്കുന്ന കൊച്ചുകാലുകൾവച്ച് അവൻ നടന്നുപോയി. അനാഥബാലൻ! അവനും ഒരമ്മയുണ്ടായിരുന്നെങ്കിൽ!—!

ദീനവത്സലനായ കരുണാസ്വരൂപൻ, നക്ഷത്രവിളക്കുകൾ തെളിച്ച് വാസുവിനു വഴി കാണിച്ചു. അ

വൻ നടന്നു നടന്ന് പുലരുന്നതിനുമുൻപ് വിദൂരസ്ഥമായ ഒരു ഗ്രാമവീഥിയിൽ ചെന്നു ചേർന്നു. കൊടും പട്ടിണിമൂലമുള്ള ക്ഷീണം, ഏകനായി ഘോരാന്ധകാരം ഭേദിച്ചു പരിഭ്രാന്തിയോടെ സഞ്ചരിച്ചതുകൊണ്ടുള്ള പാരവശ്യം, കല്ലിലും മുള്ളിലുംകൂടി നടക്കേണ്ടിവന്നതു നിമിത്തമുള്ള ദുസ്സഹമായ വേദന—ആരുമൊരുമില്ലാത്ത ആ ബാലൻ വഴിയിൽവീണു പോയി. കീറിയ പഴഞ്ചൻവസ്ത്രങ്ങൾമാത്രം മഞ്ഞുവെള്ളത്തിൽ നനഞ്ഞ് അവനോടു മൈത്രിഭാവിച്ചു പററിച്ചേർന്നു കിടന്നിരുന്നു. അവൻെറ ദയനീയസ്ഥിതിയിലുള്ള അനുകമ്പമൂലമാകാം, വഴിച്ചെടികളുടെ ഇലകളെൽകൊണ്ടുകൾ നനഞ്ഞിരുന്നു.

ദൂരെനിന്ന് ഒരുപതിഞ്ഞ കുതിരക്കുളമ്പടിശബ്ദം അടുത്തടുത്തുവന്നു. അടുത്തനിമിഷത്തിൽ ചാകോരനിറംപൂണ്ട ഒരു ഗംഭീരനായ കുതിരയും അതിൻെറ പുറത്തു കമ്പിളിയിൽ പൊതിഞ്ഞ ഒരുശരീരവും പ്രത്യക്ഷപ്പെട്ടു. അതിവേഗത്തിൽ പാഞ്ഞുവന്ന കുതിര പെട്ടെന്ന്നിന്നു ഒരടി ഞെട്ടിപ്പുറകോട്ടുമാറി. അശ്വാരൂഢൻ, അതിൻെറ കാരണമറിയുവാൻ മുൻപോട്ട് ഒരുവശം ചരിഞ്ഞുനോക്കി. അജ്ഞാനഗ്നനായ ഒരു ലഘുശരീരം പുകമഞ്ഞിൻെറ മറവിൽകൂടി അദ്ദേഹത്തിൻെറ ദൃഷ്ടിക്കു ഗോചരമായി. പിൻകാലിൽ അറച്ചുനില്ക്കുന്ന കുതിരയെ തടവിക്കൊണ്ട് അദ്ദേഹംനിലത്തിറങ്ങി. വെൺമണിമുത്തുകളണിഞ്ഞ പച്ചപ്പുൽപരവതാനിയിൽ, പ്രകൃത്യംബയുടെ അങ്കതലത്തിൽ സുഖനിദ്രചെയ്യുന്ന സുകുമാരനെയല്ല; മഞ്ഞുകൊണ്ടു നനഞ്ഞ പരുത്ത വസ്ത്രങ്ങൾ ധരിച്ചു വിഗതബോധനായി, പരുഷമായ പുൽത്തണ്ടുകളിൽ കിടക്കുന്ന അനാഥ ബാലകനെയാണ് അദ്ദേഹം കണ്ടതു്. ഒരു സഹജീവിയുടെ നിരാലംബമായ ദയനീയസ്ഥിതി, ആ അശ്വാരൂഢൻെറ ഹൃദയത്തെ ചലിപ്പിച്ചു. അദ്ദേഹം കുനിഞ്ഞ് വാസുവിനെ എടുത്തു. അവൻെറ ശരീരം മഞ്ഞുകട്ടപോലെ തണുത്തിരുന്നു. സ്വന്തം കമ്പിളിയുടുപ്പ് ഊരിയെടുത്ത് ദയാലുവായ ആ മനുഷ്യൻ അവനെ പുതപ്പിച്ച്, തൻെറ മടിത്തടത്തിൽ കിടത്തി. അല്പസമയത്തെ ശുശ്രൂഷണത്തിനു ശേഷം വാസു കണ്ണുതുറന്നു. ബാലസൂര്യൻെറ അരുണപ്രഭമായ കിരണകന്ദളങ്ങൾ, പച്ചിലപ്പടർപ്പുകളിൽ തങ്കരേക്കണിയിക്കുന്നതു് അവൻ കണ്ടു. മാത്രമല്ല, ഒരു വിശാലഹൃദയൻെറ വിസ്തൃതവക്ഷസ്സിനെ സർവ്വാവലംബമാക്കി, ഭൂമിയുടെയും സ്വർഗ്ഗത്തിൻെറയും മദ്ധ്യത്തിൽ താൻ കിടക്കുകയാണെന്നും അവനു മനസ്സിലായി. നിരാലംബമായിത്തീർന്ന ജീവിതപ്പാഴ്ശ്ശൃംഖലയുടെ ഒരു കണ്ണി എവിടെയോ ഉടക്കിയതായും അവൻ ഗ്രഹിച്ചു. വീണ്ടും അവൻെറ കണ്ണുകളടഞ്ഞു. അവൻ വീണ്ടും നഷ്ടചേതനനായി.

വാസു കണ്ണുതുറന്നപ്പോൾ, തൻെറ ഉപബോധമനസ്സിൽ മൊട്ടിട്ടുനിന്നിരുന്ന പരമസുഖസമൃദ്ധമായ സ്വർഗ്ഗവിഭാഗങ്ങളിലൊന്നു വികസിതമായല്ലോ എന്നൊരനുഭൂതി അവനുണ്ടായി. സംസ്കാരത്തിൻെറയും ധനപ്രമത്തതയുടെയും മത്സരത്തിൽ കുഴങ്ങിയ ഒരു കലാപ്രബുദ്ധൻെറ വിവേചനാബുദ്ധിയിൽ ആവശ്യങ്ങളെന്നു തോന്നിയ പരിഷ്കൃതോപകരണങ്ങൾകൊണ്ട്, അവൻ കിടന്നിരുന്ന മുറി മനോഹരവും സമീചീനവുമാക്കിയിരുന്നു. ഒരു വൃദ്ധപരിചാരകൻ, ദീനവത്സലതയോടും ജീവകാരുണ്യത്തോടുംകൂടി അവനെ ശുശ്രൂഷിച്ചുകൊണ്ട് അടുത്തുനിന്നിരുന്നു.

പരിചരിക്കുവാനല്ലാതെ, പരിചരിക്കപ്പെടുവാൻ അർഹതയില്ലെന്ന്, സ്വാപകർഷബോധത്താൽ ഗ്രഹിച്ചിരുന്ന ആ കുമാരൻ, താൻ വല്ലാത്ത ഒരു മതിഭ്രാന്തിക്കു വിധേയനായിത്തീർന്നിരിക്കുന്നുവെന്നു ഭയന്നു. അവൻ കാലുകൾ നിലത്തടിച്ചു; കണ്ണുകൾ വലിച്ചുതുറന്നു—ഉവ്വ്, ഉറങ്ങുകയല്ല, സ്വപ്നം കാണുകയുമല്ല എന്നു വന്നു ബോദ്ധ്യമായി. ക്രൂരദാരിദ്ര്യത്തിൻെറ അടിത്തട്ടിൽനിന്ന്, സുഖസമൃദ്ധിയുടെ മടിത്തട്ടിലേക്കാണു താൻ വീണിരിക്കുന്നതെന്ന് വാസു ഗ്രഹിച്ചു.

കാലങ്ങൾ കടന്നുപോയി. കുബേരോപമനായ തോട്ടക്കാരൻെറ ഔദാര്യപ്രവാഹത്തിൽ പെട്ട്, പാശ്ചാത്യ സർവ്വകലാശാലകളിൽനിന്ന് ഉന്നതബിരുദങ്ങൾ നേടി ഹർഷോന്മേഷപുളകിതനായി തിരിച്ചെത്തിയ, യുവാവായ വാസു, ജീവിതത്തിൻെറ അണിയറയിലേക്ക് എത്തിനോക്കി. അവിടെ ഒരു വിഭാഗം, വിപാടനം ചെയ്യപ്പെടുവാൻ പാടില്ലാത്ത തീവ്രാന്ധകാരത്താൽ നിബിഡമായിക്കാണപ്പെട്ടു. അവ്യക്തമായ ഒരു ചിന്ത, ആലോചിക്കുംതോറും ദുർവഹമായ ഭാരത്താൽ ഞെരുങ്ങുന്ന ഹൃദയത്തെ സ്തബ്ധമാക്കി. പരമപാണ്ഡിത്യത്തിൻെറയും ലോകസംസ്കാരത്തിൻെറയും കേദാരമായ ആ യുവഹൃദയം വല്ലാതെ ഞെരങ്ങി. പ്രസന്നതയും പ്രഭാഷണചാതുരിയും വദനത്തുപുത്രനിൽ നിന്ന് അകന്നകന്നു പോകുന്നതായി ദർശിച്ച ധനികൻ, താൻ യുവാവായിരുന്ന ആ പഴയകാലത്തെക്കു ശ്രദ്ധയെ തിരിച്ചുവിട്ടു. ഒരു യുവഹൃദയത്തിന് ആനന്ദവും ശാന്തിയും ആശ്വാസവുമരുളുവാൻ, മറെറാരു യുവഹൃദയത്തിനു മാത്രമെ ശക്തിയുള്ളു എന്നു ഗ്രഹിച്ച ധനികൻ സുന്ദരിയായ ഒരു യുവതിയുടെ ആത്മനായകസ്ഥാനത്തേക്ക് വാസുവിനെ അധിരോഹിച്ചു. വസുമതി പ്രേമവും സ്നേഹവും താരുണ്യവും സൗശീല്യവും മൂർത്തീകരിച്ച ഒരുമനോഹരിയായിരുന്നു. ഏതൊരു യുവാവിനെയും പരമഭാഗ്യവാനാക്കുവാൻതക്ക സംസ്കാരമതിയുമായിരുന്നു അവൾ. പക്ഷെ, വാസുവിൻെറ ഹൃദയം അസ്വസ്ഥമായിരുന്നു. ശാന്തിലഭിക്കാതെ അതു് ഉഴറി. ഏതോ അനർഘമായ ഒരു വസ്തു നഷ്ടപ്പെട്ടാലെന്നപോലെ വാസു മൗനനിഷ്ഠനായി.

ഭർത്താവിൽനിന്നു താൻ ആശിച്ചിരുന്ന പ്രേമലാളനകൾപോലും ലഭിക്കുന്നില്ലെന്നായപ്പോൾ, വസുമതിയുടെ ഹൃദയം നീറിത്തുടങ്ങി. അവൾ ആത്മവല്ലഭൻെറ സന്നിധിയിൽ, അതി വിനീതയായി അണഞ്ഞു. നിറഞ്ഞു തുളുമ്പിയ കണ്ണുകൾ സാരിത്തുമ്പുകൊണ്ടു തുടച്ചുകൊണ്ട് അവൾ പറഞ്ഞു:—

“നാഥാ, അങ്ങയുടെ മൗനം എന്നെക്കൊന്നുതുടങ്ങി. ഇനി ഇതു സഹിക്കുവാൻ എനിക്കു ശക്തിയില്ല.”

വാസുവിനു വല്ലാത്ത ഹൃദയവിക്ഷോഭമുണ്ടായി. അവൻെറ കണ്ണുകൾ അശ്രുകലുഷിതമായി:—“വസുമതീ, സദയം എനിക്കു മാപ്പു തരിക. ഭവതിക്കു തരുവാൻ എനിക്കു ഹൃദയമില്ല.”

ഇടിവെട്ടേററതുപോലെ അവൾ ഞെട്ടി. ഒരു ഭാര്യ, അവളുടെ ഭർത്താവിൽ നിന്നാഗ്രഹിക്കുന്ന സ്വപ്രമുഖമായ വസ്തു അയാളുടെ ഹൃദയമാണ്. അതു തനിക്കു ലഭ്യമല്ലെന്നറിഞ്ഞപ്പോൾ വസുമതിയുടെ കണ്ണുകൾ ഇരുണ്ടുപോയി. “ഹാ! ദൈവമെ, ഇതിനു ഞാൻ എന്തുചെയ്തു? എന്ന് അവൾ ഭർത്തൃപാദങ്ങളിൽ കെട്ടിപ്പിടിച്ചു കരഞ്ഞുകൊണ്ടു ചോദിച്ചു.

“വസുമതി, നീ യാതൊന്നും ചെയ്തിട്ടില്ല. നിന്നെ വിവാഹംചെയ്ത ഞാനാണു കുററക്കാരൻ. എത്ര ധനപ്രബലനായാലും, എത്ര അഭ്യസ്തവിദ്യനായാലും ഹൃദയമില്ലാത്ത ഒരു പുരുഷൻ ഭർത്താവാകുവാൻ യോഗ്യനല്ല. വസുമതി! പത്തുവർഷം മുൻപ് എൻെറ ഹൃദയം അപഹൃതമാ

ഷി. പ്രേമത്തെപ്പററി യാതൊരറിവും ഇല്ലാതിരുന്ന കാലത്തു്, കേവലം നിരാധാരനായി നികൃഷ്ടജീവിതം നയിച്ച ആ കാലഘട്ടത്തിൽ, കരുണാർദ്രമായ ഒരു ബാലികാഹൃദയത്തിൽ നിന്നു പ്രസരിച്ച പരമനിഷ്കളങ്കമായ സ്നേഹത്തിനു പ്രതിഫലമായി ഞാൻ എന്റെ ഹൃദയം സമർപ്പിച്ചു. ഹൃദയശൂന്യനായ ഒരാളെ ഭർത്താവായി വരിക്കുവാൻ നിന്നെ അഭിമുഖീകരിച്ച സാഹചര്യങ്ങൾ ശപിക്കപ്പെട്ടതാകട്ടെ."

വാസു എഴുന്നേററു. വസുമതി കരഞ്ഞുകൊണ്ടുതന്നെ കിടന്നു. താനാകുന്ന തേന്മാവിന്മേൽ പടർന്നു കയറുവാൻ വള്ളിവീശിയ തൈമുല്ല, ഇങ്ങനെ വാടിത്തളർന്നു കിടക്കുന്നതു കണ്ടപ്പോൾ, ആ യുവാവു, വിവരിക്കുവാൻ അസാദ്ധ്യമായ ചിന്താഗതിക്കു വിധേയനായി. ലക്ഷ്മിക്കുട്ടി!—അവളുടെ ആ നനഞ്ഞ നീണ്ടകണ്ണുകൾ, ആ യുവാവിന്റെ ഹൃദയത്തിന്റെ അഗാധതലത്തിൽ അപ്പോഴും തെളിഞ്ഞുനിന്നു.

വാസുവിന്റെ ഹൃദയം വല്ലാതെ പിടച്ചു. ഒരു സമാധാനവും കാണാതെ ഉഴറിയ അയാൾ, ഭാര്യയെശുശ്രൂഷിക്കുന്നതിനു ഭൃത്യകളോടാജ്ഞാപിച്ചശേഷം, ഏതോ ഒരു അദൃശ്യലക്ഷ്യത്തെ ലാക്കാക്കി, കാറിൽ കയറി ഓടിച്ചുപോയി.

മുപ്പതുമൈൽ വേഗത്തിലോടിയ കാർ, ഏകദേശം രണ്ടുമണിക്കൂർകൊണ്ടു് നിശ്ചിതസ്ഥലത്തു ചെന്നുചേർന്നു. നീണ്ട പത്തുവർഷങ്ങൾക്കുശേഷം, അവിടെയുണ്ടായ മാററങ്ങൾ ആ യുവാവിനെ അത്ഭുതസ്തിമിതനാക്കി. തന്റെ യജമാനനായിരുന്ന ആ കച്ചവടക്കാരൻ നാലഞ്ചുകൊല്ലംമുൻപു മരിച്ചുപോയെന്നും, വ്യാപാരത്തിൽ വന്ന കടം വഷിക്കയാൽ ആ സ്ഥലം വിററശേഷം, ആ സാധുവിധവ, കുട്ടികളോടുകൂടി ഉൾപ്രദേശത്തേക്കു മാറിത്താമസിക്കുകയാണെന്നും, അന്വേഷണഫലമായി വാസു ഗ്രഹിച്ചു.

മാർഗ്ഗദർശിയായ ഒരു ബാലന്റെ സഹായത്തോടുകൂടി വാസു, ആ കുടിൽ കണ്ടുപിടിച്ചു! പരന്നു കിടക്കുന്ന ഒരു പാഴ്പറമ്പിന്റെ കോണിൽ, ചാണകംതേച്ച മൺചുവരോടുകൂടിയ ഒരു ചെറുകുടിൽ! വികാരാവേഗംമൂലം മുട്ടുള്ള വിയർത്തമുഖംതുടച്ചു്, ധാരയുടെ വേഷത്തിൽ കടന്നുവരുന്ന യുവാവിനെ കുടിലിൽ കുത്തിയിരുന്ന വൃദ്ധ സൂക്ഷിച്ചു നോക്കികൊണ്ടു് പിടഞ്ഞെഴുന്നേററു.

രണ്ടുപേരും ഒന്നും മിണ്ടുവാൻ ശക്തിയില്ലാതെ കുറേനേരം നിശ്ചലരായിനിന്നു. "അമ്മയ്ക്കു് എന്നെ മനസ്സിലായില്ല, അല്ലേ?"—യുവാവു മൌനഭഞ്ജനംചെയ്തു.

മറുപടിപറയാൻ ആ സ്ത്രീ അശക്തയായിരുന്നു. അവരുടെ വരണ്ട ചുണ്ടുകളിൽനിന്നു്—"ഇല്ല" എന്ന രണ്ടക്ഷരം ഞെരുങ്ങി പുറത്തുവന്നു.

"എന്നെ സൂക്ഷിച്ചു നോക്കണം" ഒരു കൊച്ചുകുട്ടിയെപ്പോലെ അയാൾ കൈകെട്ടിനിന്നു.

വൃദ്ധ, വാസുവിനെ നോക്കി. "മനസ്സിലായില്ല"—എന്നായിരുന്നു ആ നോട്ടത്തിന്റെ അർത്ഥം.

"ലക്ഷ്മിക്കുട്ടിയെവിടെ?" അയാൾ ഉൽക്കണ്ഠയോടെ അന്വേഷിച്ചു. വരുന്നതു് അവളെ ആയിരുന്നുവല്ലോ—"അവളെങ്കിലും എന്നെ അറിയുമായിരിക്കും"—വികാരക്ഷുഭിതനായ അയാളുടെ ചുണ്ടുകളിൽ മന്ദഹാസത്തിന്റെ മൃദുസ്പർശമുണ്ടായി.

അമ്മ, മുററത്തേക്കിറങ്ങി ലക്ഷ്മിക്കുട്ടിയെ വിളിച്ചു. "—എന്താ അമ്മാ—" മകൾ ദൂരെ നിന്നു വിളികേട്ടു.

അല്പസമയം കഴിഞ്ഞു, വിയർപ്പും ചെളിയും പുരണ്ട വസ്ത്രങ്ങളോടും, കെട്ടിവച്ചിട്ടും ഒതുങ്ങാതെ കാററിൽ പറക്കുന്ന സ്നേഹലേശമില്ലാത്ത ചെമ്പൻമുടിയോടും കൂടി ഒരു യുവതി, ഒരു ചെറുപ്പക്കാരനെ അനുഗമിച്ചു് അവിടെ വന്നു. അതു ലക്ഷ്മിക്കുട്ടിതന്നെ എന്നു വാസു ഗ്രഹിച്ചു. അയാളുടെ ഹൃദയം, ചന്ദ്രികകണ്ട കടൽപോലെ ആഹ്ളാദമത്തമായി.

ഒരടി മുന്നോട്ടുവച്ചു് സംസ്കാരഭാരവും, സന്മാർഗ്ഗബോധവുംകൊണ്ടു കുനിഞ്ഞ ശിരസ്സു് ചായ്ച്ചു് വളരെ പതിഞ്ഞ സ്വരത്തിൽ ആ യുവാവു ചോദിച്ചു:—"ലക്ഷ്മിക്കുട്ടി, നീ എന്നെ അറിയുമോ—?"

അവൾ മറുപടിപറഞ്ഞില്ല; ആ യുവാവിനെ നോക്കിയതുമില്ല. ലജ്ജയും പരിഭ്രമവും കലർന്നു് അവൾ കുനിഞ്ഞു നിൽക്കുകയായിരുന്നു.—

വാസു തുടർന്നുചോദിച്ചു:—"എന്താണു മറുപടിപറയാത്തതു്? ചന്ദ്രം! കണ്ടാലറിയാത്ത വിധം നീ വളർന്നുപോയല്ലോ."

"ഇതു ചന്ദ്രനല്ല"—ലക്ഷ്മിക്കുട്ടി തലയുയർത്താതെ മറുപടി പറഞ്ഞു.

"നിന്റെ സഹോദരൻ ചന്ദ്രനല്ലേ ഇതു്?"—വാസു ഒരു നിമിഷം കൊണ്ടു ചോദിച്ചു.

"അല്ല"

"പിന്നെ"

"എന്റെ ഭ....ർ...."

ലക്ഷ്മിക്കുട്ടി മുഴുവൻ പറഞ്ഞില്ല. എങ്കിലും പറഞ്ഞിടത്തോളം വാക്കുകൾ അയാളുടെ സകല ആശകളേയും ഭസ്മമാക്കികളഞ്ഞു. വാസു ഒരു പാവപോലെ തിരിയെ നടന്നുപോകുന്നതു ആ ദരിദ്രകുടുംബം നോക്കിനിന്നു.

"ആരാടീ അവൻ? നിന്റെ പരിചയക്കാരൻ"—ലക്ഷ്മിക്കുട്ടിയുടെ സംസ്കാരശൂന്യനായ ഭർത്താവു് പല്ലുകടിച്ചുകൊണ്ടു ചോദിച്ചു.

"ആ—ാ—ാ" അവൾ കൈമലർത്തി.

——





## ശക്തൻതമ്പുരാനും കൊങ്ങിണികളും

(8-ാം പേജിൽനിന്നുംതുടർച്ച)

ടത്തു വരെണ്ട എന്ന സ്ഥലവും നിശ്ചയിച്ച തിരിച്ചു എഴുതിവരുമാറാകയും വേണം. തിരുവായുസ്സു വർദ്ധിച്ചിരിക്ക. എന്നാലിത കൊച്ചികോട്ടയിനു 1792-പിവരിമാസം 15-നു- ആങ്കൾബെക്ക (ഒപ്പ്)."

കൊങ്ങിണികൾ അക്കാലത്തു പ്രധാനമായി അധിവസിച്ചിരുന്നതു ചെല്ലായി, അമരാവതി, എന്നസ്ഥലങ്ങളിൽ ആയിരുന്നു. ആ സ്ഥലങ്ങൾ 1663-ൽകൊച്ചിരാജാവിൽനിന്നു ഡച്ചുകാർക്കു ലഭിച്ച കോട്ടസ്ഥലത്തിന്റെ മുൻവശത്തായിരുന്നു. 1772-ൽ കൊച്ചിയും ഡച്ചും തമ്മിലുണ്ടായ സന്ധിക്കരാറിൽ കൊങ്ങിണികളെക്കുറിച്ചുതന്നെ ഒരു വകുപ്പുണ്ടു. വലിയ വാദപ്രതിവാദത്തിനുശേഷം "കൊങ്ങിണിക്കൊച്ചി"യിലെ നികുതിപിരിവധികാരം, ഏതാനും ചില വ്യവസ്ഥകളോടുകൂടിയാണെങ്കിലും കൊച്ചിരാജാവിനുതന്നെ സിദ്ധിച്ചു. എന്നിട്ടും കൊങ്ങിണികൾ ഡച്ചിനെ ചാരിയും കൊച്ചിയെ ധിക്കരിച്ചുംതന്നെ നടന്നുപോന്നു.

അങ്ങിനെ ഇരിക്കുമ്പോഴാണു 1791-ൽ ——കൊല്ലവർഷം 976-ൽ തൃപ്പൂണിത്തുറെ കോവിലകത്തു് അതികേമമായിട്ടൊരു പന്ത്രണ്ടാംമാസവും സദ്യയും സത്രവും നടന്നതു്. ആ അടിയന്തിരത്തിനു വേണ്ടതായ പഞ്ചസാര മുഴുവനും കൊച്ചിയിലെ ഒരു വർത്തകശ്രേഷ്ഠനായിരുന്ന "ദേവരശകിണി"യെയാണു ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ടു ഏല്പിച്ചിരുന്നതു്. ഡച്ചുകോട്ടയ്ക്കകത്തു വണിക്പ്രവരനായി വർത്തിച്ചിരുന്ന ആ അവിവേകി താൻ സമ്മതിച്ചു സ്വീകരിച്ച ഏല്പനയെ നിരാകരിച്ചും, രാജശാസനയെ ധിക്കരിച്ചും, യാതൊരു മുന്നറിവും കൊടുക്കാതെ ശക്തൻതമ്പുരാനെ തൽസമയത്തു് സാമാന്യത്തിലധികം കുഴക്കിലാക്കുകയും തന്നിമിത്തം അയാൾ ആ രാജസിംഹന്റെ കോപാഗ്നിക്കു ഭയങ്കരമാംവണ്ണം ഇരയായിത്തീരുകയും ചെയ്തു! "കിണിയുടെ തല കണിയാക്കിയ"തായി പറയപ്പെടുന്ന ഘോരസംഭവം ആ പഞ്ചസാരക്കരാറിനെ ലംഘിച്ചതിന്റെ അനന്തരഫലമാണു്. ശക്തൻതമ്പുരാൻ തിരുമനസ്സിലെ രണ്ടു "യൂറോപ്യൻ" ഉദ്യോഗസ്ഥന്മാരും കാര്യക്കാരന്മാരും "പണിക്കർ കപ്പിത്താനും" കൂടി ചെന്നാണു് ദേവരശനെ ദേവലോകത്തേക്കു് അയച്ചതും തിരുമലദേവന്റെ അമ്പലം കൊള്ളചെയ്തതും.

"ദേവരശക്കിണി"യുടെ സംഭവത്തെക്കുറിച്ചു് ആക്ഷേപിച്ചുംകൊണ്ടു

അന്നത്തെ ഡച്ചുഗവർണ്ണരും "നിയോഗക്കാരും" ചേൎന്ന 1791 ഒക്ടോബർ 15-ാം തിരുമനസ്സിലേക്കു അയച്ച ഒരു എഴുത്തിൽ ഇപ്രകാരം കാണുന്നു. "നമ്മുടെ കാവലിന്നകത്ത മട്ടാഞ്ചേരിയിൽ ദേവേശൻെറ പാണ്ടികശാലയിൽ, തിരുമനസ്സിലെ ആളുകൾ വന്നു, അപായം വരുത്തിച്ചതു, ബലം പ്രവൃത്തിച്ചതു് എന്നത്രെ അവസ്ഥകൊണ്ടു കാണുന്നു. ഈ പ്രവൃത്തി നമുക്കുള്ളവററ ദുഃഖത്തിന്നു കാരണമാകയും ചെയ്തു. നാം എഴുതി അയച്ചതിന്നു ഒരു ഫലം കാണായ്കകൊണ്ടത്രെ കോവിലകത്തിന്നു നേരെ വെടിവെച്ചതു. നമ്മുടെ ആളുകളെ ക്ഷേത്രത്തിന്നു സമീപത്തു മാറിപ്പാപ്പിക്കയും ചെയ്തു. തിരുമനസ്സിലെ ആളുകൾ പ്രവൃത്തിച്ച ദുഷ്കൃത ആയിട്ടുള്ള അപായംകൊണ്ടു, കൊങ്കിണികൾക്കു ഭയം തോന്നി, മററു മറവല്ലിടത്തും കടൽവഴിക്കു പോകമെന്നു തീർച്ചപ്പെടുകയും ചെയ്തു. ആയതു ചെയ്തിട്ടും അവൎക്കു ഉണ്ടായിരിക്കുന്ന ഭയംകൊണ്ടു, ഏറിയ ദ്രവ്യം കൊടുത്തു ഉരുവഴിക്ക രാത്രിയിൽ പോകുകയാകുന്നു. തൃപ്പാപ്പിസ്വരൂപത്തിങ്കലെ രാജ്യത്തെ വഴിക്കു എന്നു തോന്നുന്നു! എങ്കിലും, പഴിയുള്ള കൊങ്കിണികളെ നാംതാമസിച്ച നമ്മുടെ കോട്ടയ്ക്കുററത്തു എടം കൊടുക്കുകയും ചെയ്തു. കമ്പനിയിലും തങ്ങളുമായുള്ള അന്യോന്യത്തിന്നു രക്ഷയും വിചാരിച്ചു, വഴിയാംവണ്ണം തിട്ടരങ്ങൾ അയക്കയും വേണം. വരുന്നവരെ തടയാതെ കോട്ടയ്ക്കു അയക്കണമെന്ന സുഖേദാത്തോടു കല്പിച്ചിട്ടുംഉണ്ടു...."

"കിട്ടേണ്ടതു കിട്ടുമ്പോൾ തോന്നേണ്ടതു തോന്നു"മെന്നുള്ളതു് എല്ലാവരുടെ കാൎയ്യത്തിലും ഏറക്കുറെ അനുഭവമാണു. ആദ്യത്തെ മൂർഛയും മെട്ടുകയററവും ഒക്കെ ഒന്നു നിലച്ചതിനു ശേഷമുള്ളതാണു് ഈ എഴുത്ത. ഡച്ചുകാർ അവരെ അഭയം പ്രാപിച്ച കൊങ്കിണികളുടെ പങ്കിൽ ചേൎന്നു ശക്തൻതമ്പുരാനെ കുറെയേറെ ഉപദ്രവിക്കയും തല്ക്കാലം തമ്പുരാൻ ഡച്ചുകാരെ ഭയന്നു കൊച്ചിയ്ക്കു കടക്കാതെ എറണാകുളത്തുതന്നെ കൂടുകയും ചെയ്തു എന്നസംഗതി ഞാൻ മറച്ചുവെക്കുന്നില്ല. അതിൽനിന്നു് അവിടത്തെ കുറിച്ചു് ഒരു അവജ്ഞയും അങ്കുരിക്കേണ്ടതുമില്ല. പാശ്ചാത്യന്മാരുടെ യുദ്ധസമ്പ്രദായങ്ങളും സാമഗ്രികളും നാട്ടുകാരുടേതിനെക്കാൾ തുലോം പരിഷ്കൃതങ്ങളായിരുന്നതുകൊണ്ടു "ധീരതയുടെ ഉത്തമാംശം വിവേകമാകുന്നു" എന്ന നയം സ്വീകരിച്ചതു വളരെ ബുദ്ധിപൂർവ്വമായി. എന്നാൽ ഡച്ചിന്റെ പിൻബലത്തെക്കുറിച്ചുള്ള പൂൎണ്ണമായ ജ്ഞാനം ഉണ്ടായിരുന്നിട്ടും തന്റെ നേരെ അപരാധം പ്രവൃത്തിച്ച ധിക്കാരിയെ തനിക്കൊത്തവണ്ണം ശിക്ഷിക്കയും കാലാന്തരത്തിൽ തന്റെ അധികാരത്തെത്തന്നെ നിരാക്ഷേപമായിത്തീൎക്കുകയും ചെയ്തു എന്നുള്ളതാണു് അതിൽ ആലോചിക്കുവാനും ആദരിക്കുവാനും ഉള്ള വിഷയം. കൊങ്കിണികളെ സംബന്ധിച്ചിടത്തോളം ഏതായാലും, എന്തൊക്കെയായിട്ടും, അവസാനവിജയം ശക്തൻ തമ്പുരാനുതന്നെ കൈവന്നു.

രാഗം ദ്വേഷമായി പരിണമിക്കുമ്പോൾ അതിന്റെ പതിന്മടങ്ങു ശക്തിവൎദ്ധിക്കുന്നതു സാധാരണയാണു്. അഭയാൎത്ഥികളായി നിരാശ്രയന്മാരായി ഓടിയെത്തിയ കൊങ്കിണികൾക്കു കൊച്ചിരാജാക്കന്മാർ സർവ്വവിധത്തിലുള്ള രക്ഷയും സഹായവും മാത്രമല്ല, അന്തസ്സനുസരിച്ചുള്ള ആനുകൂല്യങ്ങളും കല്പിച്ചുകൊടുത്തു. ഇങ്ങിനെയിരിക്കെ അവർ അന്യരാജ്യത്തുകാരാണെന്നും, കൊച്ചിയിലെ പ്രജകളല്ലെന്നും, ഡച്ചിന്നു കീഴമർന്നവരാണെന്നും ഒരു വാദം പുറപ്പെടുവിക്കുവാൻ അവൎക്കു തോന്നിയതു വളരെ കഷ്ടംതന്നെ ആകുന്നു.

പരിതഃസ്ഥിതികളെ പരിഗണനം ചെയ്യുമ്പോൾ, അപരാധിയുടെ അവിവേകത്തിന്റെ ആധിക്യത്തെ അളക്കുമ്പോൾ, അപാരപ്രതാപനായിരുന്ന ശക്തൻ തമ്പുരാന്റെ അപദാനങ്ങളെക്കുറിച്ചു ചിന്തിക്കുമ്പോൾ ആ വൎത്തകപ്രമാണിയുടെ മനഃപൂർവ്വമായ ധിക്കാരത്തിന്റെ അടിസ്ഥാനത്തെക്കുറിച്ചു് ആലോചിക്കുമ്പോൾ ആ മഹാരാജാവു് അന്നു ചെയ്തതു് ഒട്ടുംതന്നെ അത്ഭുതപ്പെടത്തക്കതോ ആക്ഷേപിക്കത്തക്കതോ ആയ ഒരു സംഭവമാണെന്നു പറഞ്ഞുകൂടാ. പിന്നീടു പല അനിഷ്ടസംഭവങ്ങൾക്കും ആ ശിക്ഷ കാരണമാക്കിത്തീർത്താലും ആ തിരുമേനി അതിലൊന്നും തന്റെ പൌരുഷം വിട്ടുകൊടുക്കാതെ നിവൎന്നു നിന്നുകൊണ്ടുതന്നെ സമരം ചെയ്തു കൊണ്ടിരുന്നുവെന്ന സംഗതി അവിടത്തെ അപാരമായ ശക്തിയേയും ധൈൎയ്യത്തെയും വിളംബരപ്പെടുത്തുന്നുണ്ടു്.

ഈ കാലഘട്ടത്തിൽ "കൊങ്കിണി മൂക്കാൻമടത്തി"ൽ നിന്നു് അവരുടെ തിരുമലദേവന്റെ ബിംബത്തെ ഡച്ചുകോട്ടയിലാണു കൊണ്ടുപോയി ഒളിപ്പിച്ചതു്. ആ ബിംബത്തിന്നും കൊങ്കിണികളുടെ വർഗ്ഗചരിത്രത്തിന്നു് എന്നപോലെ എത്രയും ക്ഷോഭജനകമായ ഒരു കഥയുണ്ടു്. 1589-വരെ അവരുടെ ക്ഷേത്രത്തിലെ ബിംബം അവർ ഇദംപ്രഥമമായി പ്രതിഷ്ഠിച്ച വിഗ്രഹംതന്നെയായിരുന്നു. ആ കൊല്ലത്തിൽ അവരുടെ കുംഭകോണസ്വാമികൾ കൊച്ചിക്കുവന്നു. അദ്ദേഹത്തിന്റെ കയ്യിൽ അതിമനോഹരമായതും വിലയേറിയതും മഹത്വം കൂടിയതും അദ്ദേഹം നിത്യപൂജക്കു ഉപയോഗിച്ചിരുന്നതും ആയ ഒരു സുന്ദരവിഗ്രഹമുണ്ടായിരുന്നു. സ്വാമികൾ കൊച്ചിയിൽ താമസിച്ചകാലത്തു ക്ഷേത്രസന്നിധിയിൽ ആ ബിംബത്തെ കൂടിവെച്ചു പൂജിച്ചിരുന്നുവെന്നും, താമസം മതിയാക്കി യാത്രപുറപ്പെട്ട അവസരത്തിൽ ആ ബിംബം എടുക്കുവാൻ ശ്രമിച്ചപ്പോൾ സാധിച്ചില്ലെന്നും, സ്വാമി രോഗാധീനൻ ആയി എന്നും, ഒടുവിൽ "വിചാരിച്ചുനോക്കി"യപ്പോൾ ആ ബിംബത്തിന്നു് അവിടം വിടുവാൻ തീരെ സമ്മതമില്ലെന്നു കണ്ടുവെന്നും, അതുകൊണ്ടു് ആ ബിംബത്തെ അവിടെത്തന്നെ പ്രതിഷ്ഠിക്കയും സ്വാമികൾ അതോടുകൂടി ക്ഷേത്രാധികാരികളിൽ പ്രധാനിയാകയും ചെയ്തു എന്നും, ഒരു ഐതിഹ്യമുണ്ടു്. 1719-ൽ, എങ്ങിനെയാണെന്നു നല്ല നിശ്ചയമില്ല, ആ ബിംബത്തെ ആരോ പുഴക്കിഎടുത്തു കടപ്പുറത്തേക്കു് എറിഞ്ഞുകളഞ്ഞുവത്രെ. ഒരു ദിവസം അന്നത്തെ ഡച്ചുഗവർണ്ണർ കടപ്പുറത്തു കാററുകൊണ്ടു നടക്കുമ്പോൾ ആ ബിംബം കണ്ടെത്തുകയും അതിന്റെ ഭംഗികണ്ടു് അതു കുട്ടികൾക്കു കളിക്കാനായി അദ്ദേഹം എടുത്തുകൊണ്ടുപോയി തന്റെ ബംഗ്ലാവിൽ എല്പിക്കുകയും ചെയ്തു. ആ ബിംബം അവിടെ ചെന്നതുമുതൽക്കു സായ്പിന്നും കുട്ടികൾക്കും ഒരു സുഖവും ഉണ്ടായില്ലെന്നും, ഒടുവിൽ സംഗതികൾ ആരാഞ്ഞതിൽ ആ ബിംബത്തിന്റെ സാന്നിദ്ധ്യമാണു് ആ ലക്ഷണങ്ങൾക്കെല്ലാം കാരണമെന്നും തെളിഞ്ഞു എന്നും, തിരിഞ്ഞുമറിഞ്ഞു് ആ ബിംബം വീണ്ടും തിരുമലക്ഷേത്രത്തിൽതന്നെ പ്രതിഷ്ഠിക്കപ്പെട്ടു എന്നും ആണു പറയപ്പെടുന്നതു്. ആ പ്രതിഷ്ഠക്കുശേഷമാണു് ശക്തൻതമ്പുരാന്റെ മേൽപ്രസ്താവിച്ച "കൊള്ള"യുണ്ടായതു്.

ആ കൊള്ളയുണ്ടായപ്പോൾ ബിം

ബിംബത്തെ അവർ തല്ക്കാലം കോട്ടയിലേക്കു മാററിയതായി പ്രസ്താവിച്ചുവല്ലോ. താമസിയാതെ അവർ അതിനെ "ചെല്ലാനം"ത്തേക്കുമാററി പ്രതിഷ്ഠിക്കയും അവിടെയും രക്ഷയില്ലെന്നു ഭയപ്പെട്ട് ഒന്നോ രണ്ടോ മാസത്തിനുള്ളിൽ തന്നെ കൊങ്ങിണികൾ ആ ബിംബത്തെ ഒരു വഞ്ചിയിൽ കയററി ആലപ്പുഴക്കു കടത്തി. അവിടെ ഒരു ക്ഷേത്രത്തിലെ ഊട്ടുപുരയിൽ അതിനെ സ്ഥാപിക്കുന്നതിനു അവർക്കു രാജകീയാനുമതി ലഭിച്ചുവത്രെ. ആ പ്രസിദ്ധപ്പെട്ട മനോഹരവിഗ്രഹം ആലപ്പുഴക്കു ചെന്നതോടുകൂടി, അതുവരെ ഒരു കുഗ്രാമമായിക്കിടന്നിരുന്ന, ആലപ്പുഴ വിശേഷപ്പെട്ട ഒരു കച്ചവടകേന്ദ്രമായും ലക്ഷ്മീനിലയമായും രൂപാന്തരപ്പെടുകയും, കൊച്ചി അതുപോലെതന്നെ അധോഗതി പ്രാപിക്കുകയും ചെയ്തുപോലും.

അതിൽപിന്നെ വളരെ കൊല്ലങ്ങൾക്കുശേഷം, ഏകദേശം ഒരു അരനൂററാണ്ടു കഴിഞ്ഞതിൽപിന്നെ, കൊച്ചിയിൽ കൊങ്ങിണികളുടെ സ്ഥിതി ഭേദപ്പെടുകയും ഉറയ്ക്കുകയും രാജസ്വരൂപമായുള്ള തെററിദ്ധാരണകൾ എല്ലാം തീരുകയും ചെയ്തതിൽ പിന്നീട് ശങ്കരവാരിയർ ദിവാൻജിയുടെ കാലത്തു് ആലപ്പുഴയിൽനിന്നു് ആ ബിംബത്തെ തിരികെ കൊച്ചിക്കു കൊണ്ടു വരുവാനായി പിന്നത്തെ ശ്രമം മുഴുവനും. കൊച്ചിയിലെ കൊങ്ങിണികൾക്കു മാത്രമല്ല, കൊച്ചി രാജാവിനും അതിൽ വളരെ ശ്രദ്ധയും തിടുക്കവും സംഭവിച്ചു. ഒരിക്കലും വിട്ടുകൊടുക്കുകയില്ലെന്നു തിരുവിതാംകൂറുകാരും നിശ്ചയിച്ചു. പരസ്പരമുള്ള മത്സരവും ചില്ലറ യുദ്ധങ്ങളും തന്നിമിത്തം കുറച്ചധികംകാലം നിലനിന്നുപോന്നു. കൊച്ചിക്കാരായ ചില കൊങ്ങിണികളുടെ ബുദ്ധിചാതുര്യത്താലും നയോപായത്താലും ഒരു കള്ളബിംബത്തെ ആലപ്പുഴയിൽവെച്ച് ആദ്യത്തെ ബിംബത്തെ കൊച്ചിക്കു കടത്തിക്കൊണ്ടുപോന്നു! ഉടനെ 'ബിംബമോഷണം' പ്രമാദപ്പെട്ട ഒരു കേസ്സായിത്തീൎന്നു. 1857 വരെ അക്കാര്യം തീർച്ചപ്പെടാതെ നിലനിന്നു. അക്കൊല്ലത്തിൽ ബ്രിട്ടീഷിൻെറ മദ്ധ്യസ്ഥതയിൽ കേസ്സുവസാനിക്കുകയും കൊച്ചിയ്ക്കുണ്ടായ പുനപ്രവേശം സാധൂകരിക്കപ്പെടുകയും ചെയ്തു. ആദ്യം ആലപ്പുഴക്കു കൊണ്ടുപോയതുതന്നെ, കൊച്ചിരാജാവിനെ പററിക്കാൻവേണ്ടി, ഒരു കള്ളബിംബമാണെന്നും, ശരിയായുള്ളതു് അന്നും ഇന്നും കൊച്ചിയിലുണ്ടെന്നും, ആലപ്പുഴയിൽനിന്നു തിരിച്ചുകൊണ്ടുപോന്നതു, അങ്ങോട്ടു പകരം കൊണ്ടുപോയ കള്ളബിംബമാണെന്നും മററും ആ ബിംബത്തിൻെറ നിജസ്ഥിതിയെക്കുറിച്ചും കൂടി ആ മദ്ധ്യസ്ഥം കാര്യത്തിൽ രസാവഹങ്ങളായ പലവാദങ്ങളും ഉണ്ടായിരുന്നതായി കാണുന്നുണ്ട്.

പരമാൎത്ഥം എങ്ങനെ ഇരുന്നാലും കുംഭകോണസ്വാമികളുടെ അന്നത്തെ ആ വിശിഷ്ടവിഗ്രഹം തന്നെയാണു കൊച്ചിയിലെ തിരുമലദേവൻെറ ഇന്നത്തെ ബിംബമെന്നാണു വിശ്വസിക്കപ്പെടുന്നതു്.

"കൊങ്ങിണിയുദ്ധം" അവസാനിച്ചുഎന്നും ഡച്ചുകാരുടെ നിഷ്കാസനത്തോടുകൂടി അതൊരു വാദവിഷയമല്ലാതായിത്തീൎന്നു എന്നും സമാധാനപ്പെട്ടിരിക്കുമ്പോഴാണു പുതിയതായി എത്തിച്ചേൎന്ന ഭരണാധികാരികളായ ഇംഗ്ലീഷുകമ്പനിക്കാരും ആ പഴങ്കഴി ഒന്നു മൂൎച്ചയെടുപ്പാൻ ശ്രമിച്ചതു്. ഇംഗ്ലീഷുകാരും ശക്തൻ തമ്പുരാനും തമ്മിൽ 966ൽ ഉണ്ടായ ഉടമ്പടി, അതിലേക്കു നിയോഗിക്കപ്പെട്ട ഇംഗ്ലീഷു പ്രതിനിധിയായ മിസ്റ്റർ പൌണിസായ്പിനെ തമ്പുരാൻ തെററിധരിപ്പിച്ചു. സംഗതികൾ മുഴുവനും മനസ്സിലാക്കാതെയും "ഇരുചെവി അറിയും മുമ്പു" ഉപായത്തിൽ സമ്പാദിച്ചതാണെന്നുള്ള ഒരു ആക്ഷേപം അധികദിവസം കഴിയുന്നതിനു മുമ്പു തന്നെ പുറപ്പെടുകയും, തമ്പുരാൻ ആ രേഖയുടെ നാലതിരുകൾക്കു അകത്തുനിന്നുകൊണ്ടും, കമ്പനിക്കർ അതിൻെറ നിയമസാധുതയെത്തന്നെ നിരാകരിച്ചുകൊണ്ടും, ഏറിയകാലം ഏററവും വലിയ വാദപ്രതിവാദങ്ങൾ നടത്തുകയും, തമ്പുരാൻെറ "ദുർവ്വാശി" കമ്പനിക്കാൎക്കു കടിച്ചാൽ പൊട്ടാത്ത കൊട്ടടയ്ക്കയായിത്തീരുകയും മററും ചെയ്തു. അവക സംബന്ധങ്ങളെക്കുറിച്ചു മററുപല അദ്ധ്യായങ്ങളിലും സൂചനകളും വിവരണങ്ങളും കാണാവുന്നതാണു്. ആ കൂട്ടത്തിൽ വീണ്ടും ഈ തീൻഭാഗമായ കൊങ്ങിണിക്കാര്യവും അവർ കുത്തിപ്പൊന്തിക്കാതിരുന്നില്ല. കൊച്ചിയിൽ കാര്യവിചാരം ചെയ്തിരുന്ന മിസ്റ്റർ ധമ്മൻസായ്പും ശക്തൻതമ്പുരാനുംതമ്മിൽ കൊല്ലവർഷം 978ൽ നടന്നതും താഴെ എടുത്തു ചേൎക്കുന്നതുമായ എഴുത്തുകുത്തുകളിൽ നിന്നു്, ഇംഗ്ലീഷുകാരും, കൊങ്ങിണികളുടെ അഭിപ്രായപ്രകാരമായാലും അല്ലെങ്കിലും, ശക്തൻ തമ്പുരാനുമായി, അവർക്കുവേണ്ടി ഒന്നു് ഉരസിനോക്കി എന്നു ധാരാളം തെളിയുന്നതാണു്.

978 മീനത്തിൽ ധമ്മൻസായ്പു തമ്പുരാൻ തിരുമനസ്സിലേക്കു് ഇങ്ങനെ എഴുതിയിരിക്കുന്നു. 'ഈ മാസം 7-ാംനു- അസ്തമിച്ചു എഴുമണി സമയത്തു "നാറാണക്കമ്മത്തി" എന്നൊരു കൊങ്ങിണിയെ, ഒരു സംഗതികൂടാതെ രാജാവു അവർകളുടെ ആളുകൾ പിടിച്ചുകൊണ്ടുപോയ പ്രകാരം നാം കേട്ടു. മുമ്പെ 975-മത മീനമാസം 9നു- വെമ്പായെ ഗവർണർ ഡങ്കിനിസായ്പു അവർകൾ, രാജാവു അവർകൾക്കു എഴുതിഅയച്ചിട്ടുള്ള കടലാസ്സിൽ, അഞ്ചാമത്തെതിനു, കൊങ്ങിണികളുടെ കാര്യംകൊണ്ടു എഴുതിട്ടുള്ള പ്രകാരത്തിനുമേൽ എഴുതിട്ടുള്ള നാറാണക്കമ്മത്തിയെ, ഈ കത്തു കണ്ടാലപ്പൊഴെ, കൊച്ചി കോട്ടയ്ക്കുകൂടി അയക്കയും വേണം. അവൻ ഏതാനും കാരിയം പറവാനുണ്ടെങ്കിൽ ആ വൎത്തമാനം അറിഞ്ഞാൽ ഇവിടെവച്ചു വിസ്തരിച്ചു തീൎത്തനിദാനം വരുത്തിക്കൊള്ളുകയും ആം. എന്നാൽ മെലെഴുതിയ നാറാണക്കമ്മത്തിയെയും ഇക്കത്തിൻെറ മറുപടിയും, വരുന്ന മുദശിപ്പായിയൊടുകൂടി അയക്കുകയും വെണം........"

സായ്പിൻെറ ഈ എഴുത്തിനു്—അതിൻെറ സ്വരവും സ്വഭാവവും ഒന്നോക്കുക—ശക്തൻ തമ്പുരാൻ അയച്ച മറുപടി താഴെ ചേൎക്കുന്നു:—

"തങ്ങൾ കൊടുത്തയച്ച കടദാസ ഇവിടെ കൊണ്ടുവന്നു വായിച്ചുകെട്ടു അവസ്ഥയും ധരിച്ചു. നാറാണക്കമ്മത്തിയുടെകാര്യം കൊണ്ടെല്ലാം എഴുതിവന്നകടദാസ്സിൽ ആകുന്നു. കൊങ്ങിണികളുടെ കാര്യംകൊണ്ടു വെമ്പായിൽ ഗൌണർഡങ്കൻ സാഹെബ് അവർകൾ ആയിട്ടുമന്നു എഴുതി പിടിക്കയും പറഞ്ഞവെക്കയും ഉണ്ടായിട്ടില്ലാ. കൊങ്ങിണികൾ പ്രത്യേകം നമ്മുടെ കുട്ടികൾ എന്നത്രെ ആകുന്നു. അണ്ടികടവിൽ പാക്കുന്ന നാരാണക്കമ്മത്തി എന്നവൻ നമ്മുടെ പുകയിലകുത്തകതിനടക്കുന്നവനെയും അല്ലാതെ പലരെയും എററങ്ങളായിട്ട പലകൂട്ടവും ചെയ്തിരിക്കം. അപ്രകാരം അവരുടെ ആവലാതി ഉണ്ടാകകൊണ്ടു ആ കാര്യംകൂടി കെട്ടു തീൎക്കേണ്ടതിന്നായിട്ട എത്രെ നാറാണക്കമ്മത്തി എന്നവനെ ആളയച്ച കൂട്ടിച്ചുകൊണ്ടു വന്നിരിക്കുന്നത. അതിനു വരുത്തെണ്ടുന്ന ആളുകളെയും വരുത്തിക്കൂടി കെട്ടനെരുപൊലെ തീൎത്തുവയ്ക്കയും ചെയ്യാം. തങ്ങൾ ശരീരസൌഖ്യത്തോടും കൂടി സന്തൊഷമായിരിക്കുന്ന അവസ്ഥകം വൎത്തമാനത്തിനും എഴുതിവരികയും വെണം കൊല്ലം 978-ാണ്ടു മീനമാസം 7-ാംനു- എഴുത്തു."

ഈ മറുപടി സായ്പിനെ ഒട്ടും തൃപ്തനാക്കിയില്ല. എന്നുമാത്രമല്ലാ അതിലെ വിനീതമെങ്കിലും നിഷ്കൃഷ്ടമായ കരളുറപ്പു് ആ വെള്ളക്കാരൻെറ മുഖം ചുടുപ്പിച്ചു. അദ്ദേഹം വീണ്ടും ഇങ്ങിനെ എഴുതി.

"കൊച്ചികൊട്ടയിൽ കാര്യവിചാരം ചെസ്തരധമ്മ സായ്പവർകൾ സലാം. നാറാണിക്കമ്മത്തി എന്ന കൊങ്ങിണിയെ പിടിച്ചുകൊണ്ടുപോയ കാര്യത്തിനു മുമ്പിനാൽ രണ്ടുപ്രാവശ്യം കത്ത എഴുതിക്കൊടുത്തയച്ചിട്ടും നാംതന്നെ പറഞ്ഞയച്ചിട്ടും ഇത്രനെരവും വിട്ടഅയച്ചതും ഇല്ലല്ലൊ. മുമ്പിനാൽ രാജാവ അവർകളുടെ കാരണവരും രാജാവ അവർകളും ബഹുമാനപ്പെട്ട ഇന്തകമ്പനി ഗെവൎണ്ണദൊരെൻമാരായിരുന്ന മൂന്നസും ആങ്കൾവെക്കും ആയിട്ട എഴുതിപിടിച്ചിട്ടുള്ള ഉടമ്പിടിയിൽ എഴുതിട്ടുള്ള കാര്യങ്ങൾകൊണ്ടു മുൻമ്പ 75-ാമത മീനമാസം 20-ാംനു- ബൊമ്പായെ ഗെവണവരഡങ്കിനിസായ്പ അവർകൾ രാജാവഅവർകൾക്ക എഴുതിഅയച്ചിട്ടുള്ള കടലാസ്സിൽ വെളുത്ത ജൂതൻമാരുടേയും മക്കക്കാരുടേയും ബാണിയരുടെയും ചെട്ടികളുടെയും കൊങ്ങിണികളുടെയും കാര്യംകൊണ്ടു എഴുതീട്ടുള്ള പ്രകാരംപൊലെ അല്ലാതെ ആ കല്പന മാത്ത ഇപ്പോൾ ഒരു സംഗതികൂടാതെ പിടിച്ചുകൊണ്ടു പൊയിട്ടുള്ള നാറാണക്കമ്മത്തിയെ ഇങ്ങൊട്ടു അയയ്ക്കുന്നതിന്നു കത്തുകൾ എഴുതിക്കൊടുത്തയച്ചിട്ട അവനെ അയക്കാതെ ഇരുന്നതിൻെറ നിശ്ച

യം ഇന്നതുകൊണ്ടെന്നു നാം അറിഞ്ഞതും ഇല്ല. അതുകൊണ്ടു മേൽ എഴുതീട്ടുള്ള പ്രകാരത്തിന്നു നാറാണക്കമ്മത്തിയെ ഇങ്ങോട്ടു അയക്കുമെങ്കിൽ ഇപ്പോൾതന്നെ അയക്കുകയും അയക്കയില്ലെങ്കിൽ അപ്രകാരത്തിന്നും ഇതിന്റെ മറുപടിവരുന്ന മുദ്രശിപായിപക്കൽ തന്നെ എഴുതികൊടുത്തയക്കുകയും വേണം. മറുപടിവരുന്ന പ്രകാരംപോലെ ഇക്കാര്യം മേൽസംസ്ഥാനത്തേക്കു എഴുതിഅറിക്കാമെന്നുവച്ചു താമസിച്ചിരിക്കകൊണ്ടു ഒട്ടും താമസിയാതെ നിശ്ചയിച്ച മറുപടി എഴുതിവരുമാറാകയും വേണം. എന്നാൽ രാജാവ അവർകൾ സുഖമായിരിക്കുന്ന അവസ്ഥകൾ വർത്തമാനത്തിന്നും എഴുതിവരികയും ചെയ്യുമെല്ലൊ. കൊല്ലം 978-ാമത മീനമാസം 14-ാംനു കൊച്ചിക്കോട്ടയിൽ നിന്നു എഴുതിയത്”

രണ്ടാമത്തെ എഴുത്തു കയ്യിൽകിട്ടുമ്പോൾ രാജാവ് അമ്പരന്നു ഭയാർത്തിയാകുമെന്നു സായ്പു വിചാരിച്ചിരുന്നിരിക്കണം. എന്നാൽ രാജാവിന്റെ പിന്നത്തെ മറുപടി നോക്കിയാൽ എത്ര അക്ഷോഭ്യനായും കാര്യശീലത്തോടുകൂടിയും ആണ ശക്തൻതമ്പുരാൻ അതിനെ സ്വീകരിച്ചതെന്നു കാണാം. അതിതാണ്.

“തങ്ങൾ കൊടുത്തയച്ച കടലാസ് ഇവിടെ കൊണ്ടുവന്നു വായിച്ചുകേട്ടു അവസ്ഥയും ധരിച്ചു. നാറാണക്കമ്മത്തി എന്നവന്റെ കാര്യംകൊണ്ടു എല്ലൊ എഴുതിവന്ന കടദാസിൽ ആകുന്നു. കൊങ്ങിണികളുടെയും മററുള്ളവരുടെയും കാര്യംകൊണ്ടു വെമ്പായിൽ ബഹുമാനപ്പെട്ട ഗവർണ്ണര ഡങ്കൻ സാഹിബ അവർകളും നാമും ആയിട്ടു ഒന്നു എഴുതിപിടിക്കയും പറഞ്ഞ വയ്ക്കയും ഉണ്ടായിട്ടും ഇല്ല. ലന്തകമ്പിണിയും ആയിട്ടു ഒടംപിടി എഴുതിപിടിച്ചിരിക്കുന്ന അവസ്ഥ കൊണ്ടു കൂടെ തങ്ങളുടെ കടദാസിൽ എഴുതീട്ടുണ്ടല്ലൊ. ലന്തകമ്പണിയും ആയിട്ടു ഒടംപടികൾ എഴുതിപിടിച്ചിരിക്കുന്നതിന്റെ ഒക്കയും നമുക്കും സൂക്ഷം ഉണ്ടു. അതിന്റെ അവസ്ഥ ഇനിയും തങ്ങൾ വഴിപോലെ ശോധന ചെയ്യുമ്പോഴും ലന്തകമ്പിണിനാളിൽ നടന്നുവന്നിരിക്കുന്ന അവസ്ഥയും തങ്ങൾ അവിടെ വിചാരിക്കുമ്പഴും തങ്ങൾക്കു ബൊധിക്കയും ചെയ്യും. ചേന്ദ്യാനന്ദപുരം പ്രവൃത്തിയിൽ അണ്ടിക്കടവമുറിയിൽ ഇരിക്കുന്ന നാറാണക്കമ്മത്തി എന്നവൻ പലകുററവും ഏറെകുറവ ചെയ്തിരിക്കുന്നവനാകകൊണ്ടു ആ കാര്യത്തിന്നായിട്ടു എത്രെ അവനെ ഇവിടെ വരുത്തി പാർപ്പിച്ചിരിക്കുന്നത. ഒരു കാര്യത്തിനായിട്ടു ഒരുത്തനെ വരുത്തിയാൽ ആ കാര്യത്തിന്റെ തീർച്ച വന്നിട്ടുവെണം അവനെ അയപ്പാൻ എന്നു തങ്ങൾക്ക അറിയാമല്ലൊ. തങ്ങൾ ശരീരസൌഖ്യത്തോടും കൂടെ സന്തൊഷമായിരിക്കുന്ന അവസ്ഥകൾ വർത്തമാനത്തിന്നും എഴുതിവരികയുംവെണം. കൊല്ലം 978-ാമാണ്ടു മീനമാസം 15-നു എഴുതു.”

‘എഴുത്തുകുത്തുകൾ’ വർദ്ധിപ്പിക്കുന്നില്ല. മാതൃക കാണിക്കുവാൻവേണ്ടിമാത്രം നാലെണ്ണം ഉദ്ധരിച്ചതാണ്. “കൊങ്ങിണിപ്പിടുത്ത”ത്തിന് ഇംഗ്ലീഷുകമ്പിനിക്കാരം, പാരമ്പര്യ വഴിക്കായിരിക്കാം, ആദ്യകാലത്ത് ഏതായാലും വളരെ ജാഗരൂകന്മാരായിരുന്നു എന്നു കാണുന്നുണ്ട്. വഴങ്ങാൻ ആവശ്യമില്ലാത്ത ദിക്കിലും കാര്യത്തിലും ഒരിക്കലും വിട്ടുകൊടുക്കാത്ത ഒരു ദൃഢമാനസനായിരുന്നു ശക്തൻതമ്പുരാൻ. എന്നു മാത്രമല്ലാ, ഒരിക്കൽ വാദിച്ചു തോററാലും, പിന്നെയും തരംകിട്ടുമ്പോഴൊക്കെ പുനർവിചാരണയ്ക്കു അലട്ടുവാൻ ഒട്ടും മടിച്ചിരുന്നതുമില്ല. ‘കവളപ്പാറക്കേസ്സ്’കൊണ്ടുംമററും ആ സ്വഭാവം സ്പഷ്ടമാകുന്നുണ്ട്. വാദത്തിൽ വിജയിച്ചില്ലെന്നുവച്ച് ഒരു വിഷാദവും അവിടേയ്ക്കുണ്ടാവാറില്ല. തന്റെ ‘ധർമ്മം’ താൻ നടത്തുന്നു “ഫലം” എന്തെങ്കിലുമാവട്ടെ, എന്നുള്ള ഒരു നിഷ്കാമബുദ്ധി! ആ മഹാനു ധാരാളമുണ്ടായിരുന്നു. പലപല വാദശല്യങ്ങളും പരസ്പരം പ്രയോഗിക്കപ്പെട്ടാലും ഒടുവിൽ കൊങ്ങിണികൾ ‘കൊച്ചിക്കാരന്മാർ’തന്നെ ആയിത്തീർന്നു എന്നു പറയേണ്ടതില്ലല്ലൊ.

ശക്തൻതമ്പുരാൻ തിരുമനസ്സിലേക്കു ‘തിരുമലദേവ’ന്റെ കാര്യങ്ങളിൽ യഥാർത്ഥമായുണ്ടായിരുന്ന മനോഭാവം അവിടുന്നു ഡച്ചുകമദവർക്ക് അയച്ചതും താഴെ ചേർക്കുന്നതുമായ തിരുവെഴുത്തിൽനിന്നു മനസ്സിലാക്കാവുന്നതാണ്.

“നമ്മുടെ കമദവർക്ക് എന്നാൽ— തിരുമലതേവരുടെ മുക്കാൽവട്ടത്തെവക ഏതാനും ദ്രവ്യം “ചക്രസ്ഥാലി”യുടെ പററിൽഇരിക്കുന്നത്, മുക്കാൽവട്ടത്തുകൊണ്ടുവന്നു വെച്ചു, അവിടത്തെ പൂജഅടിയന്തിരം ആദിയായിട്ടുള്ളതൊക്കയും, വേണ്ടും പ്രകാരം കഴിപ്പിക്കായ്കകൊണ്ടു, ഇപ്പോൾ എല്ലാററിനും തേവരുടെകോപം ആയിട്ടുവന്നിരിക്കുന്നു പ്രശ്നക്കാരെ വരുത്തി വിചാരിച്ചതിന്റെ ശേഷവും ഈ മുതലുകൾ മുക്കാൽ വട്ടത്തുതന്നെ കൊണ്ടുവന്നു വപ്പിച്ചു, അവിടുക്കു വേണ്ടുംപ്രകാരം നിദാനം വരുത്തായ്കകൊണ്ടു എത്രെ തേവരുടെ കോപം ആകുന്നു എന്നും, ആയതൊക്കയും അവിടെത്തന്നെ കൊണ്ടുചെന്നു വെച്ചാൽ, എല്ലാം വേണ്ടുംപ്രകാരം ആയിരിക്കുമെന്നും, അത്രെ പ്രശ്നത്തിലും തിരിഞ്ഞിരിക്കുന്നത. ഇപ്പോൾ നമ്മുടെ ഉണ്ണിയുടെ ചോറൂണു അടിയന്തരത്തിന്നു ദിവസം സമീപിച്ചിരിക്കകൊണ്ടും, ആയത നമുക്കു എത്രയും വളരെ സന്തോഷമായിട്ടുള്ള കാര്യമാകകൊണ്ടും, ഉണ്ണിയുടെ ചോറൂണു അടിയന്തരത്തിന്നു മുമ്പിൽതന്നെ, ആ മുതലുകൾ ഒക്കയും മുക്കാൽവട്ടത്ത കൊണ്ടുവന്നു വെപ്പിച്ചു, അവിടെ വേണ്ടതിന്റെ ഒക്കയും നിദാനം വരുത്തണമെന്നത്രെ നിശ്ചയിച്ചിരിക്കുന്നത്. നമ്മുടെ കമദവരും നാമുമായിട്ടു ഏറിയ അന്യോന്യ വിശ്വാസത്തോടുകൂടി കഴിഞ്ഞുവരികകൊണ്ടും, നമ്മുടെ സ്വരൂപത്തിങ്കൽ ക്കപുഷ്ടിവരുന്നതിന്നു, ഒക്കയും നമ്മുടെ കമദവര എല്ലായ്പോഴും വേണ്ടുംപ്രകാരം വിചാരിച്ചുവരികകൊണ്ടും, അടിയന്തരത്തിന്നു മുമ്പിൽതന്നെ തിരുമലതേവരുടെ മുതലുകൾ ചക്രസ്ഥാലിയിൽ വെച്ചിരിക്കുന്നത നമ്മുടെ പാലിയത്തുമെന്നെ എല്പിച്ചുകൊള്ളണമെന്നു നാം നിശ്ചയിക്കുന്നു....”

ഈ എഴുത്തിൽ നിന്നു അവിടുത്തെ സ്വരൂപശ്രേയസ്സിലുണ്ടായിരുന്ന ശ്രദ്ധ, പ്രശ്നമാർഗ്ഗത്തിലുണ്ടായിരുന്ന വിശ്വാസം, ഈശ്വരകോപത്തിലുള്ള ഭയം, അധർമ്മഭീരുത്വം മുതലായ പല സ്വഭാവവിശേഷങ്ങളും കാണാവുന്നതാണ്. “തിരുമലദേവന്റെ മുതലൊക്കെ കൊച്ചി ശക്തൻതമ്പുരാൻ കൊള്ളചെയ്തുകൊണ്ടുപോയി” എന്ന അപവാദം എത്ര അടിസ്ഥാനരഹിതമാണെന്നും ഈ രേഖ തെളിയിക്കുന്നു!!

കൊച്ചിമഹാരാജാവിന്റെ പ്രജാസഞ്ചയങ്ങളിൽ ഇന്നു കൊങ്ങിണികൾ ഒരു പ്രധാന സ്ഥാനത്തെതന്നെ അർഹിക്കുന്നുണ്ടെന്ന് ആരംഭത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അവരുടെ പ്രസിദ്ധപ്പെട്ട ‘തിരുമലദേവസ്വം’ ഇന്നു നടന്നുവരുന്നതു കൊച്ചി സർക്കാരിന്റെ ഭരണത്തിലാണ്. അതു ആ ജനവിഭാഗത്തിന്റെ ആശയും ആഗ്രഹവും അനുസരിച്ചും കൂടുതൽ അഭിവൃദ്ധിയെ ഉദ്ദേശിച്ചുമാണ്. തൃപ്പൂണിത്തുറയിലുള്ള “ശ്രീരാമദേവസ്വം” എന്ന കൊങ്ങിണിയമ്പലവും, ഭൂരിപക്ഷാഭിപ്രായപ്രകാരം 115-ാമാണ്ടിൽ ദേവസ്വംവകുപ്പിൽനിന്ന് ഏറെറടുത്തിരിക്കുന്നു. വിഖ്യാതമായ “തിരുമലദേവസ്വം ഹൈസ്കൂൾ” സർക്കാർഭരണത്തിൽ പരിപുഷ്ടിയെ പ്രാപിച്ചിരിക്കുന്നു. തിരുമലദേവന്റെ “അനന്തവ്രത”ത്തിന്നു കൊച്ചിമഹാരാജാവു പ്രത്യേകം “പിലവിന്നുകൊടുത്തു”വരുന്നു. വ്രതത്തിന്നു അവർ തിരുമുല്ക്കാഴ്ചവെച്ചു അനുജ്ഞവാങ്ങുന്നു. വ്രതാന്തരം “പ്രസാദ”സമർപ്പണം ചെയ്യു തൃപ്പാദാകുന്നു. കൊച്ചിയിലും എറണാകുളത്തും “കമ്പോളക്കാരിൽ” വിദഗ്ദ്ധന്മാരും വിശ്രുതന്മാരും കൊങ്ങിണികളാകുന്നു. അവർക്കിപ്പോൾ അല്പവും “അന്യർ” എന്നുള്ള ഭാവമില്ല. അവർ കൊച്ചിയിലെ “സ്വന്തം പ്രജകളു”മാകുന്നു. “കിണിയുടെ തലക്കണിയാക്കിയ” ശക്തൻതമ്പുരാന്റെ പിന്തുടർച്ചക്കാർ കിണികളെയൊക്കെ കിങ്കിണിയടിയിച്ചിരിക്കുന്നു.



# മുത്തശ്ശിയുടെ കോഴി

എസ്. രാമവാര്യർ ബി. എ. ബി. എൽ.



മുത്തശ്ശിയുടെ മുറവിളി കേട്ട് വായനമുറിയിൽ നിന്ന് ഭാനുമതിയും അടുക്കളക്കെട്ടിൽനിന്ന് വേലക്കാരും വെമ്പിയോടി തളത്തിൽ എത്തി. ഇരുതിരിവിളക്കിന്നരികെ ഇരുന്നു നാമം ജപിക്കയായിരുന്നു മുത്തശ്ശി. വാനോർനാടിനെ ചുററിക്കിടക്കുന്നതെന്നു കേൾകേട്ട വൈതരണിയെ കടക്കുവാനുള്ള സമയം വരുമ്പോൾ കടത്തുവഞ്ചിയും വിമാനവും തയ്യാറാക്കിക്കൊടുക്കുന്നതിനായി ഈരേഴുലോകം തീർത്തു കാത്തു് അഴിക്കുന്ന മൂത്താശാരിമാരോട് മുത്തശ്ശി യാചിച്ചുകൊണ്ടിരുന്നതിനിടയ്ക്കാണ് പെട്ടെന്നു ബഹളം കൂട്ടിയതു്. വേലക്കാരെ കണ്ടപ്പോൾ മുത്തശ്ശി അവരോടായിട്ട് "കോഴിക്കൂട്ടിൽ പോയിനോക്കിൻ. കുറുക്കൻ എത്തിയിട്ടുണ്ട് എന്നു തോന്നുന്നു" എന്നു പറഞ്ഞിട്ടു മുറുക്കാൻതട്ടം അടുപ്പിച്ചുവെച്ചു. ഭാനുമതി ചിരിച്ചുകൊണ്ട് മുത്തശ്ശിയുടെ അടുക്കൽ ഇരുന്നു.

ഭാനുമതി: "എന്റെ അമ്മൂമ്മെ! എന്റെ നെഞ്ചിൽ തീകത്തിപ്പോയി! അമ്മൂമ്മ ഇങ്ങനെ പേടിപ്പിച്ചാലൊ".

"ഞാൻ പറഞ്ഞല്ലോ അമ്മൂമ്മ വെറുതേ കൂകിവിളിക്കയാണെന്ന്" എന്നുപറഞ്ഞുകൊണ്ട് പത്തുവയസ്സു പ്രായംവരുന്ന ഒരു ആൺകുട്ടിവന്നു മുത്തശ്ശിയുടെ മടിയിൽ തലയും വച്ചു മലർന്നുകിടന്നു. മുത്തശ്ശി കൊച്ചുമകളുടെ ഓമനമുഖത്തു നോക്കിക്കൊണ്ടു തെല്ലിട കിനാവുകണ്ടു.

മുത്തശ്ശി:—"കുഞ്ഞേ ഇനി അമ്മൂമ്മ എത്രകാലം ഇങ്ങനെ പരിഭ്രമിക്കാൻ പോകുന്നു. പഠിച്ചതു പോരെയൊ കുഞ്ഞേ! നമുക്ക് നാട്ടിൽപോകാം—"

ഭാനുമതി—"അമ്മൂമ്മെ. ഞാൻ ബി. എ. ജയിക്കട്ടെ. എനിക്ക് അതിന് വലിയആഗ്രഹമാണ്. ഇനി കുറച്ചുകാലം മതിയല്ലോ?"

മുത്തശ്ശി—"മൂന്നുവർഷമെന്നു വെച്ചാൽ കുഞ്ഞിനു സാരമില്ല. എനിക്ക് അതൊരുയുഗമാണ്. നീയൊന്നു പെറുകണ്ടിട്ട് മരിച്ചാൽ കൊള്ളാമെന്നേ മോഹമുള്ളൂ—"

ബാലൻ—"നമ്മുടെ പുള്ളൻപിടക്കോഴി മുട്ടയിട്ടു കാണുമോ അമ്മൂമ്മെ!"

"തല്ലുകൊള്ളാഞ്ഞിട്ട് കുഞ്ഞുവിളയുന്നു" എന്നുപറഞ്ഞുകൊണ്ട് മുത്തശ്ശി മടിയിൽകിടക്കുന്ന കൊച്ചുമകന്റെ തലയിൽതടവി.

ബാലൻ—"ചേച്ചിയുടെ കുഞ്ഞ് എന്നെ അമ്മാവൻ എന്നുവിളിക്കുമല്ലൊ അമ്മൂമ്മെ!"

പതിനാറുവയസ്സിന്റെ പരിസരത്തിൽ പ്രവേശിച്ചിരുന്ന ആ പെൺകുട്ടി കുറച്ചുനേരം ഒന്നുംപറയാതെ എന്തോ ആലോചിച്ചുകൊണ്ടിരുന്നു.

മുത്തശ്ശി—"കുഞ്ഞ് എന്തൊന്നാ ആലോചിക്കുന്നതു്. നമുക്കു നാട്ടിൽപോകാം. നമ്മുടെ തെക്കേതിലെ കൊച്ചുകേശവൻ ഒരു നല്ലചെറുപ്പക്കാരനാണ്. അവന്റെ അമ്മ ഒന്നുരണ്ടുതവണ പറയുകയുംചെയ്തു. പഴയ ചാർച്ചക്കാരനാണെന്നു വിചാരിച്ച് ഞാൻ അതിന് സമ്മതിച്ചിട്ടും ഉണ്ട്."

ഭാനുമതി—"അമ്മൂമ്മെ!—"

തുടല് പൊട്ടിക്കുവാൻ ആയുന്ന നായുടെ കുര ഭാനുമതിയുടെ വാക്യത്തെ ഇടയിൽ തടഞ്ഞു. "ശ്ശ്—ശ്ശ്—പിടിച്ചോ! പിടിച്ചോ! കുറുക്കൻ! കുറുക്കൻ! എന്നു തിടുക്കത്തിൽ കടിപിടി കൂട്ടിക്കൊണ്ട് മുത്തശ്ശിഎഴുന്നേററപ്പോൾ ബാലന്റെ പെരുതല തറയോടിന്റെ ചുംബനരുചിഅറിഞ്ഞു. "എന്നെ കണ്ടാണ് പട്ടികുരയ്ക്കുന്നതു്" എന്നുള്ള ഒരു ശബ്ദം വരാന്തയിൽനിന്നു കേട്ടപ്പോൾ ബാലൻ ചാടി എഴുനേൽക്കയും മുത്തശ്ശി "ആരാ അതു്?" എന്നു ചോദിച്ചുകൊണ്ടു വാതിൽക്കലേക്ക് നീങ്ങുകയുംചെയ്തു അപ്പോഴേക്കും ഒരുയുവാവ് "ഞാനാണ്" എന്നുപറഞ്ഞ് വാതിക്കൽപ്രത്യക്ഷനായി. ആഗതൻ ആരെന്നറിയുവാനായി കണ്ണാടിച്ചുഭാനുമതി പരിഭ്രമിച്ച് എഴുന്നേററു. തെല്ലിട, അവളുടെ നയനങ്ങൾ ആ യുവാവിനെ വീക്ഷിച്ചു. "അതോ" എന്നുള്ള വാക്കു ബാലന്റെ പക്കൽനിന്നു പുറപ്പെട്ടതുകേട്ട് മുത്തശ്ശി അവന്റെ നേർക്കു തിരിഞ്ഞപ്പോൾ യുവാവിന്റെ മിഴികൾ കുമാരനു് ഒരു സന്ദേശമയക്കുന്നതു കണ്ടു് ഭാനുമതി തറയോടിന്റെ ആകൃതി നോക്കുവാൻ തുടങ്ങി.

ബാലൻ—"അതോ അമ്മൂമ്മെ! കാലിന്റെ ഒച്ചകേട്ടപ്പോൾ ഞങ്ങളുടെ സാറാണെന്നു വിചാരിച്ചു. വീട്ടിലെകാര്യങ്ങളൊക്കെ ചോദിച്ച് എഴുതിയെടുക്കാൻ സാറ് എല്ലാ കുട്ടികളുടേയും വീട്ടിൽവരുമെന്ന് പറഞ്ഞിട്ടുണ്ട്.

ബാലന്റെ കഥയിൽ മുത്തശ്ശിക്കു വലിയ വിശ്വാസം വരായ്കയാൽ ഭാനുമതിയുടെ നേർക്കു നോക്കിയപ്പോൾ ഒരു ചെറിയ ഭയത്തോടുകൂടെ തല കുനിച്ചു നിൽക്കുന്ന കൊച്ചുമകളെയാണ് അവർ കണ്ടതു്.

യുവാവ്—"ഞാൻ അന്യനാട്ടുകാരനാണ്.

മുത്തശ്ശിയുടെ മിഴികൾ ആ ചെറുപ്പക്കാരന്റെ അടിമുടി അളന്നുനോക്കി എങ്കിലും ആയാളിൽനിന്നു ഒരു പരിഭ്രമകണികപോലും പുറപ്പെട്ടില്ല.

മുത്തശ്ശി:—"തനിക്കു് ഇവിടെ കാര്യമെന്തു്?"

യുവാവ്:—ഒരു കാര്യത്തിനായി ഞാൻ ഇവിടെ—തിരുവനന്തപുരത്തു്—വന്നു. വൈകുന്നേരം പേരൂർക്കടയുള്ള കോഴിത്തോട്ടം കാണുവാൻ പോയി. മടങ്ങി വരുംവഴിക്ക് ഈ പടിക്കലായപ്പോൾ വഴിയിലെ വിളക്ക് പെട്ടെന്നു കെട്ടു. ചൂട്ടുണ്ടെങ്കിൽ—"

മുത്തശ്ശി:—"ഇവിടെ ചൂട്ടില്ല! പോവൂ! കൊള്ളാം. എന്റെ കുട്ടന്റെ തലയും മുട്ടിച്ചു്. പോക്രി! സന്ധ്യക്കു മോഷ്ടിക്കുവാനുള്ള തക്കംനോക്കാൻ ഇറങ്ങിയിരിക്കുന്നു. പോക്രി!

ബാലൻ: "മുത്തശ്ശി! എന്റെ ഞെക്കുവിളക്ക്—"

മുത്തശ്ശി:—"ഇവിടെ വിളക്കുമില്ല വെട്ടവും ഇല്ല. പോവാനല്ലേ പറഞ്ഞതു്?"

കുറച്ചുനേരംകൂടെ തങ്ങിനിൽക്കുവാൻ ഒഴികഴിവു കാണായ്കയാൽ ആഗതൻ ഭാനുമതിയേയും ബാലനേയും മിഴികൊണ്ട് ഒന്ന് ഉഴിഞ്ഞിട്ട് ഇരുളിലേക്ക് മറഞ്ഞു.

* * *

നേരം വളരെ രാവേറിയിരുന്നു. മുത്തശ്ശി കുംഭകർണ്ണസേവയിൽ ലയിച്ചിരുന്നു എങ്കിലും കുട്ടികൾ വായനമുറിയിൽ വിളക്കിന്നരികെ ഇരിക്കുന്നുണ്ടായിരുന്നു. മുന്നിൽ മലർന്നു കിടന്നിരുന്ന പുസ്തകത്തിൽ ഭാനുമതിയുടെ മിഴികൾ കണ്ടുകൊണ്ടിരുന്നതു് അന്നത്തെ സന്ധ്യാസംഭവങ്ങളുടെ ചിത്രങ്ങൾ ആണ്. യുവാവ് ബാലന്റെ നേർക്കുള്ള നേത്രസന്ദേശം—അതെ. ആ ആളെ അവൾ ധാരാളം കണ്ടറിയും. കോളേജിൽനിന്ന് വീട്ടിലേക്ക് വണ്ടിയിൽ വരുംവഴിയ്ക്കു നിരത്തിൽ എവിടെ എങ്കിലും ആയാൾ നിൽക്കുന്നതു കാണുക പതിവായിരുന്നു. അങ്ങിനെ കുറെ ദിവസങ്ങൾ കഴിഞ്ഞപ്പോൾ ആ യുവാവു അവളുടെ നേർക്കു അപാംഗവീക്ഷണങ്ങൾ അയയ്ക്കുകയും മന്ദസ്മിതം പൊഴിക്കുകയും ചെയ്തുതുടങ്ങി. അതിനു മറുപടിയായി അവൾ അറിയാതെതന്നെ ഒരു കാതരമായ കടക്കണ്ണേറും ചഞ്ചലമായ ഒരു പുഞ്ചിരിയും ഉണ്ടാകുമായിരുന്നു. അത്രയും മാത്രമെ അവൾക്ക് അറിവുണ്ടായിരുന്നുള്ളു. മുത്തശ്ശിക്ക് അവളെക്കുറിച്ചുള്ള മോഹം അവളുടെ ചിന്തയിൽ എത്തി. വിവാഹം! ഒരു കൊള്ളിയാൻ കണക്കെയുള്ള ജ്വാല. അവളുടെ സിരകളിലൂടെ പാഞ്ഞ് കരളിൽ എത്തി. അവൾ ഒന്നു ഞെട്ടി. വിയർത്തു. തളർന്ന രോമാഞ്ചം അണിഞ്ഞു അവളുടെ ഉടൽ. ഇനി. ആ യുവാവ് ആര്? അതെ ബാലൻ അറിയണം. അല്ലെങ്കിൽ ആ സന്ദേശം അവൻ സ്വീകരിക്കുമോ.

ജ്യേഷ്ഠത്തി വായന നിറുത്തുന്നമട്ടു കാണായ്കയാൽ അനുജൻ ഒരു പുസ്തകത്തിന്റെ മറവിൽ കുനിഞ്ഞുനിൽക്കുന്ന മുഖവുമായി നിദ്രാദേവിയോടൊന്നിച്ച് ഒളിച്ചുകളിക്കുകയായിരുന്നു. അഞ്ചുവയസ്സിൽ അമ്മയില്ലാതെ ആയിത്തീർന്ന അനുജനെ അവൾ കൂടെക്കൊണ്ടുനടന്നു വളർത്തിയതാണ്. "ആ വിളക്ക് എവിടെ" എന്നുള്ള ചോദ്യത്തോടുകൂടെ അവൾ ബാലന്റെ പുറത്തു ഒന്നു തലോടിയപ്പോൾ "ചേട്ടൻ തന്നതൊ" എന്നു ബാലൻ ഞെട്ടിപ്പറഞ്ഞു. അബദ്ധം പിണഞ്ഞതറിഞ്ഞ് ബാലൻ നടുങ്ങി എഴുന്നേററു ജ്യേഷ്ഠത്തിയുടെ അടുക്കൽ ചേർന്നുനിന്നു.

ബാലൻ:—(ഒന്നും അറിയാത്ത ഭാവത്തിൽ) "ഏതു വിളക്കു ചേച്ചി. നമ്മുടെ റാന്തലോ?"

ഭാനുമതി:—"അല്ല. ഞെക്കുവിളക്ക്, കുഞ്ഞ് അമ്മൂമ്മയുടെ അടുക്കൽ പറഞ്ഞ വിളക്ക്."

ബാലൻ ആകെക്കൂടെ ഒന്നു പരുങ്ങി. ഒഴിയാൻ ഒരുവഴിയും അവൻ കണ്ടില്ല.

ബാലൻ:—"ചേച്ചി ഞാൻ ഉറക്കം തൂങ്ങുകയായിരുന്നു. ഏതാണ്ടു സ്വപ്നം കണ്ടു പറഞ്ഞതാണ്."

അവൾ അനുജനെ ഇടത്തുകൈകൊണ്ട് കെട്ടിപ്പിടിച്ചു അടുപ്പിച്ചുനിറുത്തി അവന്റെ കൊച്ചുകരതലം നിവർത്തി അതിൽ അരുമയോടുകൂടെ ഉമ്മവച്ചു

ഭാനുമതി:—"ചേച്ചിയെക്കൂടെ കാണിച്ചേ. നല്ലതാണൊ എന്നുനോക്കട്ടെ."

നുള്ളുകൊള്ളുകയില്ലെന്നു നിശ്ചയമായപ്പോൾ "എല്ലാം എടുത്തുകൊണ്ടുവരാം" എന്നുപറഞ്ഞ് ബാലൻ പെട്ടിതുറന്നു സമ്മാനസാധനങ്ങൾ മേശപ്പുറത്തു എടുത്തു നിര

ത്തി. ബാലനോട് ഓരോ വിവരങ്ങൾ ചോദിച്ചുകൊണ്ട് അവൾ ആ സാധനങ്ങളെ ഓരോന്നായി ലാളിച്ചു. നടക്കുന്നതാണോ എന്നു നോക്കുന്നതിനായി ആ സ്വർണ്ണവാച്ച് അവളുടെ കണ്ണുകളിൽ എത്തിയപ്പോൾ അവളുടെ ദേഹം കോൾമയിർക്കൊണ്ടു.

ബാലൻ:—"ചേച്ചി ഇത് ഇന്നു തന്നതാണ്. എനിക്കു താക്കോൽ കൊടുക്കാൻ അറിയാംവയ്യ. താക്കോൽ കൊടുത്തു തരണേ."

ഭാനുമതി:—"ഇങ്ങനെ വല്ലവരോടും ഇതൊക്കെ വാങ്ങാമോ. നിനക്കു എന്തുവേണമെങ്കിലും പറഞ്ഞാൽപോരെ. നമുക്ക്—"

ബാലൻ:—"ചേച്ചി ചേട്ടനോട് ഞാൻ ഒന്നും ചോദിക്കയില്ല. ചോദിക്കാതെ തരുന്നതാണ്. പിന്നെ ചേച്ചിയുടെ കാര്യമൊക്കെ എന്നോടു ചോദിക്കും"

ഭാനുമതി:—"നീ ഇങ്ങനെ വല്ലവരെയും ചേട്ടനെന്നു വിളിച്ചാലോ"

ബാലൻ:—'അമ്മ, അച്ഛൻ, അമ്മൂമ്മ, അപ്പൂപ്പൻ, ചേച്ചി, ചേട്ടൻ. എന്നൊക്കെയാ വിളിക്കേണ്ടത്' എന്നു പറഞ്ഞു.

ഭാനുമതി:—"ഇതെല്ലാം സൂക്ഷിച്ചുവെക്കൂ. അമ്മൂമ്മ കണ്ടാൽ വഴക്കുപറയും".

ബാലൻ ആ സാധനങ്ങളെ എല്ലാം പെട്ടിയിൽ ഒതുക്കിയിട്ട് വീണ്ടും 'ചേച്ചി'യുടെ അടുക്കൽവന്ന് അവളുടെ മുഖത്തേക്ക് ആഗ്രഹത്തോടുകൂടെ നോക്കിക്കൊണ്ട് "ചേച്ചി ഞാൻ ചേട്ടനെന്നു വിളിച്ചോട്ടെ നല്ലാളാ ചേച്ചി. ദേഷ്യമേയില്ല. ഞാൻ എന്തു കുസൃതി കാണിച്ചാലും കണ്ണുരുട്ടുകപോലുമില്ല"

ബാലവദനത്തിൽ അവൾ ഒരു ചെറുചുംബനം നൽകി, "നമുക്കു ഉറങ്ങാം. നേരം ഒരുപാടായി." എന്നുമാത്രം പറഞ്ഞതേയുള്ളു.

കുഞ്ഞുങ്ങളും മുത്തശ്ശിയും പിറേന്നാൾ ഉണർന്നതു ഒരു പുതിയ ലോകത്തിലേക്കാണ്. സുകുമാരനുമായിട്ടുള്ള ബാലന്റെ സഹവാസത്തിൽ "ചേച്ചി"ക്കു വഴക്കില്ലെന്നു കണ്ടപ്പോൾ ആ കുമാരന്റെ ഹൃദയം സ്വസ്ഥമായി. തലേന്നാൾ വൈകുന്നേരംവരെ അവളുടെ വിചാരത്തിന് ഒരു തവണപോലും വിഷയമാകാതെയിരുന്നിട്ടുള്ള വിവാഹകാര്യം അവളുടെ ഹൃദയത്തിലുള്ള സകലസ്ഥലവും കൈവശപ്പെടുത്തി. അവളുടെ കരളിൽനിന്ന് ആനിമിഷം മുതൽ മാറാതെ നിന്നിരുന്ന സുകുമാരനെ കാളേജിലേക്കു പോകുംവഴി അവൾ വണ്ടിയിൽ ഇരുന്നുകൊണ്ടു വീക്ഷിച്ച അവസരത്തിൽ ലജ്ജയുടെ ഭാരം എത്രവളരെ ആനന്ദകരമായ ചുമടാണെന്നു അവളുടെ ഉത്തമാംഗത്തിനു മനസ്സിലായി. ഹൃദയത്തിനു ചില പുതിയതരം ചലനങ്ങൾ സ്വാധീനമാണെന്നും അവൾക്കു അനുഭവപ്പെട്ടു. സുകുമാരന്റെ കടാക്ഷത്തിലും മന്ദഹാസത്തിലും അന്ന് അവളുടെ മിഴിക്കോണുകൾ ഒരു മനോജ്ഞകാവ്യത്തെ ദർശനംചെയ്തു.

ഭാനുമതിക്കു എന്തോ അനാശാസ്യമായ ഒരു കൂട്ടുകെട്ടുണ്ടായിരുന്നു എന്നാണ് മുത്തശ്ശിക്കു തോന്നിയ ആശങ്ക. കുഞ്ഞുങ്ങളുടെ പെരുമാററത്തിൽ ഒരു വ്യത്യാസവും ഉണ്ടായിരുന്നില്ല എങ്കിലും എന്തോ ഒരു അജ്ഞാതമായ തിരസ്കരിണി തന്നെ അവരിൽനിന്ന് അകററിയിരിക്കുന്നതായി മുത്തശ്ശിക്കു അനുഭവപ്പെട്ടു. അതുകൊണ്ട് ആ നാൾ തുടങ്ങി കിട്ടുവിന് വണ്ടിയുടെ പെട്ടിപ്പുറത്തു സ്ഥാനം ലഭിച്ചു.

കാമിനീകാമുകന്മാർ തമ്മിലുള്ള ഒരു സ്വാതന്ത്ര്യ സംഭാഷണത്തിന് കിട്ടു, കീറാമുട്ടിയായ ഒരു വിഘാതമായിരുന്നു. പക്ഷെ കാളീപ്രണയം കിട്ടുവിനെ ബാലന്റെയും ഭാനുമതിയുടേയും വരുതിയിൽ കൊണ്ടു ചാടിച്ചു. ഒരു അടുക്കളശൃംഗാരരംഗത്തിൽ ബാലൻ പെട്ടെന്നു പ്രത്യക്ഷമായപ്പോൾ തുടങ്ങി കിട്ടു കുഞ്ഞുങ്ങളുടെ ഹിതാനുകാരിയായി. കൊച്ചുങ്ങളും കൈ മുറുകിപ്പിടിക്കുന്ന കൂട്ടത്തിലായിരുന്നില്ല. ചോരെങ്കിൽ കൊച്ചുകൊച്ചമ്മയാണ് കാളിയുടെ കൊച്ചമ്മയെന്നു അവൾ അവനോട് പറഞ്ഞിട്ടും ഉണ്ടായിരുന്നു.

.... .... ....

സീമാതീതമായ ഒരു ഉല്ലാസഘോഷത്തോടുകൂടെയാണ് അന്ന് അവർ കാളേജിൽനിന്ന് മടങ്ങിയത്. ജന്മാന്തരംവരെ സംശുദ്ധമായ അനുരാഗസ്ഥിരതയെ പ്രതിജ്ഞചെയ്യുന്ന ഒരു തൂലികാസന്താനസഹിതം എത്തിയ അടയാളവലയം അവളുടെ വലതുകരത്തിന്റെ അണിവിരലിന്മേൽ കിടന്നിരുന്നു. അവളും ഒരു അഭിജ്ഞാനവലയം കണവനു നൽകിയിരുന്നു. വണ്ടിയിൽ ഇരിക്കുകയായിരുന്നു എങ്കിലും അവൾ സുകുമാരനുമൊന്നിച്ച് നന്ദനവനത്തിൽ സ്വൈരസഞ്ചാരം ചെയ്തു രസിച്ചുകൊണ്ടിരിക്കയായിരുന്നു. വണ്ടിയിൽ നിന്നിറങ്ങി ബാലനും അതിനു പുറകിലായി ഭാനുമതിയും തിടുക്കത്തിൽ തളത്തിലേക്കു കടന്നു. അകത്തേക്കു കയറിയ കുഞ്ഞുങ്ങൾ ഞെട്ടിനിൽക്കുന്നതിന്റെ കാരണം ആരായുവാനായി ഉള്ളിലേക്കു നോക്കിയ കിട്ടുവിന്റെ കൈയ്യിൽ ഉണ്ടായിരുന്ന പുസ്തകങ്ങൾ പൊഴിഞ്ഞു മുററത്തു വീണു. സുകുമാരൻ ബാലനു നൽകിയ സമ്മാനസാധനങ്ങളെ നിരത്തി മുന്നിൽവെച്ച് പിണിയാളെപ്പോലെ കലികൊണ്ടു തുള്ളിയിരിക്കുന്ന മുത്തശ്ശിയെയാണ് മൂവരും വീക്ഷിച്ചത്.

മുത്തശ്ശി:—"നിന്നെ കുഞ്ഞുങ്ങളുടെകൂടെ അയച്ചതു അവരുടെ തോന്ന്യവാസത്തിന് കൂട്ടുനില്ക്കാനാണ്,

ഇല്ലേ? ഇറങ്ങിക്കോ എന്റെ പടിക്കപ്പുറത്ത്. എന്റെ മുന്നിൽ നി—"

ഭാനുമതി:—"അമ്മൂമ്മേ! അവൻ കുററക്കാരനല്ല."

അരിശം എരിയുന്ന പഴുത്തമിഴികൾ ഭാനുമതിയെ ഒന്നുനോക്കി.

മുത്തശ്ശി:—"കുററക്കാരിനീ. നീ അവിടെ നിൽക്ക് ഇറങ്ങിപ്പോവാനല്ലേനിന്നോട് പറഞ്ഞത്.?"

കാളിയുടെ കരിയും നീരും പുരണ്ട കടക്കണ്ണുകളാൽ അനുഗതനായി കിട്ടു പടിക്കപ്പുറത്തു പാററി. ബാലൻ പഴക്കെപ്പെട്ടിക്കെ ചേച്ചിയുടെ പുറകിൽ മറഞ്ഞുനിന്നു അവളുടെ മേൽമുണ്ടിനെ ആധാരമാക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നു.

മുത്തശ്ശി:—"കൊച്ചുകള്ളൻ ഒളിക്കുന്നോ. ഇങ്ങു മുന്നോട്ടു നീങ്ങി നിൽക്ക്. ചേച്ചി മോട്ടിച്ചുകൊണ്ടു വരുന്നതു് ഒളുക്കുന്നതിന് അനിയൻ. നല്ലപഠിത്തം."

"എന്റെചേച്ചി കള്ളിയല്ല." എന്നു പറഞ്ഞുകൊണ്ടു് ബാലൻ മുത്തശ്ശിയുടെ മുമ്പിൽവന്നു മാറിൽ പിണച്ചു കൈകളുമായി നിന്നു

ബാലൻ:—"ഇതെല്ലാം എന്റെതാണ്, എന്റെ ചേട്ടൻ തന്നതാണ്. അമ്മൂമ്മ എന്നെ തല്ലിക്കൊള്ളു." 'നിന്റെ ചേട്ടനാരെടാ' എന്ന് അലറിക്കൊണ്ടു് മുത്തശ്ശി ബാലനെ പ്രഹരിക്കുവാനായി എഴുന്നേററു. ഭാനുമതി മുന്നോട്ടാഞ്ഞു മുത്തശ്ശിയുടെ കൈപ്പാട്ടിൽനിന്ന് ബാലനെ പിടിച്ച് മാററി നിറുത്തി.

മുത്തശ്ശി:—"എടീ!"

ഭാനുമതി:—"അമ്മൂമ്മേ! തെററുകാരി ഞാൻ. അതിന് കുഞ്ഞിനെ തല്ലരുത്. എന്നെ ശിക്ഷിച്ചുകൊള്ളരുതോ. അമ്മയും അച്ഛനും ഇല്ലാത്ത കൊച്ചുകുഞ്ഞിനെ വെറുതെ നോവിക്കാൻ, അതെ അമ്മൂമ്മെ എനിക്കു ആകെക്കൂടെയുള്ള ഒരു കൂടപ്പിറപ്പിനെ നോവിക്കാൻ ഞാൻ സമ്മതിക്കയില്ല." വിചാരിച്ചിരിക്കാത്ത ഈ എതിർപ്പു കണ്ടപ്പോൾ മുത്തശ്ശി അമ്പരന്നു. വളരെ ശാന്തമായ സ്വരത്തിലായിരുന്നു ഭാനുമതി സംസാരിച്ചത്. മുത്തശ്ശി ഭാനുമതിയുടെ മുഖത്തു നോക്കിക്കൊണ്ടു് കുറച്ചുനേരം നിന്നു. ആ തക്കംനോക്കി ബാലൻ സാമാനങ്ങളും 'റാഞ്ചി'ക്കൊണ്ടു് വരാന്തയിൽ എത്തി.

മുത്തശ്ശി:—"അതിവിടെ കൊണ്ടു വെക്ക്. എന്നിട്ടു ഇവിടെ വന്നിരിക്ക്."

ബാലൻ:—"വേണ്ട വേണ്ട എന്നെ കളിപ്പിക്കാൻ."

മുത്തശ്ശി:—"പറഞ്ഞാൽ കേട്ടില്ലെങ്കിൽ ഞാൻ അങ്ങോട്ടു വരും."

ബാലൻ:—"ഞാൻ ഓടും"

മുത്തശ്ശി:—"നീ എത്രവരെ ഓടുമെടാ"

മുൻകരുതലായിട്ട് ബാലൻ മുററത്തേക്കിറങ്ങി

ബാലൻ:—വെറുതെയാണെ അമ്മൂമ്മെ! അമ്മൂമ്മ അവിടുന്നു എണീററാൽ; ഞാൻ വെച്ചുപിടിക്കും. ചേട്ടൻ താമസിക്കുന്നിടത്തുചെന്നേ നിൽക്കുകയുള്ളു"

മുത്തശ്ശി:—"നോക്കിക്കോ. അതെല്ലാം ഞാൻ തല്ലിപ്പൊട്ടിക്കും."

ബാലൻ:—"അതുതന്നെ നോക്കാം. ഞാൻ അമ്മൂമ്മയുടെ കോഴികളെ എല്ലാം എറിഞ്ഞുകൊല്ലും."

കുഞ്ഞുങ്ങൾ രണ്ടുപേരും അന്യോന്യം ആശ്രയമായിട്ട് തന്റെ വരുതിക്കപ്പുറത്തു ചാടിയോ എന്നുള്ള സംശയം മുത്തശ്ശിയെ ബാധിച്ചു. ബാലന്റെ അടുക്കൽ ഈഷദ്വൃപറഞ്ഞു കഴിഞ്ഞപ്പോൾ മുത്തശ്ശി ഭാനുമതിയുമായി ഒരു വരവെയ്ക്കുവാൻ കരുക്കൾ നിരത്തി.

മുത്തശ്ശി:—"ഭാനു!"

ഭാനുമതി:—"എന്താ!"

മുത്തശ്ശി:—ഇവിടെ എന്റെ അടുക്കൽ വന്ന് ഇരിക്ക്.

മുത്തശ്ശിയുടെ ആജ്ഞകൈക്കൊണ്ട് ഭാനുമതി വിനീതയായിട്ട് അടുക്കൽ ചെന്നിരുന്നു.

മുത്തശ്ശി:—"നീ എന്നോടു സത്യം പറയണം."

ഭാനുമതി:—"ഞാൻ ഇതുവരെ പൊളി പറഞ്ഞിട്ടുണ്ടോ"

മുത്തശ്ശി:—"എത്രനാളായി അവൻ ഇവിടെ വന്നുതുടങ്ങിയിട്ട്."

"ഭാനുമതി:—ഇവിടെ വരാറില്ല."

"മുത്തശ്ശി:—ഒരിക്കലും ഇല്ല"

ഭാനുമതി:—"അന്നുവൈകിട്ടു ഈ വാതിൽക്കൽ വന്നു നിന്നതേയുള്ളു പിന്നെ ഇവിടെ വന്നിട്ടില്ല. എന്റെ ദേഹത്തിൽ തൊട്ടിട്ടും ഇല്ല."

മുത്തശ്ശി:—"അതു കള്ളമല്ലെ. നേരു് ഇതു നിന്റെ മോതിരമല്ലല്ലൊ."

ഭാനുമതി:—"അതു്, അതു്, പിന്നെ."

മുത്തശ്ശി:—അവൻ തന്നതല്ലെ. നിന്റെ മോതിരം നീ—"

ഭാനുമതി:—"കൊടുത്തു"

മുത്തശ്ശി:—അതിങ്ങ് ഊരിത്തന്നേ"

അവൾ പെട്ടെന്നു ഒന്നു നടുങ്ങി. "ഇല്ല അമ്മൂമ്മെ! അതു ഞാൻ ഊരുകയില്ല" എന്നുപറഞ്ഞു അവൾ കരതലം കൊണ്ടു മുഖം മറയ്ക്കുന്നതോടൊത്തിൽ ആ മോതിരത്തെ തെരുതെരെ ഉമ്മവെച്ചു. മുത്തശ്ശി ഒരു ദയവും കൂടാതെ അതു ഊരിയെടുത്തു.

"എന്റെ അമ്മയുണ്ടായിരുന്നെങ്കിൽ—" എന്നു എങ്ങലടിച്ചു കരഞ്ഞുകൊണ്ടു് അവൾ നിലത്തു കമഴ്ന്നു കിടന്നു.

എരിഞ്ഞടങ്ങുവാൻ തുടങ്ങിയസമയമായി എങ്കിലും ഭാനുമതിയും മുത്തശ്ശിയും പഴയനിലയിൽതന്നെ ആയിരുന്നു. വിഷാദിച്ചു തളർന്നുകിടക്കുന്ന കൊച്ചുമകളുടെ അവസ്ഥയെക്കുറിച്ചു മുത്തശ്ശിയുടെ മനസ്സിൽ വളരെ അസ്വാസ്ഥ്യമുണ്ടായിരുന്നു. മോതിരം മാററിക്കഴിഞ്ഞ കാമുകനുമായി ഭാനുമതിയ്ക്കുണ്ടായിരുന്ന ബന്ധം എത്രത്തോളം അടുത്തുകഴിഞ്ഞു എന്നുള്ളതായിരുന്നു മുത്തശ്ശിയുടെ ചിന്താവിഷയം. കേവലം പൈതലായ കുഞ്ഞിനെ വഞ്ചിച്ച യുവാവിന്റെ നേക്കു ആ വൃദ്ധക്ക് അതിയായകോപംഉണ്ടായി. "നാളെ നമുക്കുനാട്ടിലേക്കുപോണം" എന്ന് മുത്തശ്ശികാളിയോടുപറഞ്ഞിരുന്ന മൊഴികൾ ഭാനുമതിയുടെ പ്രത്യാശാകണികയെ തീരെ നശിപ്പിച്ചിരുന്നു. അവൾ ഉഷസ്സെന്ന് സ്വപ്നംകണ്ടതു് ന്ശരമുഖമായി പരിണമിച്ചുവോ" എന്നു അവൾ ചിന്തിച്ചുകൊണ്ടു് കിടന്നു.

"ചേച്ചിയേ! അമ്മൂമ്മേ" എന്നുള്ള നിലവിളി ഇരുട്ടുപരന്നിരുന്ന അന്തരീക്ഷത്തിൽ നിറഞ്ഞു. സകലവും മറന്നിട്ട് ഭാനുമതിയും അമ്മൂമ്മയും എഴുന്നേററു ബാലന്റെ രോദനത്തെ ലക്ഷ്യമാക്കി തെക്കുപുറത്തേക്കുപാഞ്ഞു. അന്തിച്ചാപ്പിന് അവിടെ വരാൻ അടുത്തിരുന്നതിനാൽ നല്ലവണ്ണം എന്തെങ്കിലുംതന്നെ കാണ്മാൻ വിഷമമായിരുന്നു. രണ്ടുപേരും കിണററിനരികെ എത്തിയപ്പോൾ ബാലൻ അതിന്റെ വായ്‌ക്കെട്ടിന്റെ അടുക്കൽ എഴുന്നേററുനിന്നു് "നമ്മുടെ വലിയകോഴി, മുത്തശ്ശി! കിണററിൽ" എന്നുപറഞ്ഞു. കുഞ്ഞിന് ആപത്തൊന്നും ഇല്ലെന്നറിഞ്ഞുണ്ടായ ആശ്വാസത്തോടുകൂടെ രണ്ടുപേരും കിണററു പടിയിന്മേൽ കൈമുട്ടുകൾ കുത്തിക്കൊണ്ടു് ഉള്ളിലേക്കുനോക്കി. ഇരുട്ട് കഴിയിനകം തന്നെ കാണ്മാൻ ഇല്ലായിരുന്നു. കോഴിയുടെ കരച്ചിലും അതുവെള്ളത്തിൽ കിടന്നു പിടയ്ക്കുന്ന ശബ്ദവും അവർക്കു കേൾക്കാമായിരുന്നു.

മുത്തശ്ശി—"ബാലാ ഓടിച്ചെന്നു

കിട്ടുവിനെ വിളി. അയ്യോ പാവം അതാ കിടന്നു കരയുന്നു."

ബാലൻ—"കിട്ടുവിനെ അമ്മൂമ്മ ഓടിച്ചില്ലെ"

മുത്തശ്ശി—"എന്റെ മകൻ അതെ എങ്കിലും ഒന്നുവിളിച്ചെ. കണ്ണുംകാണാൻ വയ്യായല്ലൊ. ഭാനു; മകളെ ഒന്നുനോക്കെടീ. കഷ്ടം കഷ്ടം അതാ കിടന്നു പിടയ്ക്കുന്നു."

ഭാനുമതി ആ കിണററിലേക്കു ശൂന്യമായി നോക്കിക്കൊണ്ടു നിൽക്കുകയായിരുന്നു. ആ കോഴിയുടെ പിടപ്പിനെക്കാൾ എത്രയൊ കഠിനമായി അവളുടെ ആത്മാവു് കിടന്നു എരിപൊരിയുന്നു. അതിന്റെ രോദനം കേൾക്കുന്നതിനു് ആരും ഇല്ല. കോഴിയോടു കാണിക്കുന്ന അനുകമ്പയിൽ ഒരു അംശമെങ്കിലും മുത്തശ്ശി അവളുടെ പ്രണയബന്ധത്തോടു് കാണിക്കുമായിരുന്നെങ്കിൽ അവളുടെ ജീവിതം ധന്യമായിത്തീരുമായിരുന്നു.

ഒരു ഒററമുണ്ടുകാരന്റെ രൂപം കിണററിലേക്കു ഇറങ്ങിപ്പോകുന്നതു് അവളുടെ മിഴികൾ അവ്യക്തമായി വീക്ഷിച്ചു. കുറച്ചു കഴിഞ്ഞപ്പോൾ കോഴിയുടെ കരച്ചിൽ അടുത്തു് അടുത്തു് വന്നു. കിണററിന്റെ മുകളിലായപ്പോൾ കോഴി കൈവിട്ടു ചാടിയോടി. അതിന്റെ പിന്നാലെ ബാലനും മുത്തശ്ശിയും തിരിഞ്ഞു. ഭാനുമതി ആ വഴിക്കു നോക്കിനിന്നു.

കരുത്തുള്ള രണ്ടു കൈകൾ പുറകിൽനിന്നു് അവളുടെ ദേഹത്തെ വരിഞ്ഞു. ആക്രമണത്തിൽ ഭയന്നു് "അയ്യോ" എന്നു അവൾ നിലവിളിച്ചു "ഭാനു" എന്നുള്ള ഒരു മൃദുശബ്ദത്തോടെ ചുടുന്ന ചുണ്ടുകൾ അവളുടെ ഗളനാളത്തിന്റെ പിൻവശത്തു് ഒരു ചുംബനം അർപ്പിച്ചു. ആൾ അറിഞ്ഞപ്പോൾ ഭയം അവസാനിച്ചു. എങ്കിലും ആകപ്പാടെ പരിഭ്രമിച്ചും പതറിയും സുകുമാരന്റെ കരശൃംഖലയിൽനിന്നു് രക്ഷപ്പെടുവാൻ അവൾ ഉഴന്നുപിടിച്ചുകൊണ്ടു നിന്നപ്പോഴാണു് മുത്തശ്ശി കോഴിയെ നിഹിച്ചുകൊണ്ടു അടുക്കൽ എത്തിയതു്. ഒരു പുരുഷന്റെ പിടിയിൽകിടന്നു പിടയുന്ന മകളെ കണ്ടു് സങ്കടവും കോപവും സഹിക്കവയ്യാതെ "ബാലേ! അടിയട ഇവനെ" എന്നു മുത്തശ്ശി വിളിച്ചുപറഞ്ഞതിനു് "കേട്ടുവോ" എന്നുമാത്രമുള്ള ഒരു മറുപടിയെ ബാലനിൽനിന്നു് ഉണ്ടായുള്ളു. സുകുമാരന്റെ കൈകൾ അയഞ്ഞതും, കുഴിയെ കലച്ച വില്ലിൽനിന്നു് തെററിച്ച ശരം കണക്കെ ഭാനുമതി വീട്ടിനുള്ളിലേക്കു പാഞ്ഞതും ഒന്നിച്ചുകഴിഞ്ഞു.

.... .... ....

"എടീ! നീ! നീ!" വീർപ്പുമുട്ടിക്കിതയ്ക്കുന്ന മുത്തശ്ശിയുടെ നെഞ്ചിനു് വേറൊന്നും പറയുവാൻ കഴിഞ്ഞില്ല. കഞ്ഞുങ്ങൾ രണ്ടുപേരുംകൂടെ തന്റെ കണ്ണിൽ മണ്ണുവാരിയിട്ടു എന്നുള്ള ഒരു കാലുഷ്യം ആ വൃദ്ധയെ വിഷമിപ്പിച്ചു. അതുമല്ല കന്യകയായ ദൌഹിത്രിയെ ഒരുത്തൻ സ്പർശിച്ചതിലുള്ള മാനക്കേടും ദേഷ്യവും മുത്തശ്ശിയുടെ ഹൃദയത്തെ ദഹിപ്പിച്ചുകൊണ്ടിരുന്നു.

കെട്ടഴിഞ്ഞു പതറിയോളം തള്ളിക്കിടന്നിരുന്ന കുന്തളപ്പടർപ്പു് ഭാനുമതിയുടെ കണംകാലുകൾവരെ എത്തിയിരുന്നു. മുകിൽമാലകൾ അവിടവിടെ പിതറിക്കിടന്നിരുന്ന വെൺമേഘത്തിന്റെ മുകളിലായി ഉദയം ചെയ്തിരുന്ന മുഴുതിങ്കളിൽ ഒരു ഇളംചുവപ്പു് പരന്നുനിന്നിരുന്നു. പുതിയതായ കാമുകചുംബനം അവളുടെ കണ്ഠനാളത്തെ, അല്ല അവളുടെ കരളിനെ ചുട്ടെരിക്കുന്നതുപോലെ അവൾക്കു് അപ്പോഴും തോന്നിയിരുന്നു. അവൾ എന്തു സമാധാനമാണു് മുത്തശ്ശിയോടു് പറയുന്നതു്. അവളുടെ കോമളവക്ഷസ്സു് ക്ഷോഭംകൊണ്ടു്, കാണത്തക്കവിധത്തിൽ തുടിച്ചുകൊണ്ടിരുന്നു

മുത്തശ്ശി:—"എടീ! നീ! നീ!—"

പിരിച്ചുകൊണ്ടു് അകത്തേക്കു കയറിവന്ന സുകുമാരൻ മുത്തശ്ശിയുടെയും ഭാനുമതിയുടെയും മിഴികളെ ആകർഷിച്ചു. പ്രണയവും പരിഭവവും ഇടതിങ്ങിയ കാതരവിലോചനങ്ങൾ അപരാധാരോപണം ചെയ്തുകൊണ്ടു് സുകുമാരന്റെ വദനത്തിൽ ഉറച്ചുനിന്നു് കണ്ണീർ പൊഴിക്കുവാനുള്ള ഭാവമായി. സുകുമാരൻ പ്രണയിനിയുടെ അടുക്കലേക്കു തെല്ലൊന്നു അടുത്തുനിന്നു

സുകുമാരൻ:—"ഭാനു! ഞാനല്ല"

ജഗജ്ജയിയായ പുരുഷസ്നേഹം, പ്രപഞ്ചപ്രാണനായ വനിതാപ്രണയം, കർക്കശപരുഷമായ വാർദ്ധക്യത്തെ രാശ്യം എന്നീവികാരങ്ങൾ അന്യോന്യം ദർശിച്ചു് ദ്വന്ദ്വയുദ്ധം ചെയ്യുന്ന മൂന്നു മിഴിയിണയായി തെളിഞ്ഞു.

മുത്തശ്ശി:—"ഇറങ്ങെടാ പുറത്തു. ആരുപറഞ്ഞു ഇവിടെ കേറാൻ."

'അമ്മൂമ്മ വിളിച്ചിട്ടല്ലെ ഞാൻ വന്നതു്" എന്നു സുകുമാരൻ ശാന്തനായിട്ടു പറഞ്ഞു.

മുത്തശ്ശി:—"ഞാനോ?"

സുകുമാരൻ:—"അതെ ഈ അമ്മൂമ്മതന്നെ. കോഴിയെ കിണററിൽനിന്നു കയററാൻ"

മുത്തശ്ശിയ്ക്കു് ഉത്തരം മുട്ടി

മുത്തശ്ശി:—"നിന്റെ അമ്മൂമ്മയാരെടാ"

സുകുമാരൻ:—"ഈ ഇരിക്കുന്ന അമ്മൂമ്മ. ഭാനുവിന്റെ അമ്മൂമ്മ എന്റെ അമ്മൂമ്മ!"

തന്റെ നേരെ വിനയത്തോടുകൂടെ മല്ലിട്ടുകൊണ്ടു നിൽക്കുന്ന യുവാവിനെ മുത്തശ്ശി ഒന്നു സൂക്ഷിച്ചുനോക്കി. "അമ്മൂമ്മെ! അമ്മൂമ്മ എന്തുപറഞ്ഞാലും ഈ മകൻ വഴക്കിടുകയില്ല" എന്നു ചിരിയോടുകൂടെ പറഞ്ഞിട്ടു സുകുമാരൻ മുത്തശ്ശിയുടെ അടുക്കൽ ചേർന്നിരുന്നു. മുത്തശ്ശി ആകപ്പാടെ വിഷമിച്ചു. അതു കണ്ടപ്പോൾ ഭാനുമതിക്കു ഒരു വല്ലായ്മതോന്നി.

ഭാനുമതി:—"എന്റെ അമ്മൂമ്മയോടു വഴക്കിടരുതു്"

മുത്തശ്ശിയുടെ മിഴികൾ കൊച്ചുമകളിലേയ്ക്കു പാഞ്ഞു തന്നോടുള്ള സ്നേഹവും സുകുമാരനോടുള്ള പ്രണയവും അവളുടെ വദനത്തിൽ തെളിഞ്ഞുനിൽക്കുന്നതു് മുത്തശ്ശിയുടെ വൃദ്ധനയനങ്ങൾ വീക്ഷിച്ചു. പുത്രിയുടെ വിവാഹരംഗം ആ വൃദ്ധയുടെ ഹൃദയവേദിയിൽ തെളിഞ്ഞു.

മുത്തശ്ശി—"നാണമില്ലാത്ത പെണ്ണു് ഇങ്ങനെ—"

ഭാനുമതി:—"അമ്മൂമ്മേ!"

മുത്തശ്ശി:—"വേണ്ടാ വേണ്ടാ എന്നെ ആരും അമ്മൂമ്മയെന്നു വിളിക്കേണ്ടാ. തോന്ന്യാസക്കാരു്"

"ഞാനെന്താ മുത്തശ്ശിഅമ്മ?" എന്നുള്ള ചോദ്യം അടുക്കളക്കെട്ടിലേക്കുള്ള വാതിൽക്കൽ നിന്നിരുന്ന ബാലന്റേതായിട്ടു. എല്ലാവരുടെയും ദൃഷ്ടികൾ ആ ബാലന്റെ നേക്കുതിരിഞ്ഞു.

മുത്തശ്ശി:—"നീയാണു് ഇതെല്ലാം ...."

ബാലൻ:—"അയ്യോ ഞാനോ? മുത്തശ്ശിയുടെ കോഴി പാറിച്ചതിനു്"

ആരും അറിയാതെ മഴിഞ്ഞുമറയു

# കുയിൽനാദം കുഞ്ഞിക്കുട്ടി

എൻ. പി. ചെല്ലപ്പൻനായർ ബി. എ. ബി. എൽ.

സിനിമാ തുടങ്ങി. കഥാപാത്രങ്ങളെ ഓരോന്നായി കണ്ടുതുടങ്ങി. കുഞ്ഞിക്കുട്ടിയമ്മ ചിത്രത്തിൽ ശ്രദ്ധ പതിപ്പിച്ചുകൊണ്ട് തന്റെ ഇരിപ്പടത്തിൽ ഒന്നു നിവർന്നിരുന്നു. സുന്ദരിയായ ഒരു യുവതിയുടെ പ്രവേശനം. ആളുകൾ 'മാധുരി' 'മാധുരി' എന്നു മന്ത്രിച്ചുകൊണ്ട് കഴുത്തു നീട്ടി ദത്തശ്രദ്ധരായി ആ ധവളപടത്തിലേക്കുതന്നെ നോക്കിക്കൊണ്ടിരുന്നു. കുഞ്ഞിക്കുട്ടിയമ്മയെ ആ യുവതിയുടെ നൃത്തമോ നാട്യമോ അഭിനയചാതുരിയോ അല്ല ആകർഷിച്ചത്. എല്ലാവരും മാധുരിയെത്തന്നെ ഉററുനോക്കിക്കൊണ്ടിരിക്കുന്നു! അവൾ ആ മങ്ങിയ ഇരുളിൽ നാലുപാടും നോക്കി. വീണ്ടും വീണ്ടും. ഓരോ യുവാവിന്റേയും മുഖത്ത് ശ്രദ്ധേയമായ പുഞ്ചിരി, പ്രസാദം, ആഹ്ളാദം മുതലി മുഴച്ചുനിൽക്കുന്നു. അവൾക്കതു സഹിക്കുവാൻ കഴിഞ്ഞില്ല. കുഞ്ഞിക്കുട്ടിയമ്മ അടുത്തിരുന്ന ഭർത്താവിന്റെ മുഖത്തു നോക്കി. കയ്യിൽനിന്നും താഴെ വീണ ഒരു കഷണം പാക്ക് ആ ഇരുട്ടത്ത് കൈകൊണ്ടും കാലുകൊണ്ടും തപ്പുകയാണയാൾ. ഭാഗ്യം! ഒരു പുരുഷനെങ്കിലും ആ വിശാലമായ ഹാളിൽ മാധുരിയുടെ സൌന്ദര്യം അവഗണിച്ചിരിക്കുന്നുണ്ടല്ലോ. പക്ഷെ, അതും ഒരു സമാധാനത്തിനു വഴിയാകുന്നില്ല. എന്തെന്നാൽ ആ ഒരാൾ അവളുടെ ഭർത്താവു മാത്രമാണ്. അവൾ അയാളോടു മന്ത്രിച്ചു:

"നോക്കണം ഈ കുന്നന്മാരുടെ ഇളക്കം ഒരു പെണ്ണിന്റെ പടം കണ്ടിട്ടാണ്. എന്തൊന്നാ അവക്കിത്ര സൌന്ദര്യം"

"നീ അതൊക്കെ നോക്കാൻ പോണതെന്തിന്? അവന്മാരു ചാവോ മറിയുവോ ചെയ്യട്ടെ. നമ്മക്ക് ഇതു കണ്ടോണ്ടു നമ്മുടെ പാട്ടിനുപോകാം" തപ്പിക്കിട്ടിയ പാക്കുകഷണം ഊതി വായിലിടുന്നതിനിടയിൽ ശങ്കുനായർ പറഞ്ഞു.

വായിൽ നിറയെ ഇട്ടിരുന്ന മുറുക്കാന്റെ ഒരു കഷണം അയാളുടെ നെറുകയിൽ കയറി. അയാൾ ഒന്നു ചുമച്ചു. പക്ഷെ ആ ചുമക്കിടയിൽ അയാളുടെ ഓഷ്ഠാധരങ്ങൾ വികസിച്ചുപോയി. അടുത്തിരുന്ന ഒരു രസികക്കുട്ടൻ തലഉയർത്തി മാധുരിയുടെ അഭിനയം കണ്ടങ്ങിനെ തലയാട്ടി രസിക്കുകയാണ്. ആ ലാവണ്യധാമവുമായി ഒരു ഭാവനാലോകത്തിൽ സഞ്ചരിക്കുകയാണ്. ശങ്കുനായരുടെ വായിൽനിന്നും ബഹിർഗ്ഗമിച്ച താംബൂലാദി കഷായത്തിൽ ഒരൌൺസ് തന്റെ തുടയിൽ വീണതു് ആ സുന്ദരശരീരൻ ആദ്യം അറിഞ്ഞില്ലെങ്കിലും അവിടെ പെട്ടെന്നടിച്ച ഒരു കുളുർമ്മ മാധുരിയിൽ ലയിച്ച മനസ്സും കണ്ണും തന്റെ ഊരുപ്രദേശത്തിലേക്കു പതിപ്പിക്കുവാൻ അയാളെ പ്രേരിപ്പിച്ചു. അന്നലക്കിയെടുത്ത മുണ്ടും ഷർട്ടും! അയാൾക്കെങ്ങിനെ ദേഷ്യം വരാതിരിക്കും.

കുഞ്ഞിക്കുട്ടിയമ്മ ഇതു വല്ലതുമുണ്ടോ അറിയുന്നു! അവൾ ആ തിരശ്ശീലയിലേക്ക് വെറുപ്പോടൊന്നു നോക്കും. ദൃഷ്ടികൾ വീണ്ടും വീണ്ടും അവിടെ കൂടിയിട്ടുള്ള പുരുഷന്മാരുടെ വികസിച്ച മുഖങ്ങളിലേക്കു പതിപ്പിക്കും. എന്തൊക്കെയോ പിറുപിറുക്കും. മുഖം വീർപ്പിക്കും. അവൾക്കതുപോലെ ഒരുവളാകുവാൻ കഴിഞ്ഞെങ്കിൽ! ഇത്രമാത്രം പുരുഷന്മാരുടെ പ്രേമപൂർവ്വമുള്ള ആദരവിനു്, ആസ്വാദനത്തിനു, പാത്രമാകുവാൻ കഴിഞ്ഞെങ്കിൽ!

"കേട്ടോ! അങ്ങോട്ടൊന്നു നോക്കിക്കേ. ആ എഭ്യാനി ഒരു കോഴിയേയോ പ്രാവിനേയോ പിടിച്ച് ഒരുമ്മം കൊടുത്തു പറപ്പിച്ചതിന് ഇവന്മാരുടെ കൈകൊട്ടും ബഹളോം കണ്ടോ. അല്ലേലും ഈ ആണുങ്ങളുപ്പവാലന്മാര് ഇങ്ങിനെയാ." അവൾ ശങ്കുനായരുടെ തുടയ്ക്ക് ഒരുനുള്ളും കൊടുത്തുകൊണ്ട് പതുക്കെപ്പറഞ്ഞു. അയാൾ ആ ചെറപ്പക്കാരനുമായി തുപ്പൽകാര്യം പ്രമാണിച്ച് ഒരു ബാലിസുഗ്രീവ യുദ്ധത്തിൽ ഏർപ്പെട്ടിരിക്കുകയാണ്. "എന്റെ ശാക്കോട്ടമ്മേ! കുഞ്ഞുവിട്ട ചെ വല്യമ്മയെന്നും പറഞ്ഞു് കഴയുന്നതുകൊണ്ട് എന്തു പ്രയോജനം!" കുഞ്ഞിക്കുട്ടിയമ്മ ദീർഘമായൊന്നു നിശ്വസിച്ചു.

"എന്തോന്നാടീ കൂവേ! നീ മുണ്ടമൂന്നുകുന്നതു്, പട്ടാം കണ്ടോണ്ട്. കുടലു കൊറിക്കുകയാണോ?" യുദ്ധത്തിൽ ജയംനേടി തന്റെ പ്രാണവല്ലഭയുടെ നേക്കു തിരിഞ്ഞ ശങ്കുനായർ ചോദിച്ചു.

"അല്ല! എനിക്കു അതുപോലെയൊക്കെ കറങ്ങാനും കളിക്കാനും വയ്യായോ. അതാ അവൾ വർത്തമാനം പറയുന്ന ഒരു തടിയനോട്. അവൻ നിങ്ങൾക്കായിക്കുടെ. ഹൊ. അവളുടെ ഭാവം ഞാനും തിരുവാതിരയ്ക്കും കുമ്മിക്കും ഒക്കെ മിടുക്കിയായിയിരുന്നു. ഈ പുങ്കന്മാര് എവളെ കണ്ടോണ്ട് ഇത്ര പെടയ്ക്കാനെന്തോന്നിരിക്കുന്നു." കുഞ്ഞിക്കുട്ടി പറഞ്ഞു.

"ഛീ! മിണ്ടാതിരിക്കിൻ വല്യമ്മേ! മാധുരി പറയുന്നതു കേൾക്കട്ടെ." അടുത്തിരുന്ന ഒരു ഖദർ ജിബ്ബാക്കാരൻ കുഞ്ഞിക്കുട്ടിയമ്മയെ ഭത്സിച്ചു.

"എടോഎടോ! അവിടെ ആട്ടംകണ്ട് തനിക്കു പിച്ചുപിടിച്ചെന്നുവച്ച് മറെറാള്ളോളോട്ടുകേറി വഴക്കിനു നിന്നാലൊണ്ടല്ലോ. ങാ! കാര്യം പറഞ്ഞേക്കാം."

ജിബ്ബാക്കാരൻ മൌനം അവലംബിച്ചു.

"എടീ! പെമ്പ്രന്നോരെ. ഇതു നമ്മുടെ നാടല്ല. നീ എവന്മാരോടൊന്നും വഴക്കിനു ചെല്ലാതെ. ഇതാ ഈ ഇങ്ങേപ്പുറത്തിരിക്കുന്നവൻ അയാളുടെ കുട്ടത്തുണിയിലെങ്ങാണ്ടിത്ര തുപ്പൽ വീണെന്നുപറഞ്ഞ് എന്നെ ഹിംസിച്ചില്ലെന്നേയുള്ളു. നീ മിണ്ടാതിരി. അയലുകാരെ വെറുപ്പിക്കാതെ." ശങ്കുനായർ പറഞ്ഞു.

അന്നത്തെ ചിത്രപ്രദർശം അങ്ങിനെ കഴിഞ്ഞു.

ii

ശങ്കുനായരും കുഞ്ഞിക്കുട്ടിയമ്മയും പാർവ്വതീപരമേശ്വരന്മാരെപ്പോലെ കഴിഞ്ഞ ഇരുപത്തഞ്ചുവർഷമായി അവരുടെ മുരുക്കിൻപുഴ കൈലാസത്തിൽ സുഖമായി കഴിയുകയായിരുന്നു. ഗൃഹപ്പിഴയ്ക്കു തന്റെ ധർമ്മദാരങ്ങളെ സിനിമാ കാണിക്കണമെന്നൊരുമോഹം ശങ്കുനായരിൽ ഉദിച്ചു. അങ്ങിനെ പോയതാണ് തിരുവനന്തപുരത്ത് മിസ്സ് മാധുരി അഭിനയിച്ച ഒരു ചിത്രം കാണുന്നതിന്. ആ സാഹസത്തിന് ഇത്ര ദീർഘവും ശക്തവുമായ ഒരു ദുഷ്ഫലം ഉണ്ടാകുമെന്ന് അയാളെങ്ങിനെയാണ് ദീർ

---

വാൻ തക്കംനോക്കിക്കൊണ്ട് മുത്തശ്ശിയിൽ അവശേഷിച്ചിരുന്ന ജാഗ്രതയും അരിശവും അടുത്തിരുന്നാകരങ്ങൾകത്തിൽകയറി ബാലന്റെ തലയ്ക്കുനേരെ പൊങ്ങി. ബാലൻ നെററി പൊത്തിപ്പിടിച്ചുകൊണ്ട് പെട്ടെന്നു ഇരുന്നതും സുകുമാരൻ പരിഭ്രമിച്ചു എഴുന്നേററ് ബാലന്റെ അടുക്കലേക്ക് ഓടിയതും ഒരുനിമിഷത്തിൽകഴിഞ്ഞു. ബാലൻ കൈകൊട്ടിച്ചിരിച്ചിട്ട് "ചേച്ചി! ഞാൻ ചേട്ടനേം പററിച്ചു" എന്നുപറഞ്ഞുകൊണ്ട് ഭാരതിയുടെ അടുക്കൽ എത്തി അവളെ കെട്ടിപ്പിടിച്ചു. അവളുടെ കരതലം വാത്സല്യത്തോടുകൂടെ ബാലന്റെ മൂർദ്ധാവിൽ തടവി. മുത്തശ്ശിപോലും ചിരിച്ചുപോയി.

മുത്തശ്ശി—"ഇവന്റെ കുസൃതികൾ ഏറെ കൂടിപ്പോകുന്നു."

സുകുമാരൻ — "കൊച്ചുകുഞ്ഞല്ലേ അമ്മൂമ്മേ"

മുത്തശ്ശി—"ഇങ്ങനെ വളം വെച്ചുകൊടുത്താൽ നിങ്ങൾക്കു തന്നെയാണ് ബുദ്ധിമുട്ട്.

———

ല്പദർശനം ചെയ്യുക. സിനിമാ കണ്ട ആ ദിവസം തുടങ്ങിയതാണ് കുഞ്ഞിക്കുട്ടിയമ്മയ്ക്കു് ഒരു ചലച്ചിത്രത്തിൽ അഭിനയിക്കണമെന്നുള്ള മോഹം. അതിന്റെ ദുസ്സാദ്ധ്യതയെപ്പററി ആ ഭർത്താവ് നല്ലവണ്ണം പറഞ്ഞുനോക്കി. അസാദ്ധ്യമായി ലോകത്തിൽ ഒന്നുമില്ലെന്നവൾ വാദിച്ചു. അൻപതുവയസ്സോളം പ്രായമായ ഒരു തടിച്ച സ്ത്രീയെ ഒരു നടിയായി ആരും ആവശ്യപ്പെടുകയില്ലെന്ന് അയാൾ തീർത്തു പറഞ്ഞു. പ്രായം ചായത്തിന്റെയും ബ്രഷിന്റെയും സഹായത്താൽ എത്ര ചെറുപ്പമായി വേണമെങ്കിലും മാററാമെന്ന് സ്ഥലത്തെ വി. പി. സ്കൂളിലെ ഡ്റായിംഗുമാസ്റ്റർ പറഞ്ഞതിനെ അവൾ ഉദ്ധരിച്ചു. സംഗീതം നടികൾക്ക് ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരുപാധിയാണെന്നും കുഞ്ഞിക്കുട്ടിയമ്മ ഒരു നാല്പതുവർഷത്തിനുമുൻപ് ഏതോ കുറത്തിപ്പാട്ടു പഠിച്ചിട്ടുണ്ടെന്നുവച്ച് കീർത്തനങ്ങളും വർണ്ണമട്ടുകളും പാടുക സാദ്ധ്യമല്ലെന്നും ആ നിർഭാഗ്യവാൻ വാദിച്ചു. അന്നുമുതൽ പകൽ മരപ്പണിയും രാത്രിയിൽ നാടകവുമായി കഴിയുന്ന ഒരാശാരി ഭാഗവതരെ ദിവസം "ഒരുപറ നെല്ലും ചോറും മുറുക്കാനും" ശമ്പളത്തിൽ ഇരുത്തി പാട്ടുപഠിക്കുവാൻ തുടങ്ങുകയായിരുന്നു ആ വാദമുഖത്തിനുള്ള കുഞ്ഞുവീട്ടിലെ വല്യമ്മയുടെ പ്രത്യുത്തരം.

സാധു ശങ്കുനായർ വിഷമിച്ചു. വയലിൽനിന്നും വൈകിട്ടു മടങ്ങിയെത്തുന്ന ശങ്കുനായർ പതിവായി കാണുന്നതു് ഹാർമ്മോണിയത്തിൽ ശ്രുതിയിട്ടുകൊണ്ടു് ചില അപൂർവ്വരാഗങ്ങൾ ആലാപിക്കുന്ന തന്റെ ഭാര്യയേയും അവളുടെ ചുററിനും കൂടിനിന്ന് രസിക്കുന്ന മുരുക്കിൻപുഴയിലെ യുവാക്കന്മാരെയുമാണ്. ഭാഗവതർ, മേളക്കാർ മുതലായി ഒരുസംഘം ക്ഷുദ്രജീവികൾ അയാൾ ശ്രമപ്പെട്ടാർജ്ജിച്ച ധനം കരണ്ടുകൊണ്ടുപോകുന്നതു് അയാൾക്കു സഹിക്കാം. പക്ഷെ കുഞ്ഞുവീട്ടിലെ വല്യമ്മയുടെ പാട്ടു കേൾക്കുവാനും കാണുവാനും കൂടുന്ന യുവാക്കന്മാരുടെ രഹസ്യച്ചിരികൾ അയാൾക്കു സഹിക്കുവാൻ കഴിഞ്ഞില്ല. പക്ഷെ അയാൾ എന്തുചെയ്യും. കുഞ്ഞിക്കുട്ടിയമ്മ അയാളുടെ ജീവനാണ്. അവൾ വന്നുകയറിയതിൽപിന്നെയാണ് പത്തുപണം അയാൾ കാണുന്നതു്. ഏതായാലും ഏതാനും ദിവസങ്ങൾക്കുള്ളിൽ അവളുടെ ഈ ഭ്രാന്തുകളെല്ലാം മാറി വീട്ടുകാര്യങ്ങളിൽ ശ്രദ്ധപതിപ്പിച്ചുകൊള്ളുമെന്നയാൾ വിശ്വസിച്ചു ജീവിച്ചു.

ആഴ്ചകൾ രണ്ടങ്ങിനെ ചിറകുവിടുർത്തി പറന്നുപോയി. ഒരുദിവസം ശങ്കുനായർ കാൽമുട്ടുകളിൻമേൽതാടിയുംതാങ്ങി അങ്ങിനെ ഇരിക്കുകയായിരുന്നു. കുഞ്ഞിക്കുട്ടിഅമ്മ പെട്ടെന്നു തന്റെ ഭർത്താവിന്റെ അടുക്കലേക്കുവന്നു. പതിവില്ലാത്ത വണ്ണം എന്തെന്നാൽ എപ്പോഴും തന്റെ ഭർത്താവിന്റെ സമീപത്തു് മുഖംവക്കാനായി കാത്തുനിൽക്കാറുണ്ടായിരുന്ന കുഞ്ഞിക്കുട്ടിഅമ്മ, അന്നാ സിനിമാകണ്ടതിൽ പിന്നെ അയാളുടെ അടുത്തുകൂടെ ഒന്നു ചെല്ലുവാൻ തന്നെ അപൂവ്വമായ വിശ്രമവേളകൾ കണ്ടിരുന്നൊള്ളു. അയാളുടെ തോളിൽ പിടിച്ചു കുലുക്കിക്കൊണ്ടു് അവൾ കുണുങ്ങിക്കുണുങ്ങി പറഞ്ഞു.

"കേട്ടോ! പഴയ കുഞ്ഞിക്കുട്ടിയല്ല ഇതു്. പത്തുപണം ഞാൻനിമിത്തം ചെലവായെങ്കിൽ ആയിരം ആയിരമായാണ് ഇനി നിങ്ങളെ കയ്യിലോട്ടു വരാൻപോകുന്നതു്. എല്ലാം ശരിയായി. ഇനി നമുക്ക് പടംകൊടുക്കാനങ്ങു പോയേച്ചാൽമതി. എന്താമിണ്ടാത്തതു്?"

ശങ്കു—"എന്റെ കുഞ്ഞിക്കുട്ടീ! എന്റെ കർമ്മം ഇങ്ങിനെയായിപ്പോയല്ലോ! ഇതുവരെയും കാലവും കഷ്ടപ്പാടുമായി കഴിഞ്ഞുകൂടി. ഈ വയസ്സുകാലത്തെങ്കിലും ഒരിടത്തു സ്വൈരമായി ചുരുണ്ടുകിടക്കാമെന്നുവച്ചാൽ നിന്റെ ഭ്രാന്തു സമ്മതിക്കയില്ല."

കുഞ്ഞി—"ഒരു നല്ലകാര്യത്തിനിറങ്ങുമ്പോൾ മുടക്കംപറയല്ലെ. ഞാൻ പാട്ടെല്ലാം നല്ലതുപോലെ പഠിച്ചു പിന്നെ ചില ചിരിയും ഒളിച്ചുനോട്ടവും കരച്ചിലും ഒക്കെവേണം. അതെല്ലാം എനിക്കറിയാം."

ശങ്കു—"ഈ പാട്ടൊക്കെ മതിയോടീകുട്ടീ. നീ പാടുന്നതുകേട്ടാൽ എന്തോന്നുപോലിരിക്കും."

കുഞ്ഞി—"പറയുന്നാളെന്റെ പാട്ടൊന്നു കേട്ടോണ്ടുപറയണം. ഭാഗവതർ മിടുമിടുക്കൻ! ജ്ഞാനസ്ഥൻ! അയാൾതന്നെ ഇന്നലെ പറഞ്ഞുപോയി എന്റെപാട്ടു കുയിൽനാദംപോലെയിരിക്കുന്നെന്ന്. മേലാൽ ഞാൻ കുയിൽനാദം കുഞ്ഞിക്കുട്ടി എന്നാണ് പത്രത്തിലൊക്കെ വെക്കാൻപോകുന്നതു്. ഇനിയും ഉടൻ പോകാൻ നമുക്കു സ്ഥലം കണ്ടുപിടിക്കണം. താമസിച്ചാൽ ഞാൻ പഠിച്ചതെല്ലാം മറന്നുപോകും. പറഞ്ഞേക്കാം."

"എവിടെ പോകാനാണ്?" ശങ്കുനായർ നല്ലവണ്ണം ആലോചിച്ചു; തല ചൊറിഞ്ഞു; കണ്ണടച്ചു; മൂക്കുചീററി എന്നിട്ടും എവിടെ പോകാനാണ്?" എന്ന പ്രശ്നം, എത്തും പിടിയും ഇല്ലാതെ അങ്ങിനെ കിടക്കുന്നു.

"എവിടെല്ലാം ഈ കുന്ത്രാണ്ടം എടുക്കുന്നുണ്ടെന്ന് നീ ആ ഭാഗവതരോടു ചോദിച്ചോ?" ഒടുവിൽ അയാൾ ഭാര്യയുടെ മുഖത്തു് തലോടിക്കൊണ്ടു ചോദിച്ചു

"സേലത്തും കോയമ്പത്തൂരിലും ഒക്കെ ധാരാളം എടുക്കുന്നുണ്ടുപോലും" അവൾ പ്രതിവചിച്ചു.

"അതെവിടയാ ഈ സേലോം കോയമ്പത്തൂരും?" അയാൾക്കതറിഞ്ഞുകൂടാ.

"പാണ്ടിയിലു്" അവൾ അതു് ഭാഗവതരിൽനിന്നും മനസ്സിലാക്കിയിരുന്നു.

"ഹെടാ! അതൊരു കൊണിതമായല്ലൊ. ഈ രാജ്യത്തെങ്ങും ഇല്ലാത്തതു്."

അയാൾ വീണ്ടും എന്തോ പറയുവാൻ ഭാവിച്ചതിനിടയ്ക്കു് ആ കഷണ്ടിത്തലയിൽ സിനിമായിൽ കണ്ടതുപോലെ ഒരു ചുംബനവും നൽകിയിട്ട് അവൾ മറഞ്ഞുകഴിഞ്ഞു.

iii

ശങ്കുനായർ ഒരാഴ്ച തിരുവനന്തപുരത്തെല്ലാം ചുററിക്കറങ്ങി സേല

ത്തേക്കോ മേക്കോയമ്പത്തൂരിലേക്കോ ഒരു ശുപാർശക്കത്തു വാങ്ങാൻ. അയാൾ വക്കീൽഗുമസ്ഥനെ കണ്ടു. വക്കീലിനെ കണ്ടു. അയാളെ നി. സി. സഭാ തെരഞ്ഞെടുപ്പുകാലത്ത് പലവുരു 'ചേട്ടാ' എന്നു ബഹുമാനപൂർവം വിളിച്ചിരുന്ന എം. എൽ. എ. യേയും കണ്ടു. ഒരു പ്രയോജനവുമുണ്ടായില്ല. ഒടുവിൽ ശാക്തേയമ്മയെ ധ്യാനിച്ചുകൊണ്ടുനടന്ന ശങ്കുനായർക്ക് ഈംഗിതസാദ്ധ്യത്തിന് വേണ്ട ഉതവി നൽകുവാൻ തക്കവണ്ണം മഹാനുഭാവനായ ഒരാളെ പേട്ട റയിൽവേ സ്റ്റേഷനിൽവച്ച് കണ്ടുമുട്ടുവാൻ കഴിഞ്ഞു. കൃശമായ ശരീരം: വാർദ്ധക്യം ഭയത്തോടെയെങ്കിലും അല്പമൊന്നു മങ്ങിച്ച മുഖഭാസ്സ്: സൌമ്യതയോടെയുള്ള നോക്കും വാക്കും: ഒരു പരിഷ്കാരിയായ യുവാവിന്റെ വേഷവിധാനം: നരച്ചതെങ്കിലും ചീകി ഒതുക്കിയ തലമുടി: ഹും ഹും എന്നൊരു ചെറുചിരി. ശങ്കുനായർ തന്റെ അടുത്തുനിന്ന ഒരാളോടു പതുക്കെ ചോദിച്ചു. “ആരാ ഇത്?” “കൌമുദി പത്രാധിപർ സി. വി. യദ്ദേഹം മയ്യനാട്ടുന്നു വരുവാ” ആ വിഭാൻ ശങ്കുനായരുടെ ചെവിയിൽ മുരണ്ടു.

അങ്ങിനെയൊരാളെപ്പറ്റി ശങ്കുനായർ കേട്ടിരുന്നു. ഏതായാലും ധൈര്യമവലംബിച്ച് ആ സാധു തന്റെ ദയനീയസ്ഥിതികളെല്ലാം ആ വൃദ്ധയുവാവിനെ പറഞ്ഞു മനസ്സിലാക്കി. അദ്ദേഹം ആദ്യം ചിരിച്ചു. ഒടുവിൽ ലോകഗതിയെപ്പററി ചിന്തിച്ച് ദുഃഖിക്കുന്നതുപോലെ കാണപ്പെട്ടു. ഒരെഴുത്തു കൊടുക്കാമെന്നുതന്നെ ആ ദയാശീലൻ സമ്മതിച്ചു. ഹാ! ശങ്കുനായരുടെ സന്തോഷം! കുഞ്ഞിക്കുട്ടിയെ വിവാഹം കഴിച്ച് കുടിയിരുത്തിയ ദിവസംപോലും അയാൾക്കിത്ര സന്തോഷമുണ്ടായിട്ടില്ല.

“എഴുത്തുതരാം” അദ്ദേഹം തുടർന്നു പറഞ്ഞു. “ഒന്നോ പത്തോ കഥകളിൽ നായികയുടെ ഭാഗമെടുത്തഭിനയിക്കുന്നതിനു കയിൽനാദം കുഞ്ഞിക്കുട്ടിക്ക് സൌകര്യം വാങ്ങിക്കൊടുക്കാം. പക്ഷെ അയ്യായിരംരൂപാ ഡേമണിവയ്ക്കണം. ചിത്രം തീരുന്നതുവരെ പൊയ്ക്കളയുകയില്ലെന്നുള്ള ഉറപ്പിന്. വ്യവസായശാലയിലെ നിബന്ധനകളിൽ പ്രധാനമായുള്ള ഒന്നാണത്.”

ശങ്കുനായർ ദീർഘമായൊന്നു നിശ്വസിച്ചു “അയ്യായിരംരൂപാ! അൻപതുപറ കണ്ടം തീറുകൊടുക്കണം ഈ ക്ഷാമകാലത്ത്.” അയാൾ ആലോചിച്ചു. “പക്ഷെ കഥ തീരുമ്പോൾ ആ തുക തിരിച്ചു തരുന്നതുകൂടാതെ നടിച്ചതിന് പ്രത്യേകമൊരയ്യായിരവും കൂടി കിട്ടുമല്ലൊ.”

അയാൾ സമ്മതിച്ചു. എങ്കിലും ഒരു സംശയം, അദ്ദേഹം അയാളെ കളിപ്പിക്കാൻ പറയുകയാണോ എന്ന്. ശങ്കുനായർ ഒരു സൂത്രംപ്രയോഗിച്ചു “എഴുത്തുതരുന്നതിനല്ലെങ്കിലും ഒരു പത്തുചാക്കരി ഇന്നുതന്നെ ഇങ്ങോട്ട് — അല്ല, അവിടെ വിഷമമില്ല. ഓർത്തുകൊണ്ടു പറകയാ. ഇവിടെ വിലക്കു വാങ്ങുകയുമാണല്ലൊ.”

പത്രാധിപരുടെ മുഖം അല്പമൊന്നു ചുളിഞ്ഞു ചുവന്നു. അദ്ദേഹം ഈർഷ്യയോടെ പറഞ്ഞു. “ശങ്കുനായരെ! ഇപ്പറഞ്ഞതിരിക്കട്ടെ. മേലാൽ ഇങ്ങിനെ പറഞ്ഞാൽ—എന്തു ഷേര! എന്റെ നാട്ടിലെ ആളുകൾ വെളിയിൽപോയി യശസ്സ് നേടട്ടെ എന്റെ മാതൃഭാഷയിൽ ധാരാളം ചലനചിത്രങ്ങൾ ഉണ്ടാകട്ടെ എന്നു കരുതി ഒരു കത്തുതരാമെന്നു പറഞ്ഞ എനിക്കു പ്രതിഫലമോ! കഷ്ടം.”

ശങ്കുനായരുടെ സംശയം തീർന്നു. അയാൾ സന്തോഷംകൊണ്ടു മേല്പോട്ടുചാടി. കുഞ്ഞിക്കുട്ടിക്കും തന്മൂലം തനിക്കും ഉണ്ടാകുവാൻ പോകുന്ന ഭാഗ്യോദയത്തെ സ്മരിച്ച് അയാൾ പുളകംകൊണ്ടു. കലാകുതുകിയും ഭാവനാസമ്പന്നനുമായ പത്രാധിപർ, കയിൽനാദംകുഞ്ഞിക്കുട്ടിയെ കേരളത്തിലെ അദ്വിതീയയായ സംഗീതവിദുഷിയെന്നും വിദ്യാസമ്പന്നയായ നടിയെന്നുംമററും പ്രകീർത്തിച്ചുകൊണ്ട് ഒരു ശുപാർശക്കത്തു കൊടുത്തു.

iv

കയിൽനാദത്തിനെ അത്യധികമായ ആദരവോടെയാണ് ആ ശുപാർശക്കത്തു വായിച്ച കമ്പനിഭാരവാഹികൾ സ്വീകരിച്ചത്. കേരളത്തിന്റെ ആ അഭിമാനസമ്പത്തിനെ ഒരു നോക്കു കാണുവാനായി അവിടത്തെ നടീനടന്മാർ തിങ്ങിക്കൂടി. ചിലർ അവളെകണ്ട് അങ്ങോട്ടും ഇങ്ങോട്ടും മാറിനിന്ന് പൊട്ടിച്ചിരിച്ചു. അസൂയാലുക്കൾ! ചിലർ അത്ഭുതത്തോടെ പരസ്പരം നോക്കി: അജ്ഞതകൊണ്ട്. മാനേജർ കുഞ്ഞിക്കുട്ടിയെ ആ ചലച്ചിത്ര വ്യവസായശാലയുടെ പ്രധാനപ്പെട്ട എല്ലാഭാഗങ്ങളുംകൊണ്ടുനടന്നു കാണിച്ചു. കണ്ടതെല്ലാം അവളിൽ അളവററ ആനന്ദം കൈവളർത്തി. അവൾക്ക് ഒരു കാര്യത്തിൽ മാത്രമേ കുണ്ഠിതമുണ്ടായൊള്ളു അവളുടെ ഭർത്താവിനെ വെറും ഒരു പരിചാരകനെപ്പോലെ കരുതി ആ മന്ദിരത്തിന്റെ വെളിയിൽ നിർത്തികളഞ്ഞതിൽ. ശങ്കുനായരാകട്ടെ, ഉണ്ണാനുള്ളനെല്ലു കിട്ടുന്ന ആ അൻപതുപറക്കണ്ടം ഒററി എഴുതിക്കൊടുത്തിട്ടാണ് മുൻപേറായി ഡേമണിവക്കാൻ പണം വാങ്ങിച്ചതെന്നുള്ള കാര്യം വിസ്മരിച്ചു കഴിഞ്ഞിരിക്കുന്നു. തന്റെ ഭാര്യ വയസ്സുകാലത്താണെങ്കിലും ഒരു സുപ്രസിദ്ധ താരമാകുന്നതും, ഒരു വൻപിച്ച തുകയുമാ

യി തിരിച്ച് മുരുക്കിൻപുഴ സ്റ്റേഷനിൽ ചെന്നിറങ്ങുന്നതും, നാട്ടുകാർ ബാൻഡുമേളങ്ങളോടുകൂടി സ്റ്റേഷനിൽവന്ന് തങ്ങളെ സ്വീകരിച്ച് കാളവണ്ടിയിൽ കയററി കുഞ്ചുവീട്ടിലേക്കു കൊണ്ടുപോകുന്നതും ആയ അവസ്ഥകൾ ഓർത്തുകൊണ്ട് ഗാട്ടുശിപായിമാരോടൊപ്പം ഒന്നു മൂക്കി അയാൾ വെളിയിൽ നിലകൊണ്ടു.

അയാൾ എടുക്കുവാനായി നിശ്ചയിച്ചിരുന്ന ചിത്രം ഇൻഡ്യയിൽ ഏതു ചലച്ചിത്ര വ്യവസായശാലയിൽനിന്നും ഇറങ്ങുന്നതിൽ ഏററവും മികച്ച ഒന്നായിരിക്കണമെന്നു കരുതി ഡയറക്ടർ സുപ്രസിദ്ധരായ പല താരങ്ങളെയും വരുത്തിയിട്ടുണ്ടായിരുന്നു. ഒരു വനരാജകന്യകയുടെ ചരിത്രമാണ് കഥ. മുതലകൾ നായികയുടെ തോഴിമാരായും കരിങ്കുരങ്ങുകൾ അവളുടെ ആത്മസുഹൃത്തുക്കളായും അഭിനയിക്കേണ്ട ഒരു കഥ. അസുലഭ സുന്ദരിയായ ആ കുമാരിക്കും ഉണ്ട് ഒരു കാമുകൻ. ആദിമനുഷ്യന്റെ പ്രാകൃതഭാവങ്ങളെ സമ്യക്കാകുംവണ്ണം ചിത്രീകരിക്കുവാൻ വേണ്ടി കഥാകർത്താവ് സൃഷ്ടിച്ച ഒരു രാക്ഷസപ്രകൃതൻ. നിർഭയനായ ഒരു മലമ്പണ്ടാരം. വലിയ തുക മുൻപേറായി കൊടുത്ത് കഥയിലെ നായികയായി അഭിനയിക്കുവാൻവേണ്ടി വരുത്തിയിരുന്ന താരത്തിനെ ഉപേക്ഷിച്ചിട്ട് ഡയറക്ടർ കുഞ്ഞിക്കുട്ടിയെ സ്വീകരിച്ചു. ഹൃദ്യമായ കഥ. അനന്യസാധാരണമായ രംഗവിധാനം. സകലവിധ സംഗീതോപകരണങ്ങളും സജ്ജമാക്കിവച്ചിട്ടുള്ള ഒരു മണിയറ. അതിലെ നായികയായാണ് കുഞ്ഞിക്കുട്ടി അഭിനയിക്കുന്നതു്! കയിൽനാദം ഒരു പൂമ്പാററയുടെ വിലാസത്തോടും രാജകുമാരിയുടെ ഗർവ്വോടും വാർദ്ധക്യശല്യങ്ങളെല്ലാം മറന്ന് അവിടെയെങ്ങും ഓടിച്ചാടി നടന്നു. പാവം ശങ്കുനായർ! അയാൾമാത്രം തന്റെ കളത്രം അല്ലാല്ലമായി തന്നിൽനിന്നും അകന്നുപോകുന്നു എന്നുള്ള ഭയത്തോടെ നെടുവീർപ്പുകളിട്ട് സമയം കഴിച്ചു.

പരിശീലനം തുടങ്ങിയ ദിവസം വൈകിട്ടാണ്. ശങ്കുനായർ, അയാളുടെ സ്ഥിരതാമസത്തിനും ഭാര്യയുടെ വിശ്രമവേളകളിലെ സ്വൈരവിഹാരത്തിനും ആയി നിശ്ചയിച്ചിരുന്ന വീട്ടിലെ മുററത്ത്, സ്ററുഡിയോയിൽ പോയിരുന്ന കുഞ്ഞിക്കുട്ടിയുടെ വരവും പ്രതീക്ഷിച്ചും നിൽക്കുകയാണ്. രാജകീയമന്ദിരങ്ങളും മോട്ടോർകാറുകളും പൂനിലാവും സുരഭില കുസുമങ്ങളും എല്ലാം സ്വപ്നം കാണുകയാണയാൾ. ഒരു കാർ പടിക്കൽ വന്നുനിന്നു. കയിൽനാദത്തിന്റെ ഉപയോഗത്തിനായി കമ്പനിക്കാർ നൽകിയിരുന്ന കാറാണതെന്ന് മനസ്സിലാക്കിയ ശങ്കുനായർ മുന്നോട്ടൊരു പാച്ചിൽ പാഞ്ഞു. തന്റെ താരത്തെ സ്വീകരിക്കുവാൻ. ഹൊ! അയാൾ കണ്ട കാഴ്ച! ഭയങ്കരം! വനരാജകുമാരി കയിൽനാദമുണ്ട് ഖരസമീപത്ത് ശൂർപ്പണഖയെന്നപോലെ അധോനാസയായി നിൽക്കുന്നു! മൂക്കിന്റെ പൊളിഞ്ഞ പാലത്തിൽനിന്നും രക്തം ധാരധാരയായി സ്രവിക്കുന്നു. ഒട്ടു ചുളുങ്ങിയതെങ്കിലും ചായത്തിന്റെ സഹായത്താൽ ഉടുത്തതായി തീർന്നിരുന്ന ഗണ്ഡസ്ഥലിയിൽനിന്നും ഒരു രക്തപ്രവാഹം അങ്ങിനെ. ആ താരത്തിന് നട നിവത്തി നിൽക്കുവാൻതന്നെ വയ്യ.

കാച്ചു നേരത്തേക്ക് ആ ദമ്പതികൾ പരസ്പരം ഒന്നും മിണ്ടുവാൻ കഴിവില്ലാതെ നിന്നു. ശങ്കുനായർക്ക് തന്റെ കണ്ണുകളെ വിശ്വസിക്കുവാൻ കഴിഞ്ഞില്ല. ഒടുവിൽ അയാൾ ചോദിച്ചു.

"എന്തു കുഞ്ഞിക്കുട്ടി! എന്തു പററി. പറ"

കയിൽനാദം വിങ്ങിവിങ്ങിക്കരഞ്ഞുകൊണ്ടു പറഞ്ഞു: "ഇതൊരു ചള്ളതൊഴിൽ. വീരായിക്കുടിയായി താമസിക്കുന്ന നമുക്കൊക്കും പററിയതല്ല. നമുക്കുടനെ തിരിച്ചുപോകണം കുഞ്ചുവീട്ടിലേക്ക്."

ശങ്കു:—"ഇതൊക്കെ എങ്ങിനെ പററി കുഞ്ഞിക്കുട്ടീ. അയ്യോ! ഒരു പാടു മുറിഞ്ഞിട്ടുണ്ടല്ലോ."

കുഞ്ഞി:—"ഒന്നും പറയേണ്ട. ഞങ്ങൾ അഭിനയം പരിശീലിച്ചതാണ്! മൂക്കിന്റെ പാലമെല്ലാം ആ കരിങ്കുരങ്ങ് മാന്തിപ്പറിച്ചുകളഞ്ഞു. ഞാൻ പറഞ്ഞതാ എനിക്ക് ആ തടിയൻ കരിങ്കുരങ്ങിനെ ഉമ്മകൊടുക്കാൻ വയ്യാ അതെന്നെ കടിക്കുമെന്നെല്ലാം. ദ്രോഹി മാനേജർ സമ്മതിക്കേണ്ടെ. ഒടുവിൽ ആ മാധുരി പ്രാവിനെ ഉമ്മകൊടുത്തല്ലോ എന്നോർത്ത് ഞാനങ്ങു സമ്മതിച്ചു. ഉമ്മകൊടുക്കാൻ അടുങ്ങോട്ടടുക്കാത്ത താമസം. നോക്കണം. മൂക്കിന്റെ പാലം ഇനി ഒരു ശകലം ബാക്കിയില്ല"

ശങ്കുനായർക്ക് ആ കുരങ്ങിനോട് കലശലായ ദേഷ്യം തോന്നി. കുഞ്ചുവീട്ടിലെ വല്യമ്മയെ കടിച്ച കുരങ്ങ്! അതിനെ അടുത്തെങ്ങാനും കിട്ടിയെങ്കിൽ തല്ലിക്കൊന്നു കളയാമെന്നുപോലും തോന്നി.

"അതുപോകട്ടെ കുരങ്ങല്ലേ" കുഞ്ഞിക്കുട്ടി കരഞ്ഞുകൊണ്ടു പറഞ്ഞു. "ആ മലമ്പണ്ടാരം, എനിക്കായി നിശ്ചയിച്ചിരുന്ന പ്രണനാഥൻ, എന്തൊരു വികൃതസത്വം. ആൾകുരടിയെപ്പോലെയിരിക്കും കണ്ടാൽ. ഉന്തിനിൽക്കുന്ന ഒരു അരുപത്തിനാലു പല്ലുകൾ ഉണ്ടയാൾക്ക്. മീശ മുള്ളൻപന്നിയുടെ

മുള്ളുപോലെ കഠിനം. ഒരു ബാലൻ ഞാൻ ഉഞ്ഞാലിൽ ഇരുന്നാടുകയായിരുന്നു, ഒരു വഞ്ചിപ്പാട്ടുംപാടിക്കൊണ്ട്. അവൻ ഇടക്കുഓട്ടോടിവന്ന് എന്നെ തൂക്കിയെടുത്ത് പൊന്തുന്ന എന്ന നിലത്തോട്ടൊരേറ്. എന്റെ ശാക്കയമ്മയാണെ എന്റെ കുറ ക്കൊടിഞ്ഞുപോയി. ഇങ്ങിനെയുള്ള ഒരു നാലഞ്ചുദിവസത്തെ പരിശീലനം കഴിയുമ്പോഴേക്ക് ഞാൻ ചത്തുപോകുമെന്നു പറഞ്ഞപ്പോൾ ഡയറക്ടർ പറയുകയാണ്, ചിത്രം യാഥാർത്ഥ്യത്തെ കുറിക്കുന്ന, വനവാസികളുടെ പ്രേമപ്രകടനം ഇങ്ങിനെയാണ്, അതുകൊണ്ട് ഇതൊന്നുംകൂടാതെ കഴികയില്ലെന്ന്. ഇതാ നോക്കണം. എന്റെ ചെള്ളപ്പൊട്ടൊന്ന്." മുറിവേററിരുന്ന തന്റെ കവിൾത്തടം ആ താരം തന്റെ ഭർത്താവിനെ കാണിച്ചു.

"വീണപ്പോൾ മുറിഞ്ഞതാണോ കുഞ്ഞിക്കുട്ടീ!" ശങ്കുനായർ ഉല്കണ്ഠയോടെ ചോദിച്ചു.

"എന്നാൽ തരക്കേടില്ലായിരുന്നല്ലോ. ആ മലമ്പണ്ടാരം, എന്റെ കാമുകൻ, ആ കരിംക്കുററൻ കടിച്ചതാ. അനാഗരികർ ഇങ്ങിനെ കടിക്കാറുണ്ടായിരുന്നപോലും അവക്കു പ്രേമമുള്ള പെണ്ണുങ്ങളെ. മാനേജർ പറഞ്ഞതാ. വേണ്ട. ഈ തൊഴിൽ നമുക്കുകൊള്ളുകയില്ല. ഇന്നു വണ്ടികേറണം നാട്ടിലേക്ക്."

തന്റെ പ്രിയതമയുടെ കാമുകൻ വേഷക്കാരനെ ശങ്കുനായർ തലേദിവസം കണ്ടിരുന്നു. ഒരു ഭീമരൂപൻ, ഹിമാലയത്തിന്റെ മുകൾത്തട്ടിൽ നിന്നോ മറേറാ പിടിച്ചുകൊണ്ടു വന്നതാണെന്നു തോന്നും അവനെ കണ്ടാൽ. അവന്റെ തടിച്ചുമലർന്ന ചുണ്ടുകളും പന്തങ്ങൾപോലെയുള്ള കണ്ണുകളും ലോകയഷ്ടിപോലെയുള്ള ശരീരവും ആ മുക്കിൻപുഴക്കാരൻ സ്മരിച്ചു. ഇന്നവരെ ഒരു പട്ടിപോലും കടിച്ചിട്ടില്ലാത്ത കുഞ്ചുവീട്ടിലെ വല്യമ്മയെ ആ മലമ്പണ്ടാരം കടിച്ചല്ലോ എന്നോർത്തപ്പോൾ ശങ്കുനായരുടെ നെഞ്ചു തകർന്നുപോയി. അയാൾ പല ഘോരകൃത്യങ്ങളെപ്പററി ആലോചിച്ചു. ആ ചലച്ചിത്രവ്യവസായശാലയ്ക്കു തീകൊളുത്തിക്കളയാമെന്ന്. ആ മലമ്പണ്ടാരത്തിനെ ആ തീയിൽ ഇട്ടു ചുടണമെന്ന്. ആ കടിക്കാര്യത്തെപ്പററി പോലീസിൽ പരാതിപ്പെടണമെന്ന്. കരാറുലംഘിച്ച് കമ്പനിയും ഉപേക്ഷിച്ച് നാട്ടിലേക്കു പൊയ്ക്കളയണമെന്ന്.

കയിൽനാഥം ചോദിച്ചു: "എന്താ ഇത്രമാത്രം ആലോചിക്കുവാൻ"

ശങ്കു—"എടീ! പൊയ്ക്കളയാമെന്നുവച്ചാൽ—നമ്മള് പ്രമാണം എഴുതിവച്ചുപോയല്ലൊ."

കുഞ്ഞി—"എന്തായാലുംശരി. ഇന്നു തീർച്ചയായും പോകണം. നാളെ അങ്ങോട്ടുചെന്നാൽ ആ മലമ്പണ്ടാരം എന്നെ അവന്റെ വനരാജകുമാരിയാണെന്നു പറഞ്ഞ് കടിച്ചുതിന്നുകളയും. ആ ഡയറക്ടർ അതെല്ലാം സമ്മതിക്കുകയും ചെയ്യും."

"പണംപോകുന്നല്ലൊ കുഞ്ഞിക്കുട്ടീ." ശങ്കുനായർ ഒരു നെടുവീർപ്പോടെ പറഞ്ഞു. "നമ്മുടെ 60 പറ മുററി എഴുതിക്കൊടുത്ത് മസ്താൻമൊതലാളിയോടു വാങ്ങിച്ച രൂപാ."

"അപ്പോൾ എന്നെ അവനും ആ കരിങ്കൊരങ്ങുകളുംകൂടി കൊന്നുകൊള്ളട്ടെയെന്നാണൊ പറയുന്നതു് അയ്യൊ! രണ്ടു മുതലകളെ കൊണ്ടിട്ടിരിക്കുന്ന തടിയൻ മുതലകൾ. ഞാനും ആ മുതലകളുംകൂടി നാളെ നീന്തുപരിശീലനം നടത്തണമെന്ന് ഡയറക്ടർ പറയുന്നു. ആ മുതലകളുടെ കയ്യിൽ കിട്ടിയാൽ എന്നെ അവ വച്ചേക്കുമോ" കുഞ്ഞിക്കുട്ടി ഭയംകൊണ്ടു വിറച്ചു.

vi

സേലം സിനിട്ടോൺ കമ്പനിയിൽനിന്നും രായിക്കുരാമാനം ഒളിച്ചോ

ടിപ്പോന്ന താരം കയിൽനാദവും അവളുടെ ഭർത്താവും മുരുക്കിൻപുഴയിൽ ഇറങ്ങാതെ നേരെ പേട്ടയിൽ വന്നിറങ്ങി. പതിനേഴായിരം രൂപയുടെ നഷ്ടംകൊണ്ട് ശങ്കുനായരുടെ മുഖവും കരിങ്കരങ്ങിന്റെയും മലമ്പണ്ടാരത്തിന്റെയും ചുംബനങ്ങൾ ഏററ് കുഞ്ഞിക്കുട്ടിയമ്മയുടെ മുഖവും ഒരുപോലെ വീർത്തിരുന്നു. അവരുടെ പ്രത്യാഗമനം പ്രതീക്ഷിച്ചിട്ടെന്നപോലെ നമ്മുടെ പഴയ കലാകാരൻ നിഷ്പുണ്ണവിഡ്ഢി, ഏല്ം ഏല്ം എന്നുള്ള ചിരികളും മന്ദസ്മേരത്തിലുള്ള സംഭാഷണവുമായി. ശങ്കുനായരുടെ തടിച്ച മുഖം ഒന്നു ചുവന്നു. മുന്നാട്ടുപാടി പ്രതീകാരബുദ്ധിയോടെ അദ്ദേഹത്തിന്റെ കഴുത്തിൽ കടന്നുപിടിച്ചാലെന്തെന്ന് അയാൾക്കു തോന്നി. പക്ഷെ, ഭീമകായന്മാരായ ഒരു നാലഞ്ചുപേർ ആ കൃശഗാത്രന്റെ സമീപത്തായി അംഗരക്ഷകരെപ്പോലെ നില്ക്കുന്നു. പിന്നെ ആ പാവം ശങ്കുനായർ എന്തുചെയ്യും.

നമ്മുടെ പത്രാധിപർ ശങ്കുനായരുടെ കൈക്കു കടന്നുപിടിച്ചു കൊണ്ടു പറഞ്ഞു! "പണ്ടു പറഞ്ഞ അരി ഇപ്പോഴാണ് എനിക്കു തരേണ്ടത്. എന്തു ശങ്കുനായരേ! ഇനിയുള്ള കാലം സുഖമായി ഭാര്യയുമൊത്ത് വീട്ടിൽ താമസിക്കാമെന്നു തീർച്ചയായല്ലോ. നിശ്ചയമായും ഈ ശ്രീമതി വീണ്ടും ഒരു നടിയായി ചാടിപ്പുറപ്പെടുകയില്ല. അൻപതിൽ ചില്വാനം വയസ്സായ മുത്തശ്ശി. കേട്ടോ ചെങ്ങാതീ! നിങ്ങളുടെ അന്നത്തെ സങ്കടംകണ്ട് ഞാൻ ഇത്രയും ചെയ്തുപോയതാണ്. വീട്ടിൽ ഒരു സ്ത്രീയിരുന്നു ശല്യം തുടങ്ങിയാൽ ഇങ്ങിനെ വല്ല പോംവഴികളും നോക്കാതെ തരമില്ല. കമ്പനിക്കാർക്ക് നിങ്ങളെക്കൊണ്ടുണ്ടായ നഷ്ടത്തിനുവേണ്ടി അയ്യായിരം രൂപാ. ശങ്കുനായർക്ക് കുറച്ചു നഷ്ടമുണ്ട്. സാരമില്ല."

ശങ്കുനായർക്ക് കാര്യം ഏതാണ്ടു മനസ്സിലായി. തന്നെ അദ്ദേഹം ആത്മാർത്ഥമായി സഹായിച്ചതായിരുന്നു! പണം കുറേപ്പോയെങ്കിലും കയിൽനാദത്തിനെ കണ്ണുവീട്ടിലെ പഴയ വല്യമ്മയായി അയാൾക്കു തിരിച്ചുകിട്ടി. മൂക്കിന്റെപാലം പൊളിഞ്ഞുപോയെങ്കിലും കുഞ്ഞിക്കുട്ടി ഇന്നും സുരൂപിണിതന്നെ. ശങ്കുനായർ തന്റെ ഉപകർത്താവിനു വീണ്ടും വീണ്ടും നന്ദിപറഞ്ഞു. ആ കലാകാരൻ വാസ്തവത്തിൽ നമ്മുടെ സി. വി. യായിരുന്നോ എന്തോ.

— —

മുഖചിത്രം

പെരിയാർ തടാകം



ഹാഫ്ടോൺ
ലൈൻ
ബ്ലോക്കുകൾ
പാളയം :: തിരുവനന്തപുരം

(Stat-eAided by the Government of Travancore

*WORKING CONSPECTUS OF*

# THE AYURVEDIC COMPOUND TINCTURES LIMITED

## TRIVANDRUM.



Incorporated under the Travancore Companies Act IX of 1114

AUTHORISED CAPITAL .... Rs 3,00,000. ISSUED CAPITAL .... Rs 1,00,000

**Divided into ordinary shares of Rs. 10/each, Payable Rs 3/- with application, Rs 2/- on allotment and the balance in two calls of Rs 2-8/ each**

**Nearly 2000 shares have been subscribed and preliminary work has been completed. Among those who have subscribed for shares, there are ten names with over 100 shares each, and several between 20 and 50 shares, which is a record in these days**

The company has obtained Special permission from the Government of Travancore for the manufacture of Ayurvedic Tinctures which is unique in the history of India. There is great demand for Ayurvedic Tinctures, Extracts and Arkas ( Medicated Spirits ) not only in Travancore, but all over India, Burmah & Ceylon. The Government have been pleased to extend to the company liberal concessions, such as 5 Acres of land in Trivandrum to put up the Company's buildings, rebate of duty on exported tinctures etc.

The company has now started manufacture of Tinctures etc.. on a commercial scale, and the products have been found to be most effective as could be seen from the reports of Vaidyas, Doctors and the public, which can be inspected at the Company's Offices at Main Central Road, Puthenchanthai, Trivandrum.

The World war has created a golden opportunity for this company to explit the market to full advantage with its products, and it can be confidently said that huge profits can be anticipated right from the beginning, which may be anything betwecn 12 and 50 per cent, or even more. Actual working cost today is found to be surprisingly low and the selling price leaves a huge margin for reserves, advertisements and dividends as follows:-

| | |
|---|---|
| Average cost of raw materials required to manufacture 1 lb. of tincture | 4 As |
| do Alcohol " " | 4 As |
| do Bottles, labels etc. | 2 As |
| do Labour Firewood and sundries | 2 As |
| Total cost of production per pound of Ayurvedic Tincture | 12 As. per lb. |
| Average Selling Price of a bottle of Tincture | Rs. 3-0-0 |
| Gross profit per pound (lb) .... | Rs. 2-4-0 |

Of the above after spending liberally for propaganda, overhead charge etc., a clean profit of Re. 1/- per lb. of tincture can be expected.

The Ayurvedic Tinctures being manufactured with alcoholic base and well concentrated contain 128 to 256 doses per lb., and they are found to be selling quite well at Rs 3/-per lb.

The Company has provided a perfect substitute for Tr:Iodine, which is named "INDYODIN" that has proved to be more efficacious than Tr:Iodine. For bleeding wounds, ulcers, ring-worms etc, it is unequalled Cost of production of this specific comes to less than 8 Annas p-r lb. in all, and it is cheap at a selling price of Rs. 2 per lb

The Company has also brought out an efficacious specific for Malaria made from the bark of 'SAPTAPARNI ( Chatim bark) Malayalam ( Ezhilampalai ) Latin (Alstonia Scholaris) It has been found to be better than quinine in like doses, but with the superior advantage that it has no evil after-effects like quinine, such as nausea, deafness etc. The bark is available in lorry loads throughout Travancore, and it is hoped by responsible authorities that it will shortly and successfully replace quinine. (Vide " HINDU " 2—8—1940).

For the use of Ayurvedic dispensaries, the Company has brought out 36 Shastraic preparations, which are becoming more and more popular. Specifics for Cholera, Diarrhoea, Dysentery, Typhoid, Whooping-cough, Diabetes, Worms, Consumption, Rheumatism, Gonorrhoea, Hysteria, Madness, Uterine Haemorrhage, Elephantiasis etc. etc., have all been manufactured and found to be cent per cent effective in clinical experience by the Vaidyas and the public who used them. These specifics have been made possible by the use of alcoholic base with which the respective Ayurvedic prepralions are made, which previous process was hitherto denied to Ayurvedic manufacturers in India. The raw materials required for the manufacture of Ayurvedic Tinctures are the natural wealth of Travancore, which can be exploited for cheap mass production of tinctures.

The Company needs to sell 5000 of its remaining shares to the public for its immediate requirement of development and for keeping a large stock of various preparations of medicines to meet the growing demands from the Ayurvedic profession all over India, supported by the All-India Ayurvedic Conferences, Calcutta, Guntur, and other centres. The Share list of the company closes soon after the required number of shares have been subscribed. The public who wish to share in the fortunes of this very promising industry will be well advised to send in their applications immediately. They are also welcome to come and inspect the Company's Factory and satisfy themselves.

This unique enterprise is the only one of its kind in India and the result of several years of hard thinking and toil involved to bring it to this working stage at a surprisingly low cost of preliminery expenses. The work so far done by the Company in obtaining Special permission from the Government is well worth over a lakh of Rupees in the ordinary times of pre-war days. All that risk which is natural in a limited liability Company is now cleared by the liberal help of the Directors of the Company, thus affording an excellent opportunity to investors. and it is hoped that the small amount of 5000 shares for immediate requirements will be subscribed in speedy time by the public

DIRECTORS

Mr. M K. Ananthasiva Aiyer, M. L. C., Monkompu (Chairman)
Dr. M. R Samey, M. D., Ph. D., Ayurvedacharya
Mr. S. G. Johnson(Secretary) (Managing Director)
Mr. S. Devasikhamani B. A. & B. L , Retired District Munsiff; Trivandrum
Mr. V. Narayana Aiyer, Trivandrum.
Mr. P K. Kuncheria, Pulincunnu
Dr. John Hilkiah M B & C. M , (Retired Deputy Surgeon Trivandrum)
Mr. S J. Silas, Ceylon.

BANKERS

Messrs. The United Industrial Bank Ltd, Calcutta.
The Imperial Bank of India, Trivandrum.

## Form of Application

The Directors.
The Ayurvedic Compound Tinctures Ltd , Trivandrum.
Gentlemen,

Reference to your advertisement I send you my remittance by M O/ Cheque/Cash, to the value of Rs.......... being first deposit on.......... shares at the rate of Rs. 3/- per share, and I request you to allot to me that number of shares upon the terms of the Prospectus, Memorandum and Articles of Association of the Company, and I hereby agree to accept same or any smaller number that may be allotted to me and I authorise you to register me as the holder of the said shares. I also agree to pay the sum of Rs. 2- share on allotment.

Signature ____________

Name (Write clearly) ____________

Occupation ____________

Address ____________

Date........................1940.

N. B Share application with remittance may be sent direct to the Company, or to the Company's Bankers Messrs. THE IMPERIAL BANK OF INDIA, TRIVANDRUM.

Reg. No T. 47

# നവജീവൻ

## ഓണം വിശേഷാൽ പ്രതി